# വെണ്മണിക്കൃതികൾ

## നാലാംഭാഗം.




പ്രസാധകന്മാർ:—

യോഗക്ഷേമം കമ്പനി ലിമിറ്റഡ്,

തൃശ്ശിവപേരൂർ.

# വെണ്മണിക്കൃതികൾ

## നാലാംഭാഗം.

പ്രസാധകന്മാർ

**യോഗക്ഷേമം കമ്പനി ലിമിറ്റഡ്**





മംഗളോദയം പ്രസ്സ്
തൃശ്ശിവപേരൂർ

1106

കോപ്പി 1000 | [വില 1 0 0

# വെണ്മണി
# നമ്പൂതിരിപ്പാടന്മാർ.

## അവരുടെ ജീവചരിത്രവും കവിതകളും.

കൊല്ലവൎഷം പതിനൊന്നാംനൂററാണ്ടിൻെറ ആരംഭത്തിന്നുശേഷം ഭാഷാസാഹിത്യത്തിന്നു പലപ്രകാരത്തിലുള്ള അഭിവൃദ്ധികളുണ്ടായിട്ടുണ്ടെന്നുള്ളതു നിസ്സംശയമായ ഒരു സംഗതിയാകുന്നു. ഈ കാലഘട്ടത്തിൽ ഭാഷാസാഹിത്യത്തിന്ന് ആകൃതിയിലും പ്രകൃതിയിലും ആശാസ്യമായ ഒരു മാററം ഉണ്ടായിട്ടുണ്ട്. മലയാളഭാഷയിൽ സംസ്കൃതഭാഷ നടത്തിവന്നിരുന്ന നിരങ്കുശമായ അധികാരത്തിന്ന് ഒരു നിയന്ത്രണമുണ്ടായതു പ്രസ്തുതകാലത്താകുന്നു. ഭാഷാസംസ്കൃതയോഗമായ മണിപ്രവാളത്തിൽ 'മണി' എന്നു പറയുന്നതു സംസ്കൃതത്തെയാണല്ലോ. മണിപ്രവാളകവിതകളിൽ സംസ്കൃതപദങ്ങളെ സംസ്കൃതത്തിലെ വിഭക്തിപ്രത്യയങ്ങളോടുകൂടിത്തന്നെ പ്രയോഗിക്കുന്നതാണു ഭംഗി എന്നു മണിപ്രവാളത്തിൻെറ മൎമ്മം കണ്ട പ്രാചീനർ നിശ്ചയിച്ചിരുന്നു. എന്നാൽ സംസ്കൃതവിഭക്തിപ്രത്യയങ്ങളോടുകൂടിയ സംസ്കൃതപദങ്ങളും തനിമലയാളപദങ്ങളും കൂട്ടിച്ചേൎത്തു പ്രയോഗിക്കുന്നതു ഭാഷക്കു സംസ്കൃതത്തോടുള്ള അടിമത്തത്തിൻെറ സൂചകമായിട്ടാണു നവീനർ ഗണിക്കുന്നതു്. ഈ അടിമത്തത്തിൽനിന്നു മലയാളഭാഷക്കു മോചനം സിദ്ധിച്ചതു കൊല്ലവൎഷം പതിനൊന്നാം നൂററാണ്ടിലാകുന്നു. പണ്ടത്തെ മണിപ്ര

വാളരീതിയിലുള്ള കാവ്യങ്ങൾക്കു പകരം പുതിയ രീതിയിലുള്ള മലയാളകാവ്യങ്ങൾ ഉണ്ടായിവന്നതു് ഈ നൂററാണ്ടിലാകുന്നു. ഭാഷയുടെ ഈ മോചനപ്രാപ്തി വളരെ കൊല്ലങ്ങളെക്കൊണ്ടും വളരെക്കവികളുടെ പരിശ്രമംകൊണ്ടുമാണുണ്ടായിട്ടുള്ളതു്. അപ്രകാരമുള്ള സ്വഭാഷാഭിമാനികളായ കവികളിൽ വെണ്മണി നമ്പൂതിരിപ്പാടന്മാരുടെ പേരുകൾ പ്രത്യേകം പ്രസ്താവയോഗ്യങ്ങളാകുന്നു. മണിപ്രവാളത്തെ പരിഷ്കരിച്ചവരായ കവികളിൽ പ്രാധാന്യം വെണ്മണി നമ്പൂതിരിപ്പാടന്മാൎക്കാണു നൽകേണ്ടതു്. അവർ ജീവിച്ചിരുന്ന കാലത്തു 'മണിപ്രവാള'രീതിയുടെ പക്ഷക്കാരും 'മലയാള'രീതിയുടെ കൂറുകാരും കവികളുടെ ഇടയിൽ ഉണ്ടായിരുന്നു. കേരളവൎമ്മ കോയിത്തമ്പുരാന്റെ 'മണിപ്രവാളശാകുന്തള'വും രാജരാജവൎമ്മ കോയിത്തമ്പുരാന്റെ 'മലയാളശാകുന്തള'വും നോക്കിയാൽ ഈ രണ്ടു രീതികളുടേയും സാദൃശ്യവൈസാദൃശ്യങ്ങൾ ഏതാണ്ടു മനസ്സിലാക്കാവുന്നതാണു്. വെണ്മണി നമ്പൂതിരിപ്പാടന്മാരും അവരുടെ കൂട്ടുകാരും 'മലയാളരീതി'യ്ക്കനുകൂലമായി അവരുടെ കവിതകൾവഴിയായി ചെയ്ത പ്രചരണവേലയുടെ ശക്തിയാലാണു് രാജരാജവൎമ്മ കോയിത്തമ്പുരാൻ മണിപ്രവാളരീതി വിട്ടു മലയാളരീതിയെ ഇഷ്ടപ്പെടത്തക്കവിധമുള്ള ഒരു പൊതുജനാഭിപ്രായം ഉണ്ടായതു്. മലയാളം സംസ്കൃതത്തിന്റെ അടിമയല്ലെന്നും, അതിന്നു സംസ്കൃതത്തിന്റെ കാലുകൾകൂടാതെ സ്വന്തം കാലുകളിൽത്തന്നെ നില്ക്കുവാൻ കഴിയുമെന്നും, അങ്ങിനെ നിന്നാൽ മലയാളത്തിന്നു തുലോം അന്തസ്സു കൂടുമെന്നും വെണ്മണിക്കവികളാണു് വെളിപ്പെടുത്തിയതു്.

വെണ്മണിനമ്പൂതിരിപ്പാടന്മാരെപ്പററി കേൾക്കുക

യും അവർ വലിയ കവികളായിരുന്നുവെന്നു ധരിക്കുകയും ചെയ്യാത്തവരായിട്ടു് അക്ഷരജ്ഞാനമുള്ള മലയാളികളിൽ അധികംപേരുണ്ടായിരിക്കുമെന്നു തോന്നുന്നില്ല. കൊച്ചിരാജ്യത്തു് ആലുവാപ്പുഴയ്ക്കു സമീപമുള്ള വെള്ളാരപ്പിള്ളി എന്ന പ്രദേശത്താണു വെണ്മണി മന സ്ഥിതിചെയ്യുന്നതു്. പണ്ടൊരിക്കൽ ഈ മനയ്ക്കലെ ഒരു നമ്പൂതിരിപ്പാട്ടിലേയ്ക്കു തൃശ്ശിവപേരൂർവെച്ചു് ഒരു യക്ഷിയെ ഭാൎയ്യയായി ലഭിച്ചുവെന്നും, ആ യക്ഷിയുടെ അനുഗ്രഹത്താലാണു് വെണ്മണിമനയ്ക്കൽ കവികൾ ഉണ്ടായതെന്നും മറ്റുമായ ചില ഐതിഹ്യങ്ങൾ പ്രസിദ്ധമായി കേട്ടിട്ടുണ്ടു്. കുഞ്ഞിക്കുട്ടൻതമ്പുരാൻ തിരുമനസ്സിലെ "വെണ്മണിയക്ഷി" എന്ന കവിതയിലും, ഐതിഹ്യസംഗ്രാഹകനായ കവിതിലകൻ കൊട്ടാരത്തിൽ ശങ്കുണ്ണി അവർകളുടെ "ഐതിഹ്യമാല"യിലും വൃദ്ധപരമ്പരാപ്രാപ്തമായ ഈ ഐതിഹ്യം വിവരിച്ചിട്ടുണ്ടു്. യക്ഷിയുടെ അനുഗ്രഹത്തിന്നു പാത്രമായ വെണ്മണിമനയ്ക്കൽ ഉണ്ടായിട്ടുള്ള കവികളിൽവെച്ചു് അധികം പ്രസിദ്ധിയുള്ളവർ മൂന്നു പേരാകുന്നു. അച്ഛൻനമ്പൂതിരിപ്പാടു്, മഹൻനമ്പൂതിരിപ്പാടു്, വിഷ്ണുനമ്പൂതിരിപ്പാടു് എന്നിവരാണു് ആ മൂന്നു പേർ. ആ മൂന്നു പേരുടേയും കവിതകൾ ഈ 'വെണ്മണികൃതിക'ളിൽ യഥാസന്നിവേശം ചേൎക്കപ്പെട്ടിട്ടുണ്ടെന്നു കാണാം.

മേല്പറഞ്ഞവരിൽവെച്ചു് <u>അച്ഛൻനമ്പൂതിരിപ്പാടു്</u> കൊല്ലവൎഷം ൯൯൨ മകരം ൧൨-ാംനു- ജനിച്ചു്, എഴുപതിൽചില്വാനം കൊല്ലം ജീവിച്ചിരുന്നു്, ൧൦൬൬ വൃശ്ചികം ൧൩-ാംനു- പരലോകപ്രാപ്തനായി. ഇദ്ദേഹം വെള്ളാങ്ങല്ലൂർ ഇളകുറുശ്ശിമനയ്ക്കലെ മരുമഹനായിരുന്നു.

പെരുമ്പിള്ളിശ്ശേരി കിരാങ്ങാട്ടുമനയ്ക്കൽ സന്തതിയുണ്ടാവാഞ്ഞയാൽ സന്തത്യർത്ഥമായി അനേകം വൈദികമന്ത്രങ്ങളും മററു മന്ത്രങ്ങളും സംഖ്യ കഴിച്ചുകൊടുത്തതിന്റെ ഫലമായിട്ടു ഒരു പെങ്കിടാവും പിന്നീടു രണ്ടുണ്ണികളും ഉണ്ടായി. ആ പെങ്കിടാവിന്നു കവിതയുണ്ടായിരുന്നു. സാഹിത്യദേവിയാൽ ഉപലാളിതയായ ആ കന്യകയെ വെള്ളാങ്ങല്ലൂർ ഇളകുറുശ്ശിമനയ്ക്കലേക്കാണു വിവാഹംകഴിച്ചുകൊടുത്തതു്. അതിൽ രണ്ടുണ്ണികളും ഒരു പെങ്കിടാവുമുണ്ടായി. ഉണ്ണികൾ രണ്ടുപേരും വലിയ ബുദ്ധിമാന്മാരും വിശിഷ്ടന്മാരുമായിരുന്നു. അവരിൽ രണ്ടാമനാണു കൊടുങ്ങല്ലൂർ വിദ്വാൻ ഇളയതമ്പുരാന്റെ ശിഷ്യനും ഏകസന്ധിഗ്രാഹിയുമായ രാമൻനമ്പൂതിരിപ്പാട്. സുപ്രസിദ്ധനായ ആ രാമൻനമ്പൂതിരിപ്പാട്ടിലെ സോദരിയെയാണു വെണ്മണിമനയ്ക്കലേക്കു വിവാഹംകഴിച്ചുകൊടുത്തതു്. അതിലെ ഏകസന്താനമാണു നമ്മുടെ അച്ഛൻ നമ്പൂതിരിപ്പാട്.

൧൦൧൩-ൽ അച്ഛൻനമ്പൂതിരിപ്പാട്ടു കൊടമാളൂർ പൊല്പാക്കരമനയ്ക്കൽനിന്നു വിവാഹംചെയ്തു. അതിലുണ്ടായ പുത്രനാണു വെണ്മണി മഹൻനമ്പൂതിരിപ്പാട് എന്ന പ്രസിദ്ധനായ കവി. അദ്ദേഹത്തിന്റെ പേർ കടങ്കോൻ എന്നായിരുന്നു. ഈ മഹാനുഭാവന്റെ ജനനം ൧൦൧൯ാമാണ്ടു മേടമാസം ൩-ാംനു-യാണു്. ൧൦൬൮ മകരം ൨-ാംനു- രാത്രി ഒരു മണിക്കു ഇദ്ദേഹം കൊടുങ്ങല്ലൂർവെച്ചു വസൂരിരോഗത്താൽ പരലോകം പ്രാപിച്ചു. ഇദ്ദേഹത്തിന്നു പുത്രസന്താനം ഉണ്ടായിട്ടില്ല. ൧൦൪൩-ൽ ഇദ്ദേഹം മുണ്ടായ തെക്കിനിയേടത്തു മനയ്ക്കൽനിന്നു വിവാഹം ചെയ്തുവെങ്കിലും അതിൽ രണ്ടു പുത്രിമാർ മാത്രമേ

ഉണ്ടായുള്ളു. പുത്രിമാരിൽ ഒരാൾ മരിച്ചുപോയി. മറേറ പുത്രിയെ ആലത്തൂർമനനമ്പൂരിക്കു വിവാഹംചെയ്തുകൊടുത്തു. അതിൽ സന്തതിയുണ്ടായിട്ടുമുണ്ടു്.

വിഷ്ണുനമ്പൂതിരിപ്പാടു് അച്ഛൻനമ്പൂതിരിപ്പാട്ടിലെ അപ്ഫനായിരുന്നു. "ഗൃഹഗൃഹസ്ഥന്നു കമ്പമാകും." എന്ന വെണ്മണിയക്ഷിയുടെ ശാപപ്രകാരം അച്ഛൻനമ്പൂതിരിപ്പാട്ടിലെ അച്ഛന്നു കുറച്ചൊരു ബുദ്ധിമാന്ദ്യമുണ്ടായിരുന്നതുകൊണ്ടു് അദ്ദേഹത്തിന്റെ അനുജൻ വിഷ്ണുനമ്പൂതിരിപ്പാടും വിവാഹം കഴിച്ചു. "കീർത്തിപ്പെട്ടും കവികളുംമൊടുവിൽ കുലാശം" എന്നുള്ള യക്ഷിയുടെ ശാപമോക്ഷം അഥവാ അനുഗ്രഹമനുസരിച്ചു് അദ്ദേഹംമുതൽക്കാണു് വെണ്മണിക്കവികളുടെ ആരംഭം. ഈ വിഷ്ണുനമ്പൂതിരിപ്പാട്ടിലെ സന്താനപരമ്പരയാണു് ഇന്നത്തെ വെണ്മണിനമ്പൂതിരിപ്പാടന്മാർ.

വെണ്മണി നമ്പൂതിരിപ്പാടന്മാരുടെ ജീവചരിത്രം സംഭവബഹുലമായിട്ടുള്ളതല്ല. അച്ഛൻനമ്പൂതിരിപ്പാട്ടിലെ ജീവിതം സ്വന്തം ഇല്ലത്തും കൊടുങ്ങല്ലൂർ കോവിലകത്തുമായിട്ടുതന്നെ കഴിഞ്ഞു. കൊടുങ്ങല്ലൂർ കോവിലകത്തു് ഇദ്ദേഹത്തിന്നു സംബന്ധമുണ്ടായിരുന്നു. അതിലാണു കുഞ്ഞുക്കുട്ടൻതമ്പുരാൻ, കുഞ്ഞുണ്ണിത്തമ്പുരാൻ എന്ന രണ്ടു തമ്പുരാക്കന്മാരുടെ ജനനം. മഹാഭാരതംതർജ്ജമകൊണ്ടു "കേരളവ്യാസൻ" എന്നു പ്രസിദ്ധനായ്ത്തീർന്ന സരസദ്രുതകവിയായ കുഞ്ഞുക്കുട്ടൻതമ്പുരാനെപ്പററി അറിയാത്തവർ ആരുമുണ്ടായിരിക്കയില്ല. കുഞ്ഞുണ്ണിത്തമ്പുരാനും നല്ലൊരു കവിയാണു്. അവിടേക്കു സംസ്കൃതത്തിലും മലയാളത്തിലും നല്ല വ്യുൽപത്തിയും കവിതാസാമർത്ഥ്യവുമുള്ളതിന്നുപുറമെ ഭരതശാസ്ത്രത്തിലും നാട്യകലയി

ലും സവിശേഷമായ അറിവുണ്ട്. വിദ്വാൻ ഇളയതമ്പു
രാൻെറ ചങ്ങാതിയും പരമസ്നേഹിതനുമായിരുന്ന അ
ച്ഛൻനമ്പൂരിരിപ്പാടു പ്രസിദ്ധഭാഷാകവിയായിരുന്ന വൃ
ന്തോട്ടത്തു നമ്പൂതിരിയോടൊപ്പം കൊടുങ്ങല്ലൂർ കളരി
യിലെ കവിതാഭ്യാസത്തിൻെറ ആചായ്യനായിട്ടു അവി
ടെ വളരെക്കാലം താമസിച്ചു. ഇദ്ദേഹത്തിന്നു കവിതയി
ലെന്നപോലെ കായ്യവിചാരത്തിലും അറിവുണ്ടായിരുന്നു.
ഇദ്ദേഹം ഇല്ലത്തെ കായ്യം നോക്കുവാൻ തുടങ്ങിയ കാല
ത്തു ബ്രഹ്മസ്വത്തിൽ ധനസംബന്ധമായ ബുദ്ധിമുട്ടുകൾ
ധാരാളമുണ്ടായിരുന്നു. പോരാത്തതു മന തീവെന്തുപോ
കയും ചെയ്തു. എന്നാൽ അനേകം മഹാന്മാരുടെ സാ
ഹായ്യമുണ്ടായിരുന്ന അച്ഛൻനമ്പൂതിരിപ്പാട് ഇല്ലം പുതു
തായി പണിയിക്കയും, കടങ്ങളെല്ലാം തീത്തു മുതൽ തെ
ളിയിച്ചു ബ്രഹ്മസ്വംകായ്യങ്ങൾ നല്ല നിലയിൽ കൊണ്ടു
വരികയും ചെയ്തു.

മഹൻനമ്പൂതിരിപ്പാട്ടിലെ ജീവിതം ഇല്ലത്തും കൊ
ടുങ്ങല്ലൂരും, ചിലപ്പോൾ എറണാകുളത്തും തൃപ്പൂണിത്തുറ
യും തൃശ്ശൂരും, ചിലപ്പോൾ അഡൂക്കടുത്ത ഒറവങ്കരരാജ
ൻെറ വസതിയിലും, ചിലപ്പോൾ ചാലക്കുടി നടുവത്തുമ
നയ്ക്കലും, ദുല്ലഭം ചിലപ്പോൾ കോട്ടയത്തിന്നടുത്തു കൊ
ടമാളൂരുള്ള അമ്മാത്തുമായിട്ടാണു കഴിഞ്ഞതു്. കൊടു
ങ്ങല്ലൂർകളരിയിലെ ആചായ്യനായിരുന്ന് ഇദ്ദേഹം വളരെ
കവിതകൾ നിമ്മിക്കയും വളരെപ്പേരെ പ്രോത്സാഹിപ്പി
ച്ചു കവിതയിൽ പ്രവത്തിപ്പിക്കയും ചെയ്തിട്ടുണ്ടു്. ഈ കള
രിയിൽപയററിയവരാണ് കൊച്ചുണ്ണിത്തമ്പുരാൻ, കുഞ്ഞി
ക്കുട്ടൻതമ്പുരാൻ, കാത്തുള്ളിൽ അച്യുതമേനോൻ, ഒറവ
ങ്കര നീലകണ്ഠൻനമ്പൂതിരി (രാജാ) മുതലായവർ. മഹൻ

നമ്പൂതിരിപ്പാട് ഇല്ലത്തും കൊട്ടങ്ങല്ലൂരുമല്ലാതെ മറ്റോ രോ സ്ഥലത്തു ചെന്നു താമസിക്കുമ്പോൾ കവിതയിൽ ഭ്രമമുള്ള പലരും അദ്ദേഹവുമായി സഹവസിക്കുകയും കവിതാവിനോദത്തിൽ ഏർപ്പെടുകയും പതിവുണ്ടായിരുന്നു. അങ്ങിനെ സഹവസിച്ചു വെണ്മണിപ്രസ്ഥാനത്തിന്റെ മർമ്മം ഗ്രഹിച്ചവരാണ് കവിതിലകൻ കണ്ടത്തൂർ നാരായണമേനോൻ, ഒടുവിൽ കുഞ്ഞികൃഷ്ണമേനോൻ, കോടുങ്ങല്ലൂരി കുഞ്ഞൻതമ്പാൻ മുതലായവർ.

വിഷ്ണുനമ്പൂതിരിപ്പാട്ടിലെ സ്ഥിരതാമസം ഇല്ലത്തുതന്നെയായിരുന്നു. അദ്ദേഹം ലൌകികകാര്യങ്ങളേക്കാളധികം ആദ്ധ്യാത്മികകാര്യങ്ങളിൽ ശ്രദ്ധിച്ചിരുന്ന ഒരു ഭക്തനായിരുന്നു.

വെണ്മണിനമ്പൂതിരിപ്പാടന്മാരുടെ ബാല്യജീവിതത്തേയും വിദ്യാഭ്യാസത്തേയും കുറിച്ച് അധികമൊന്നും അറിഞ്ഞിട്ടില്ല. കറകളഞ്ഞ ലോകവ്യുൽപത്തിയും അത്യാവശ്യം വേണ്ടിടത്തോളം ശാസ്ത്രജ്ഞാനവും അവൎക്കുണ്ടായിരുന്നു. ഇതു ജന്മസിദ്ധമായ കവിതാവാസന വികസിച്ചു വളരുവാൻ ധാരാളം പൎയ്യാപ്തമായിരുന്നു. പ്രസിദ്ധവൈയാകരണനായ വിദ്വാൻ ഏളയതമ്പുരാന്റെയും അദ്ദേഹത്തിന്റെ ശിഷ്യനായ കുംഭകോണം കൃഷ്ണശാസ്ത്രികളുടേയും സഹവാസംകൊണ്ട് അച്ഛൻനമ്പൂതിരിപ്പാട്ടിലേക്കു വ്യാകരണത്തിൽ നല്ല അറിവുണ്ടായിരുന്നു. മഹൻനമ്പൂതിരിപ്പാട്ടിലെ വകയായി കാണുന്ന ചില സംസ്കൃതശ്ലോകങ്ങളെക്കൊണ്ടു അദ്ദേഹത്തിന്നും വ്യാകരണത്തിൽ ജ്ഞാനമുണ്ടായിരുന്നുവെന്നു തെളിയുന്നുണ്ട്.

ഇനി വെണ്മണിനമ്പൂതിരിപ്പാടന്മാരുടെ കവിതാവാസനയും അവരാൽ നിൎമ്മിക്കപ്പെട്ട കവിതകളുടെ സ്വ

ഭാവവും നോക്കാം. അശ്ലിഷ്ടമനോഹരമായ രചനയോടു കൂടി പണ്ഡിതപാമരന്മാരെ ഒരുപോലെ രസിപ്പിക്കത്തക്ക പദ്യങ്ങൾ നിർമ്മിക്കുവാൻ വെണ്മണിനമ്പൂതിരിപ്പാടന്മാർക്കുള്ള സാമർത്ഥ്യം ഒന്നു വേറെയായിരുന്നു. ബന്ധുരമായ ബന്ധവൈചിത്ര്യം, സഹൃദയസംവദനമായ ശ്രവണസുഖം, അനുകരണാർഹമായ ആരോഹപരിപാടി എന്നിവ വെണ്മണിനമ്പൂതിരിപ്പാടന്മാരുടെ രചനയിലുള്ള വിശേഷങ്ങളാകുന്നു. ദ്യുതിഭൂഷചരിത്രത്തിൽ

"കോളക്കാറിൻകലാപം കളരുചികളാൽ
യൌവലേകാർവണ്ടിവറെ–
ക്കാളും നീലിച്ചുരുണ്ടാത്തലകിമപിചുരു–
ണ്ടുള്ളോട്ടുള്ളോരുകേശം
കാളശ്രീ...ന്റോ കാന്തയ്ക്കുത്തപെട്ടമവൾതൻ
കാലടിക്കൽക്കവിഞ്ഞും–
ക്കാളും മോദേന കണ്ടാൻ ലൂവിവകൾ പുകഴും
ദ്യുതിമാൻ ദ്യുതിഭൂഷൻ"

എന്നു തുടങ്ങിയുള്ള പദ്യങ്ങൾ ഇതിന്നുദാഹരണമാണു്.

മനോഹരമായ രൂപകാതിശയോക്തിക്കുദാഹരണമായ

"കാറിൻചോട്ടിൽകലേശപ്പൊളിതിരകരിമി–
നങ്ങൾതാഴത്തൊരെള്ളിൻ–
താരുംചെന്തൊണ്ടിമുക്താവലിമുകുരദരം
വെണ്ണിലാവിന്ദുബിംബം
മേരുക്കുന്നഭ്രമെന്നല്പസിതഭുജഗസോ–
പാനകൂപംമണൽത്തി–
ട്ടാരോമൽക്കാഞ്ചനത്തൂണുകളിവതളിരിൻ
മോളിലൊന്നെന്നുകാണും."

ഇത്യാദി പദ്യങ്ങൾ അലങ്കാരപ്രയോഗപാടവത്തിന്നും രസസ്ഫൂർത്തിക്കും തികച്ചും സാക്ഷ്യം വഹിക്കുന്നവതാണ്.

"കവി വാക്കുകളെക്കൊണ്ടു ചിത്രം വരയ്ക്കുന്നു; ചിത്രകാരൻ തൂലികകൊണ്ടു കവിതയെഴുതുന്നു" എന്ന് ഒരു മഹാൻ പറഞ്ഞിട്ടുണ്ട്. വാക്കുകളെക്കൊണ്ടുള്ള ഈ ചിത്രനിർമ്മാണം വെണ്മണിക്കു ധാരാളം വശമാണെന്ന് അദ്ദേഹത്തിൻെറ വക ചില മുക്തകശ്ലോകങ്ങളും സ്വഭാവവർണ്ണനങ്ങളും വിളിച്ചുപറയുന്നുണ്ട്. 'പൂരപ്രബന്ധ'ത്തിൽ പൂരം കാണ്മാൻ വന്ന ആഢ്യന്മാർ, പട്ടന്മാർ, നമ്പൂരിമാർ, വൃദ്ധചിജന്മാർ, നായ്ക്കന്മാർ, ഗോസായിമാർ, ഓതിക്കച്ചിജന്മാർ, മേനോന്മാർ മുതലായവരെ വർണ്ണിച്ചിട്ടുള്ളതു വായിക്കുമ്പോൾ അവരെല്ലാം നമ്മുടെ മുമ്പിൽ നില്ക്കുന്നുണ്ടോ എന്നു തോന്നും. ഇത്തരത്തിലുള്ള ചിത്രനിർമ്മാണപാടവം വാഗീശ്വരിയാൽ പ്രത്യേകം അനുഗ്രഹിതരായ ദുർല്ലഭം ചില കവികൾക്കു മാത്രമേ സിദ്ധിക്കുകയുള്ളു.

ശൃംഗാരവീരാദികളായ എതു രസങ്ങളേയും സന്ദർഭോചിതമായി വ്യഞ്ജിപ്പിക്കുന്ന വിഷയത്തിൽ വെണ്മണി നമ്പൂതിരിപ്പാടന്മാർ മികച്ചു നില്ക്കുന്നു. ഇതിന്നുദാഹരണങ്ങൾ ഈ കൃതികളിൽ പലേടത്തും ധാരാളം കാണാവുന്നതാണ്. എന്നാൽ ശൃംഗാരത്തെ യാതൊരാവരണവും കൂടാതെ പ്രയോഗിക്കുന്നതിൽ ഇവക്കു തെല്ലും സങ്കോചമില്ല. ഇതിൽ അച്ഛൻ നമ്പൂതിരിപ്പാട്ടു മഹൻെറ അച്ഛനും മഹൻനമ്പൂതിരിപ്പാട്ട് അച്ഛൻെറ മഹനും തന്നെയാണ്. ഇവരിരുവരുടേയും കൃതികളിൽ ഒരു പ്രധാനഭാഗം വഹിക്കുന്നതു ശൃംഗാരശ്ലോകങ്ങളാണ്. മഹൻനമ്പൂതിരിപ്പാട്ടിലെ പൂരപ്രബന്ധം, അംബോപദേശം മുത

ലായ കൃതികളും ചിലശൃംഗാരശ്ലോകങ്ങളുംവായനക്കാക്ക് കൃത്യാകൃത്യോപദേശം ചെയ്യുക എന്നകവിതയുടെ ഉൽകൃഷ്ടഫലത്തിന്നുപകരിക്കുകയില്ലെന്നുപറയുന്നവർഉണ്ടാകും. എന്നാൽ ഒരുസംഗതിഅവരുംഓക്കേണ്ടതാണ്. വായനക്കാരെ കൃത്യങ്ങളിൽ പ്രവൎത്തിപ്പിക്കയും അകൃത്യങ്ങളിൽനിന്നു നിവൎത്തിപ്പിക്കയും ചെയ്യുന്നതിന്നു കവികൾ നാനാരീതികളെ അവലംബിക്കാറുണ്ട്. അനുകരണീയങ്ങളായ ഉത്തമാദൎശങ്ങളെ വൎണ്ണിച്ചുവായനക്കാരെകൃത്യങ്ങളിൽപ്രവൎത്തിപ്പിക്കുന്നതുപോലെപരിഹരണാൎഹങ്ങളായ അധമാദൎശങ്ങളെക്കാണിച്ച് അവരെ അകൃത്യങ്ങളിൽനിന്നു നിവൎത്തിപ്പിക്കുന്നതും കവികളുടെ ധൎമ്മമാണ്. ഇതിൽ രണ്ടാമതു പറഞ്ഞതിനെയാണു വെണ്മണി നമ്പൂതിരിപ്പാടന്മാർ സ്വീകരിച്ചിട്ടുള്ളത്. സ്ത്രീകൾ അംബോപദേശത്തിലെ 'മുത്തി'യുടെ ഉപദേശംപോലെ നടക്കണമെന്നോ, പൂരപ്രബന്ധത്തിൽ പറഞ്ഞതുപോലെയുള്ള 'പച്ച' ശൃംഗാരങ്ങൾ ആരെങ്കിലും അനുസരിക്കണമെന്നോ അല്ല കവിയുടെ അഭിപ്രായം. നേരേ മറിച്ച്, വായനക്കാർ ആ നീചസമ്പ്രദായങ്ങളിൽ വിരക്തി തോന്നി അവയിൽനിന്നു നിവൎത്തിക്കണമെന്നാണഭിപ്രായം. അംബോപദേശം, പൂരപ്രബന്ധം, അതിമോഹംനാടകം എന്നിവ വാസ്തവത്തിൽ അക്കാലത്തെ സാമുദായികചിത്രങ്ങളാണ്. "കണ്ണുററിലെന്നു പുകൾപൊങ്ങിയ വീട്ടിലെ" "തൊണ്ണൂററിനാലര വയസ്സുതികഞ്ഞ മുത്തി" തന്റെ മകളോടു പറഞ്ഞതുപോലെയുള്ള സംഗതികൾ അക്കാലത്തെ സമുദായങ്ങളിൽ നടപ്പുണ്ടായിരുന്നു. സമുദായത്തിലെ ആ ദുസ്സമ്പ്രദായങ്ങളെ കാൎയ്യക്ഷമമായ വിധം ഒന്നു പരിഹസിക്കുകയാണു കവിയുടെ ഉദ്ദേശം. സാമുദായികദോഷങ്ങളെ എടുത്തു കാട്ടുന്ന നോവലുകളുടേയും

പ്രഹസനങ്ങളുടേയും ഉദ്ദേശം യാതൊന്നോ അതുതന്നെയാണ് "അംബോപദേശ"ത്തിൻെറയും ഉദ്ദേശം. ഈ സംഗതി അംബോപദേശത്തിലെ

"അമ്പോടമ്പാടിതന്നിൽത്തിറവിനതെരുവിൽ
ക്കേവലംകേളിയാടി-
ട്ടമ്പോൾമെല്ലെന്നൊളിച്ചിട്ടൊരുവളുടെപ്പുരേ
ചെന്നവാറിന്നിവണ്ണം
വമ്പോടംബോപദേശംവടിവൊടുമുഴവൻ
കേട്ടുസന്തുഷ്ടനായോ-
രംഭോജാക്ഷൻതരട്ടേതരമൊടുതരസാ
ഭക്തിയും മുക്തിയുംമേ. 1

മുക്കാലുംമൂഢരാണിജ്ജഗതിബുധജനം
ദുർല്ലഭംനല്ലഭംഗ്യാ
തൽക്കാലംകേട്ടുകൊണ്ടാടുവതറികമഹാ-
മൂഢരാണൂഢരാഗം
ഇക്കാലത്തിത്ഥമോരോക്കാതഴകിലിതുകൃതി
പ്പിച്ചുപിച്ചല്പശൗരീ
തൃക്കാലിൽതന്നെചെന്നിന്നിയുമണകതക
ക്കാതെഹ്ഹൽക്കാതലേനീ!"

എന്ന ഉപക്രമോപസംഹാരപദ്യങ്ങളെക്കൊണ്ടു കവി വ്യക്തമാക്കിയിട്ടുമുണ്ടു്.

ഇതുപോലെതന്നെ പൂരപ്രബന്ധവും അന്നത്തെ സാമുദായികസ്ഥിതിയുടെ ഒരു തന്മയചിത്രമാണ്. പൂരപ്രബന്ധത്തിൽ വെണ്മണി വർണ്ണിച്ചതുപോലെയുള്ള സംഭവങ്ങൾ അദ്ദേഹത്തിൻെറ കാലത്തു സുലഭമായി നടന്നിരുന്നുവെന്നു ഇന്നും—ഈ പരിഷ്കൃതകാലത്തും—നടന്നുവരുന്ന പൂരത്തിൻെറ രീതിയിൽനിന്നുതന്നെ തെളിയുന്നുണ്ടു്.

പൂരപ്രബന്ധത്തിൽ കവി സാഹിത്യത്തിന്റെ അലൌകികതയെ അനുസരിച്ച ഒരു മദ്ധ്യസ്ഥനായി തിരശ്ശീലയ്ക്കുള്ളിൽ മറഞ്ഞുനിൽക്കാതെ തന്റെ സ്വന്തരൂപത്തിൽ രംഗപ്രവേശംചെയ്യുന്ന കുറച്ചൊരു നോട്ടക്കുറവായിട്ടുണ്ട്. എന്നാൽ "മഹാൻനമ്പൂരിയെന്നുള്ളതഹംതന്നേധരിയ്ക്കനീ" എന്നും മററും പൂരപ്പറമ്പിൽവെച്ച വെണ്മണിനമ്പൂരിപ്പാട്ട ചില സ്ത്രീകളോട് പറഞ്ഞതായിക്കാണുന്നതു കേവലം കല്പിതമാണ്. വാസ്തവത്തിൽ അദ്ദേഹം അക്കൊല്ലത്തിൽ പൂരത്തിന്ന പോകതന്നെയുണ്ടായിട്ടില്ലെന്നും, വിദ്യാഭ്യാസവും സമുദായപരിഷ്കാരവും വളരെക്കുറവായിരുന്ന അക്കാലത്തു "മൂക്കാലും മൂഢരാ"യിരുന്ന ജനങ്ങളെ രസിപ്പിക്കുവാൻവേണ്ടി ഇങ്ങിനെയൊക്കെ പ്രയോഗിച്ചതാണെന്നുമാണ വെണ്മണി നമ്പൂതിരിപ്പാട്ടിലെ സ്വഭാവവും സ്ഥിതിയും അറിയുന്ന അഭിജ്ഞന്മാർ പറയുന്നത്. അതുകൊണ്ട പൂരംസംബന്ധിച്ച് ഇങ്ങിനെ ഒരു പ്രബന്ധം നിർമ്മിച്ചത അന്ന പൂരക്കാലത്തു നടന്നിരുന്ന സാമുദായികദോഷങ്ങൾ തീൎക്കുവാനേണമെന്നുള്ള സദുദ്ദേശത്തോടുകൂടിയായിരിക്കണമെന്നേ വിചാരിപ്പാൻ വഴിയുള്ളു. ഇനി പൂരപ്രബന്ധത്തിലെ ശൃംഗാരം അധികം 'പച്ച'യാകയാൽ ആസ്വാദ്യമല്ലെന്നു വാദിക്കുന്നവരുണ്ടെങ്കിൽ അവർ ശുദ്ധശൃംഗാരവൎണ്ണനത്തിലും ഈ കവി അദ്വിതീയനായിരുന്നുവെന്ന സമാധാനിച്ചുകൊള്ളട്ടേ.

'അതിമോഹംനാടകവും' അക്കാലത്തു നടന്നുവന്നിരുന്ന ചില സാമുദായികദോഷങ്ങളെ നീക്കുവാൻവേണ്ടി നിൎമ്മിച്ചതാകുന്നു. ആ നാടകത്തിൽ,

"പറകിതു ഭഗവൽക്കഥയോ
പരിചൊടു കാൎയ്യസ്ഥതാദിവൻകഥയോ"

എന്നുള്ള നടിയുടെ ചോദ്യത്തിന്നു സൂത്രധാരനെക്കൊണ്ടു കവി,

"ഭാൎയ്യേ! ഭഗവൽക്കഥയെ-
ന്നാൎയ്യേ! തോന്നില്ല കേൾക്കിലെന്നാലും
കാൎയ്യമതാണൊടുവിലിതിൻ
വീൎയ്യമതാമൎത്ഥമോൎക്കിലത്യൎത്ഥം"

എന്നും,

"അഹംഭാവഭഞ്ജേ! കേളിഹപരവനാക്കും സ്ഥിതിമറ
ന്നഹംഭാവം പാരം വിശ്രുനത ദുരന്തം ദുര പരം
അഹങ്കാരം ദുഷ്ടാക്കപടമതിമോഹങ്ങളിവയ-
ന്നഹം കാൎയ്യാതേനല്ലറിവുഹൃദയേ ചേൎക്കമിതയേ"

എന്നും പറയിച്ചിട്ടുള്ളതിൽനിന്നു കവിയുടെ സാന്മാൎഗ്ഗികബോധവും ഉദ്ദേശശുദ്ധിയും വ്യക്തമാകുന്നുണ്ടു്.

പൂരപ്രബന്ധത്തിൽനിന്നും ചില ശൃംഗാരശ്ലോകങ്ങളിൽനിന്നും ചിലർ ഊഹിക്കുന്നതുപോലെ—ഒരു കാലത്തു് ഇതെഴുതുന്നാളും അങ്ങിനെ വിചാരിച്ചിരുന്നു—വെണ്മണിനമ്പൂതിരിപ്പാടന്മാർ അസാന്മാൎഗ്ഗികങ്ങളായ വികാരങ്ങൾക്കടിമപ്പെട്ടവരൊ സത്വഗുണം കുറഞ്ഞവരോ അല്ല എന്നു് അവരുടെ കൃതികളെ സൂക്ഷ്മമായിപ്പരിശോധിച്ചാൽ അറിയാവുന്നതാണു്. വെണ്മണിക്കൃതികളിൽ ഒരു വലിയഭാഗം ഈശ്വരസ്തുതിപരങ്ങളാണു്.

"കോടക്കാർവൎണ്ണനോടക്കുഴലൊടുകളിവി-
ട്ടോടിവന്നമ്മതൻേറ
മാടൊക്കും പോർമുലപ്പാലമിതരുചിളുജി-
ച്ചാശ്വസിക്കും ദശായാം

ഓടിക്രീഡിച്ചു വാടീടിനവദനകലാ-
നാഥംഘർമ്മാമൃതത്തെ
ക്കൂടക്കൂടെത്തുടയ്ക്കും സുകൃതനിധിയശോ-
ദാകരം കൈതൊഴുന്നേൻ"

എന്നും,

"പീലിക്കാർകുന്തൽകെട്ടിച്ചുഴകൊടുനിടിലേ
നല്ല ഗോരോചനംചേ-
ർത്തേലസ്സും പൊഞ്ചിലമ്പും വളകളുമണിയി-
ച്ചുമ്മതന്നങ്കഭാഗേ
ലീലാഗോപാലവേഷത്തൊടു മുരളിയുമായ്
കാലി മേയ്ക്കുന്നകോലും
ചാലേ കയ്ക്കൊണ്ടു മന്ദസ്മിതമൊടുമരുവും
പൈതലേക്കൈതൊഴുന്നേൻ"

എന്നും മററുമുള്ള ഭക്തിരസം വഴിഞ്ഞൊഴുകുന്ന സ്തോത്രങ്ങൾ നിർമ്മിച്ച വെണ്മണി അച്ഛൻെറയും മഹൻെറയും ഉദ്ദേശശുദ്ധിയും സദാചാരനിഷ്ഠയും ആക്ഷേപം തക്ക വിഷയമാകതന്നെയില്ലെന്നാണു തോന്നുന്നത്.

സ്വതന്ത്രകൃതികൾ നിർമ്മിക്കുന്നതിൽ മാത്രമല്ല തർജ്ജമയിലും വെണ്മണിനമ്പൂതിരിപ്പാട്ടിലേക്കു വിരുതുണ്ടായിരുന്നു. മേപ്പത്തൂർഭട്ടതിരിയുടെ "സ്വാഹാസുധാകരം" പ്രബന്ധത്തിലെ രണ്ടു ശ്ലോകങ്ങളുടെ തർജ്ജമ താഴെ ചേക്കുന്നത് ഇതിന്നു തെളിവാണ്.

"ആമോദാലാമ്പലപ്പൊയ്കയിലിളകുമിളം
കാററുമേറേററുപിന്നീ-
ടാമോദത്തോടൊരുനാൾ സുമധുരമധുപാ-
നത്തിനായതൃപായാൽ

ശ്രീമത്സന്ധ്യാസ്ത്രതിൻനിർമ്മലവദനവികാ-
സം വിളങ്ങീടുമെന്നോ-
ർത്താമൽ തീരപ്രദേശത്തെഴുമൊരുചെറുകാർ-
വണ്ടിനെക്കണ്ടിതോ നീ?"

"ദിനകരനസ്തംഗതനായ്
പനിമതിയും വന്നുദിച്ചു കുമുദിനിയും
അനുപമകുതുകിനിയായ്‌സ്സ-
ണ്ടിനിയെന്തിന്നിത്ര പാർത്തുപാക്കുന്നു?"

ഇങ്ങനെയൊക്കെയാണെങ്കിലും വെണ്മണി അച്ഛൻനമ്പൂതിരിപ്പാടും മഹൻനമ്പൂതിരിപ്പാടും തങ്ങളുടെ കവിതാശക്തിയെ വല്ല മഹാഗ്രന്ഥങ്ങളുടേയും നിർമ്മാണത്തിൽ ഉപയോഗിക്കുകയോ തുടങ്ങിവെച്ച ചില ചില്ലംകൃതികളെത്തന്നെ മുഴമിക്കുകയോ ഉണ്ടായിട്ടില്ല. ഇതിനു കാരണം അവരുടെ സഹജമായ അമാന്തവും അവരെ ആവക സദുദ്യമങ്ങളിലേക്കു പ്രേരിപ്പിയ്ക്കുവാനുള്ള ആളുകളുടെ വൈരള്യവുമല്ലാതെ മറ്റൊന്നല്ല.

വിഷ്ണുനമ്പൂതിരിപ്പാട്ടിലെ കവിത മററു രണ്ടുപേരുടേതിൽനിന്നു വ്യത്യസ്തമാകുന്നു. ഇതിലെ നാലാംഭാഗത്തിൽ ചേർത്തിട്ടുള്ള ഗണപതിപ്രാതൽ, രഘുവംശം, സംസാരിയുടെ പാരവശ്യം, വരിക കണികാണ്മാൻ എന്നിവ വിഷ്ണുനമ്പൂതിരിപ്പാട്ടിലെ കൃതികളാകുന്നു. ഇവയിൽ നിറഞ്ഞുവഴിയുന്ന ഭക്തിരസവും ആദ്ധ്യാത്മികതത്ത്വങ്ങളും സഹൃദയഹൃദയത്തെ ആഹ്ലാദിപ്പിക്കാതിരിയ്ക്കയില്ല.

"ചൂടാൻകൂട്ടിൽത്തുളസീദളം യമഭട-
ത്തല്ലിന്നു ചൂടാസ്സവും
പാടാൻകൂട്ടിൽത്തിരുനാമമന്തകഭട-
ന്മാരങ്ങുപാടാസ്സവും

കൂടാസ്റ്റിൽസ്സുകൃതങ്ങൾ ചെയ്യതിനഥോ
പാപങ്ങൾ കൂടാസ്റ്റരും
വീടാസ്റ്റിൽക്കടമേവനും നരകമാം
നാടങ്ങു വീടാസ്റ്റരും"

എന്ന പ്രസിദ്ധപദ്യം ഈ വിഷ്ണുനമ്പൂതിരിപ്പാട്ടിലെ വകയാണെന്നു കേട്ടിട്ടുണ്ടു്.

വെണ്മണിനമ്പൂതിരിപ്പാടന്മാരുടെ കവിതയെക്കുറിച്ചു വിസ്തൃതമായ ഒരു നിരൂപണവും അവരുടെ കവിതാരചനയേയും ഫലിതരസികതയേയും കുറിച്ചുള്ള ഐതിഹ്യങ്ങളും കൂടി ഇവിടെ ചേൎക്കുന്നതു രസകരമായിരിക്കുമെങ്കിലും പരിമിതമായ ഈ ഉപന്യാസത്തിൽ അതിനു തുനിയുന്നില്ല. അനശ്വരമായ കവിയശസ്സുനേടിയ വെണ്മണിനമ്പൂതിരിപ്പാടന്മാരുടെ കൃതികൾ വായിച്ചിട്ടാണു കവിതാമാൎഗ്ഗത്തിൽ പരിശ്രമിക്കുന്നവർ ആദ്യം കവിതകളെഴുതാറുള്ളതു്. മലയാളഭാഷയുള്ളേടത്തോളംകാലം അവരുടെ കൃതികൾ നിലനില്ക്കുകയും ചെയ്യും. അങ്ങിനെയുള്ള വെണ്മണിക്കൃതികൾ ഇങ്ങിനെ പരിഷ്കരിച്ചു പ്രസിദ്ധപ്പെടുത്തുവാൻ കാരണമായവരെ അഭിനന്ദിച്ചുംകൊണ്ടു തൽക്കാലം വിരമിക്കുന്നു.

എന്നു്

തൃശ്ശിവപേരൂർ 13—10—1106. സഹൃദയസമുദായവിധേയൻ കെ. വി. എം.



## വിഷയവിവരം.

# കീൎത്തനശ്ലോകങ്ങൾ.

---

കോടക്കാർവൎണ്ണനോടക്കുഴലൊടു കളിച്ചി-
ട്ടോടിവന്നമ്മതന്റെ
മാറോടാക്കം പോർമുലപ്പാലമിതരുചി ഭുജി-
ച്ചാശ്വസിക്കുംദശായാം
ഓടി ക്രീഡിച്ചു വാടീടിന വദനകലാ-
നാഥഘൎമ്മാമൃതത്തെ-
ക്കൂടെക്കൂടെത്തുടക്കും സുകൃതനിധിയശോ-
ദാകരം കൈതൊഴുന്നേൻ 1.

ഒററക്കൊമ്പും തുമ്പും കുളുർകുടവയറും
കൈകളിൽ കാന്തിതേടും
മറേറക്കൊമ്പും കരിമ്പെന്നിവ പല മിഴിച്ചി-
ന്നുന്ന ചിഹ്നങ്ങളോടും
തെറാന്നോററം തെളിഞ്ഞുൾക്കനിവൊടെഴുകിട-
പ്പിള്ളിയുണ്ണിഗ്ഗണേശൻ
തൊറൊന്നെങ്കല്ലുടാസ്സാൻ വിരവിൽ വിലസണം
മുന്നത്താടെന്നുൾത്തടാന്തേ 2

കാമാരിയാന്ന ഭഗവാനുടെ പാതിദേഹം
രാമാളിയാകുമതിരിട്ടു പകുത്തെടുത്തു്
ആമോദമോടമരുമദ്രികുമാരികേ! നിൻ
പൂമേനിതൻ പുതുമയെന്തു പുകഴ്ത്തിടേണ്ടു? ൩

നെടിയൊരു പരിഘത്തെക്കയ്യിലേന്തിക്കൃതാന്ത-
ത്തടിയനുടെ ഭടന്മാർ പാഞ്ഞടുക്കും ദശായാം

പട്ടംപാഴെ മരുവീടും ദേവിയല്ലാതെ മററി-
ല്ലടിയനൊരവലംബംപാൎത്തലേപാൎത്തുകണ്ടാൽ 4

അല്ലൽപ്പാഥോധിമദ്ധ്യേ മരുവുമടിയനെ
പ്രാണനിൎയ്യാണകാലേ
തല്ലിപ്പാശേന ബന്ധിച്ചുമഭടരുടനേ
കൊണ്ടുപോകുംദശായാം
കല്ലിൽക്കല്യാണമോടേ മരുവുമഖിലലോ-
കൈകനാഥേ!ശിവേ!നിൻ
ചില്ലിദ്വന്ദ്വങ്ങൾകൊണ്ടൊന്നുഴിയണമതിനായ്
നിൻപദം കുമ്പിടുന്നേൻ 5

ആറും നൂറുശതത്തിലേറിയ ജടാ-
വാറും നിശാനായക-
ക്കീറും കൂറുപെരുത്തഭൂതഗണവും
കേറും വൃഷാധീശനും
ചീറും ചാരുഭുജംഗമാഭരണവും
നേരോടിതാറും ദിന-
ന്തോറും കാറളമണ്ണെഴും പശുപതേ!
തോന്നിക്ക മന്മാനസേ 6

രണ്ടുകയ്യിലുമുരുണ്ട വെണ്ണയുമി-
രുണ്ടു നീണ്ടകചഭാരവും
കണ്ഠദേശമതിൽ വണ്ടണഞ്ഞ മലർ-
കൊണ്ടു തീൎത്ത വനമാലയും
പൂണ്ടു പായസവുമുണ്ടുകൊണ്ടഴകി-
ലുണ്ടർകോൻനടിയിലാണ്ടെഴും

കൊണ്ടൽവർണ്ണ! ജയ! മണ്ടിവന്നു കുടി-
കൊണ്ടുകൊൾക മനമേറി മേ. 7

തീക്കണ്ണിൽ താനെരിച്ചോരലർശരൻകെട്ടതി-
ക്കർദ്ധനാരീശ്വരൻ നീ
യാക്കും നേരെന്നു തോന്നാത്തൊരു മകനെ ജനി-
പ്പിച്ചു മല്ലാരിതന്നിൽ
മാർക്കണ്ഡേയാമയം തീർപ്പതിനു യമനെയും
കൊന്നഹോ ചത്തടക്കം
തീക്കണ്ഡത്തിൽ കളിക്കും തവ മഹിമ മഹാ-
ചിത്രമർദ്ധേന്ദുമൌലേ! 8

അംഗം നേരെ നടപ്പോളിച്ചുപരനാസ്
കല്പിക്കില്ലാ കണ്ണട-
ച്ചുണ്ടുന്നേരെ വിഷം കുടിച്ചു ചുടല-
ക്കൾപ്പുക്കിരുന്നീടിലും
അന്നാക്കാലനെ നിഗ്രഹിച്ചതു നിമി-
ത്തത്താലിനിച്ചാകയി-
ല്ലെന്നുൾപ്പൂവിൽ നിനയ്ക്കയോ മറുമരുന്നു-
ണ്ടാകയോ ദൈവമേ. 9

ആതങ്കാപഹമദ്രിരാജതനയാ-
കാന്തം കൃതാന്താന്തകം
മാതംഗാജിനവാസസം മതികലാ-
ചൂഡം മഹേന്ദ്രാർച്ചിതം
ചേതോജാന്തകരം ചരാചരഗുരും
ചൂർണ്ണീതട സംസ്ഥിതം

ഭൂതേശം തിരുവൈരകീലസുമഹാ-
ഗോപീശമീശം ഭജേ. 10

ശ്യാമം ശാൎങ്ഗധനുൎദ്ധരം ശശികലാ-
ലംകാരമന്യം പരം
സീമാതീതഗുണാലയം സകലസ-
ന്താനപ്രദം പാവനം
ഹേമാംഭോജവിശാലലോചനം സുവദനം
സാക്ഷാൽ പരം ദൈവതം
ശ്രീമൽഭൂതപുരാധിനാഥമനിശം
ശ്രീപത്മനാഭം ഭജേ. 11



തിങ്ങിപ്പൊങ്ങിപ്പരന്നീടിന പെരിയ ഭവാം-
ഭോനിധിക്കുള്ളിലെന്നും
മുങ്ങിപ്പൊങ്ങിക്കുഴങ്ങീടിനൊരടിയനെ നീ-
യത്തൽ തീൎത്താൎത്തമോദം
ഭംഗം കൂടാതപാംഗത്തരണിയിലണയ-
ച്ചേൎത്തുടൻ കാത്തിടേണം
ചെങ്ങൽ തുംഗപ്രമോദാന്വിതമടിയരുളും
ശൈലകന്യേ! വദാന്യേ! 12

## സംഭാവനാശ്ലോകങ്ങൾ.

(ഇതു മന കത്തിട്ടു നമ്പൂരിപ്പാടു 1063-ൽ തീപ്പെട്ട മഹാരാജാവിന്നു കൊടുത്ത ശ്ലോകമാകുന്നു.)

വൎത്തിക്കും പുരവും മദീയമനവും
കത്തിക്കരിഞ്ഞിട്ടഹോ

വൃത്തിക്കും വഴികണ്ടിടാഞ്ഞധികമാ-
യുഴ്ന്നിച്ചു കഴ്ന്നിച്ചു ഞാൻ
അൎത്ഥിക്കിന്നു സുഭ്രൂചായി വിലസു-
ന്നൊന്തമ്പുരാൻ തന്നൊടി-
ന്നൎത്ഥിക്കുന്നു കൃപാകടാക്ഷമുദയം-
ചെയ്യേണമെന്നിങ്ങനേ. 1

---

പൊൽത്താർമാതിൻ മണാളനുടയൊരു കരുണാ-
പൂരതൈലാഭിഷേകാൽ
നിത്യം നാടൊക്കെയിന്നും വിശദഗുണമെഴും
വൎത്തിയാൽ സുപ്രസന്നം
ഉത്രംനാൾ വെച്ചതിക്കണ്ടഖിലജനമന-
സ്താപതാമിസ്രഹന്താവ്
പാൎത്തട്ടിങ്കൽ കെടാതേ വിലസുക സുചിരം
വഞ്ചിമാൎത്താണ്ഡദീപം!! 2

---

## ഹരജിശ്ലോകങ്ങൾ.

---

(ഇവ തോട്ടസ്സാട്ടു ശങ്കുണ്ണിമേനോൻ അവർകൾക്കു കൊടുത്ത 12 ഹരജിശ്ലോകങ്ങളിൽ കിട്ടിയവയാകുന്നു.)

ഭൂരിശ്രീ കലരും ദിവാനവർകൾത-
ന്നുൾത്താരിലത്യന്തമായ്
പൂരിച്ചോരു കൃപാകടാക്ഷമതിനാ-
ലെന്നുള്ളിലെസ്സങ്കടം

നേരേ കേട്ട തുണച്ചിടേണമതിനാ-
　　യിട്ടിസ്സമക്ഷത്തിൽ വ-
ന്നോറസ്സങ്കടമോട്ട ഞാൻ ഫരജി വെ-
　　ച്ചീടുന്നു പദ്യങ്ങളായ്. 1

വിശപത്തിൽ പുകൾ പൊങ്ങിടുന്നതിരുവ-
　　ഞ്ചൂരെപ്പിഷാരത്തുകാ-
രിശ്രീഭൂതപുരത്തിൽ വന്നു കഴകം
　　വാങ്ങിച്ചു പിന്നത്തതിൽ
മെച്ചം ചേൎന്നൊരു ചൊവ്വരെക്കവർ ഗമി-
　　ച്ചന്നേ മുതൽക്കെത്രയും
മിശ്രം വന്നിവിടത്തിലായവർ നടത്തേ-
　　ണ്ടുന്നതിന്നൊക്കയും 2

കൊല്ലം രണ്ടു കഴിഞ്ഞശേഷമവരോ-
　　ടാധാരവും വെച്ചതിൽ
ചൊല്ലും ദ്രവ്യമശേഷവും ഝടിതി വാ-
　　ങ്ങിച്ചീലയെന്നാകിൽ ഞാൻ
ചെല്ലും ജില്ലയിലെന്നു തന്നെ പല ഭോ-
　　ഷ്ക്കും പറഞ്ഞിട്ടതും
തെല്ലും തന്നെ നടന്നതില്ലധികമായ്
　　ശല്യം തുടങ്ങീടിനാർ 3

പണ്ടത്തെപ്പതിവിൻപ്രകാരമിവിടെ-
　　പ്പാൎത്തീലയെന്നാൽ കഴ-
ക്കണ്ടാം സമ്പ്രതി മാലകെട്ട കഴകം
　　പൊങ്ങീടുമെന്നോൎത്തുടനേ

രണ്ടാണ്ടായവരോടു ഹന്ത ഗുണദോ-
ഷം തോന്നരുശ്ശ്യാത്തതെൻ
കുണ്ടാമണ്ടികളെന്നുതന്നെ കരുതി-
ക്കൊണ്ടാടിയില്ലേതുമേ 4

കാണം പാറിയൊഴിഞ്ഞുപോയ കഴകം
പിന്നെബ്ബലത്താൽ വരു-
ത്തേണം തങ്ങടെ കൈക്കലെന്നു കരുതി-
ച്ചീരാമനും കുഞ്ഞനും
ഉണ്ണിന്നുള്ള ബുഭുക്ഷകൊണ്ടു പരനായ്
കല്പിച്ച ചോർ നിത്യവും
നാണം വിട്ടു കവർന്നിടുന്നു വെറിയ-
ന്മാർക്കുള്ള വയ്യാത്തതും! 5

മുട്ടാളത്തരമുള്ള കുഞ്ഞനനുജൻ
ചീരാമനും കൂടിവ-
ന്നോട്ടേറെത്തെറി നിത്യവും കഠിനമായ്
കാട്ടുന്നതിൻകാരണാൽ
മുട്ടായീ മലർമാലകെട്ടു മുതലാ-
യിട്ടുള്ളതിസ്സങ്കടം
കേട്ടില്ലെന്നു വരുന്നതാകിലിനിമേൽ
മുട്ടായ്‌വരും പൂജയും 6

ചീരാമൻ മുതലായ മൽപ്രതികളി-
ക്കാര്യം കണക്കല്ലിനി-
ച്ചേരാഞ്ഞാൽ ചില ദുർഘടംപിണയുമെ-
ന്നോർത്തിരുന്നാൻ നിത്യവും

പാരാതെപോട്ടു മാജിസ്ത്രേട്ടതിനായോ
പാരം പ്രയത്നം തുട-
ന്നാരാൽ വന്നു ശിപാരിശിക്കു പലരും
കൂടി ശ്രമിച്ചീടിനാർ

## രാമേശ്വരയാത്ര.

(ഈ യാത്രയെക്കുറിച്ച് വെണ്മണി അച്ഛൻ നമ്പൂരിപ്പാടും കോട്ടപ്പടിക്കൽ ഗോദവർമ്മൻ തിരുമുല്പാടും പൂന്തോട്ടത്തു നമ്പൂരിയുംകൂടി അനേകം ശ്ലോകങ്ങളും ഉണ്ടാക്കീട്ടുണ്ടത്രെ. അവിടുന്നും ഇവിടുന്നും ആയി എനിക്ക് ഒരു ശ്ലോകങ്ങളും മാത്രമേ കിട്ടീട്ടുള്ളു. കഴിയുന്നവർ വെണ്മണി നമ്പൂരിപ്പാടന്മാരുടെ കൃതികളിൽ പ്രസിദ്ധപ്പെടുത്തീട്ടില്ലാത്തവയെ അയച്ചു തരികയും, ഇവിടെ പ്രസിദ്ധപ്പെടുത്തീട്ടുള്ളവയിൽ തെറ്റുകൾ ഉണ്ടായിരുന്നാൽ അവയെ കാണിച്ചു തരികയും ചെയ്യുമെന്നു ഞാൻ വിശ്വസിക്കുന്നു.)

ചെയ്യാ വഴിക്കു മഴയും മുഴുകിക്കുളിപ്പാ-
നയ്യോ തണുത്ത ജലവും കുളവും ചുരുക്കം
കയ്യാലെ വേണമഖിലം കളഭാഷിണി! കേ-
ളിയ്യാളുകൾക്കു വിഷമം പരദേശവാസം 1

മഴയൊരു ലവലേശം പോലുമില്ലാത്ത ദേശം
പരമിഹ പരദേശം പാർക്കിലത്യന്തനാശം
പറകിൽ നഹി കലാശം നോക്കിലിന്നേകദേശം
സുമുഖി! നരകദേശം തന്നെയാണപ്രദേശം 2

മധുരാധരിമാർമണേ! മനോജ്ഞേ!
മധുരാമന്ദിരമാം മഹാപ്രദേശം
വിധിനാ മമ കണ്ണിണയ്ക്കു കാണ്മാ-
നധുനാ സംഗതിവന്നു സംഭവിച്ചു 3

പൊൽക്കൊണ്ടൊരു സുവർണ്ണപുഷ്കരിണിയും
പിന്നെശ്ശീവേലിപ്പുര-
ത്തുൾക്കൊണ്ടൊരു സുവർണ്ണകേതുയുഗവും
വൈചിത്ര്യചിത്രങ്ങളും
കൽക്കണ്ടാധരിമാർമണേ! മണിമയ-
സ്തംഭങ്ങളും കണ്ടുക-
ണ്ടിക്കണ്ടാളുകളൊക്കെയും തലകുലു-
ക്കിക്കൊണ്ടു കൊണ്ടാടിനാർ 4

ചൊല്ലാർന്നോരായിരം കാലുടയ മണിമാറാ-
മണ്ഡപത്തിന്മഹത്വം
ചൊല്ലാൻ നാവിന്നു രണ്ടായിരമെഴുമുരഗാ-
ധീശനും ക്ലേശമുണ്ടാം
കല്യാത്മാവായ പാണ്ഡ്യക്ഷിതിപതിയുടെ നൽ
ക്ഷേത്രപുഷ്ടിക്കു നേരാ-
കില്ലെന്നാകുന്നു തോന്നുന്നതു സുരപുരിയും
സൂക്ഷ്മതത്വം നിനച്ചാൽ 5

നമ്മൊപ്പാടിയതുന്നേരം കന്നിപ്പാടിയിലേവരും
ചൊന്നുകൂടി മഹാനന്ദം വന്നുകൂടി വരാനനേ! 6

## എഴുത്തുകൾ.

സലീലം ഭവാനിങ്ങയച്ചോരു പത്രം
സലാംചെയ്തു വാങ്ങിച്ചു വായിച്ചു നോക്കി
കലേശാനനത്തല്ലലാൽ നിന്നിലാരം
കലന്നോരു കാമേന കൊണ്ടാടി പാരം. 1

പരിചോടു പതിനെട്ടാം തിയ്യതിക്കെഴുത്തന്നോ
വരികിലുമരയന്നപ്രൗഢഗസഞ്ചാരിണി! ഞാൻ
അരികിലണയുമസ്മൽപ്രേമസങ്കേതമേ! നീ
കരുതരുതകതാരിൽ പ്രേമഭംഗം പ്രസംഗം 2

കണ്ണിന്നു ദിനമുണ്ണിക്കു, കണ്ണനുണ്ണിക്കു കണ്ണിനു
സവർണ്ണം കൊട്ടത്തയയ്ക്കുന്നു ഉണ്ണിക്കുടി ശ്രമിക്കണം

പാരേഴുരണ്ടിലമരും പരപുഷ്ടവാണി-
മാരാകവേ കഴൽതൊഴും മുളവിത്തുകാവിൽ
* * * * സ്സ ശരിയായ് നടിമാർ കുലത്തി
ലാരിന്നു പാരിലൊരു പാൽമൊഴി പാർത്തുകണ്ടാൽ
രംഗത്തതിലെഴും ജനങ്ങടെ മനോ-
രംഗം മയക്കിസ്സുഖം
തിങ്ങും നല്ല രസങ്ങളുങ്ങളിനായി-
ച്ചാടിപ്പുലിപ്പിക്കുവാൻ
എങ്ങും ഞാനിതുപോലെ മറ്റൊരുവളെ-
പ്പൊഴുതല്ലഹോ കണ്ടതി-

ല്ലണ്ടുന്നായതറിഞ്ഞിരിക്കണമതി-
ന്നായിട്ടറിക്കുന്നു ഞാൻ 5

---

കൊത്തുശ്ശീലയൊന്നിങ്കലത്ത്യാഗ്രഹം മേ-
കൊതിശ്ശീലമെന്നോന്നു തോന്നൊല്ല ചിത്തേ
കൊത്തുശ്ശല്യമെല്ലാമൊഴിഞ്ഞിടുവാനി-
ന്നിതിൽ പാരമില്ലൗഷധം പാർത്തു കണ്ടാൽ 6

പടറുകാപത്തിതന്നുരുപാഞ്ഞി-
ക്കൊടുത്തയസ്സാമിതി ചൊന്ന വാക്യം
കിടപ്പുതില്ല മനതാരിലിപ്പോ-
ളുടുത്തു കായസ്സൂടിയന്തരം മേ 7

---

മടിക്കയോ മറ്റൊരു കാര്യമുള്ളിൽ
കിടക്കകൊണ്ടോ കിടയസ്സുകൊണ്ടോ
തിടുക്കമില്ലെന്നു നിനച്ചുമാന്തം
പിടിക്കകൊണ്ടോ പറയേണമെല്ലാം 8

എന്നാത്തേവാരിധായിച്ചുഴകൊടു പനയിൽ
പാഴിസ്സുത്രുഴിദേവൻ
തന്നെച്ചെമ്മേ ധരിപ്പിപ്പതിനു സിതമണി-
ക്ഷ്മാസുരൻ ഭ്രരിമോദാൽ
ഇന്നോലക്കള്ളിലൊന്നങ്ങെഴുതിയതതിമോ
ദേന വായിച്ചുകേട്ടി-
ട്ടെന്നാൾത്താരിൽ ധരിപ്പിപ്പതിനൊരു മറുപ
ത്രത്തെയെത്തിച്ചിടേണം. 9

ശ്രീമാരാരിസുതാഖിലാസമിയലും
ശ്രീകോടിലിംഗാലയേ
സീമാതീതരസം കലന്റൊരു മഹാ-
താലപ്പൊലിപ്രാഭവം
കാണ്മാനാശ തവാശയത്തിലുണ്ടത-
ന്നെങ്കിൽ ഭവാനോടു ചേ-
ർന്നാമോദത്തോടു പോകുവാനഭിലഷി-
ച്ചീടുന്നു നാമെത്രയും. 10

മുന്നം കാണാതെയുള്ളോരഭിനവനയനാ-
നന്ദമാമുത്സവം ക-
ണ്ടൊന്നിച്ചിങ്ങോട്ടുപോരാമിതി കരുതി മുര-
ള്ളുന്നു മറ്റൊന്നുമല്ല
കന്ദർപ്പദ്വേഷിതൻറ തനയനെ വഴിപോ-
ലൊന്നു വന്ദിച്ചുപോന്നാൽ
പിന്നെസ്സന്തോഷമല്ലാതിനിയൊരു ദിവസം
പോലുമുണ്ടാകയില്ല. 11

കോടിലിംഗനിലയത്തിലുൾപ്രമദ-
മോടിണങ്ങിയൊരുകാളിതൻ
മോടിതേടിയ മഹോത്സവം വടിവി-
നോടു കണ്ടുടനെ പോരുവാൻ
കേടകന്ന തവ ചിത്തതാരിലിട
കൂടിയാടി രസമെന്നുവ-
ന്നീടിലെന്നുടയ വാഞ്ഛിതം സഫല
മായിടാനിടവരും ദൃഢം. 12

മുന്നം മുഗ്ദ്ധേന്ദുചൂഡൻ തിരുവടിയുടെ നൽ
തീക്കനൽക്കട്ട പൊട്ടി-
ച്ചിന്നും നെററിത്തടത്തിന്നലറിയവതരി-
ച്ചോരു കാളീപദാബ്ജം
വന്ദിപ്പാനും തദീയോത്സവമനുദിനവും
കണ്ടു നന്ദിക്കുവാനും
നന്ദിപ്പോളെന്നറിഞ്ഞീടുകിലിനിയതു തേ
ചഞ്ചലം നെഞ്ചിലേതും. 13

ഇമ്മാസമങ്ങിരുപതിൽ പരമഞ്ചു ചെന്നാൽ
സമ്മോദമാർന്നതിനു പോകണമെന്നിവണ്ണം
മന്മാനസേ കരുതിയിങ്ങമരുന്നിതപ്പോ-
ഴുന്മേഷമോടയി ഭവാനിഹ വന്നിടേണം. 14

ഉപ്പും കൊള്ളാമുരുതരമുദാ പിന്നെ വാവും കുളിക്കാ-
മുൾപ്പാടുണ്ടായവരുടെ പഴഞ്ചൊല്ലിനുണ്ടോ വികല്പം?
ചൊല്ലൊഞ്ഞീടും സരസകവിതാവാരിരാശേ! ഭവാനോ-
ടൊപ്പം മേളിപ്പതിനു പലരും കൂടുമപ്പാരിടത്തിൽ. 15

---

## ശൃംഗാരശ്ലോകങ്ങൾ.

---

ആറാട്ടും പുഴതന്നിലായതമുദാ
പൂരാവലോകത്തിനാ-
യാറാട്ടും കുതുകേന ചെന്നസമയ-
ത്താരാളനംഗാജ്ഞയാ

കാറോടും കളവേണി! കൌതുകമേറ്റം
നിന്മേനി കണ്ടന്നുതൊ-
ട്ടാറാടുന്നു പയോജബാണവിശിഖാം-
ഭോധൌവിശാലേക്ഷണേ! 1

ചാരിടണം ചടുലചാരുകടാക്ഷമെന്നിൽ
ചാറീടണം ചടുലവാണി! കൃപാരസം തേ
മാറീടലോ മതിമറക്കിലുമെന്റെ നല്ല
നാരീജനങ്ങളണിയും നവരത്നമാലേ! 2

കത്തിപ്പൊഴേന്നു രതമാടണമല്ലയെന്നാൽ-
ക്കത്തിപ്പൊളിക്കുമിഹ കന്ദശരൻ മനം മേ
കത്തിക്കളപ്രഭവെടും മണിത്താരത്ത മിന്നി-
ത്തത്തിക്കളിക്കുമൊരു ബാലശിരീഷമാലേ! 3

(പൂന്തോട്ടം)

കന്ദർപ്പായോധനത്തിന്നൊരിരുചി പെരുകി-
ട്ടങ്ങുചെല്ലുന്നനേരം
കന്നൽക്കാർവേണിതാനും കണവനുമൊരുമി-
ച്ചങ്ങു വാഴുന്നു കാണാം

(അച്ഛൻ)

എന്തോ വൈഷമ്യമെന്നിട്ടിതിബതകരുതി-
ട്ടിങ്ങു പോന്നിട്ടു പിന്നെ
ച്ചെന്നാലും കാണുമച്ഛിക്കൊതിയനെ നിധികാ-
ക്കുന്ന ഭൂതംകണക്കേ. 4

വർണ്ണം കണ്ടതു പാറിയില്ല മറിമാൻ
കണ്ണാൾക്കു ചൊറെറങ്കിലും

വൎണ്ണം കണ്ടുള്ള പാറുമെന്നു പലരും
വൎണ്ണിച്ചു കേൾപ്പുണ്ടു ഞാൻ
മാറേണ്ടുന്ന ജനങ്ങളിങ്ങനുദിനം
മാറാതകണ്ടെപ്പൊഴും
മാറീടുന്നവർ മാറിടാതെ മുറയ
ല്ലീവൎണ്ണമോതീടുവാൻ 5

അല്ലിത്താർബാണവില്ലിൻ ചതുരതയകലെ
ത്തല്ലിനീക്കുന്ന ചില്ലി-
ത്തെല്ലിന്നുല്ലാസമാകുന്നൊരു വരവിശിഖം
കൊണ്ടുമല്ലെന്നു വിശ്വം
തല്ലിച്ചൊല്ലും വഴിക്കങ്ങഴകൊടു വിലസി
ക്കുന്നു വാഴുന്ന നിന്നെ
ച്ചൊല്ലിക്കൊല്ലുന്നിതെന്നോ പ്രണയിനി പഴുതെ
ഫന്ത വില്ലാളിവീരൻ. 6

ബാണം ബാധകനായ മന്മഥനഹോ
കൈക്കൊണ്ടുകൊണ്ടിന്നുക-
ല്യാണം പൂണ്ടകലാപകേശിനി വലി
ച്ചെയ്യുന്നു പൊയ്യല്ലമേ
വേണം നിൻകനിവിടപ്പൊഴുഞ്ഞുഴറിനൽ
കേണം വിളങ്ങും മിഴി
ക്കോണം ദുൎഘടമല്ലയെങ്കിൽ വരുമെൻ
പ്രാണപ്രയാണം പ്രിയേ! 7

വീണല്ലോ കൊങ്കരണ്ടും വയറുള്ള വലുതായ്
വേണിപൊട്ടിപ്പൊടിഞ്ഞി-

ട്ടാണല്ലോ മൂർദ്ധ്നി നിൽക്കുന്നതു മുഖമുടലും
ഘോരഘറിച്ചുമിഞ്ഞു
താണല്ലോ കണ്ണിരണ്ടും മദതതിയുമഹോ
തേഞ്ഞുകാണൊന്നു വല്ലാ-
താണല്ലോയീയഭംഗിക്കടലതിലിനിയും
തള്ളലെന്നുള്ളതുണ്ടോ? 8

പൊന്നിൻകേഴക്കിടാവിൻ കഴലതേയു പൊരു
ന്ധാന്യ മന്ദം വിഴത്തി-
ത്തിന്നമ്പോൾ കേണുനോക്കം മിഴിയതിലഴകേ-
റുന്ന ലോലായതാക്ഷീ!
മിന്നും പൂർണ്ണേന്ദുബിംബപ്രഭയതിലലിയും
ചന്ദ്രകാന്തക്കണക്കെ-
ച്ചിന്നും നിൻ ചാരുമന്ദസ്മിതമതിലലിയു
ന്നെന്നെ നീ കാത്തിടേണം. 9

വദനസ്തുതിയല്ല വല്ലഭേ!നിൻ
വദനത്തിങ്കൾ മറന്നുപോകല്ലാ
മദമത്തമതംഗജപ്രയാണേ!
മദനത്തീയെരിയുന്ന മാനസേ മേ 10

നിലത്തിഴക്കഴലിമാരെന്നിയും പ്രിയേ!നിൻ
പാരലൊത്ത പാക്കമകതാരലിയുന്ന നോക്കം
ഘോരലാത്ത കൊങ്കകളുമൊത്തുകുന്ന ചിത്താ
വെൺലത്തുവെച്ച പുത്തവെണ്ണയതെന്നപോലെ 11

നില്ലുന്നും പേടി മല്ലീശരനടനരികേ
ചെല്ലചെല്ലുന്നമിപ്പോ-

ളല്ലെന്നും നാണമല്ലേ കിമപി പറകയെ-
ന്നേവമാശാകദംബം
വല്ലാതേ ഞാനിവണ്ണം വലിയൊരു വിഷമ-
ത്തിങ്കലുൾപ്പെട്ടുപോയെ-
ന്നല്ലാതെന്തൊന്നു ചൊല്ലുന്നതിനൊരു കഴിവു
ണ്ടാവുമോജീവനാഥേ! 12

ഇന്നസ്തമിച്ചവിടെ വന്നു വിളിച്ചിടും ഞാ-
നിന്ദുപ്രസന്നമുഖിമാർമുടിമുഗ്ദ്ധമാലേ!
അന്നേരമാരുമറിയാതഥവാതിലൊന്നു
മന്ദം തുറന്നു തരണേ തരളായതാക്ഷി! 13

മൽപ്രവൃത്തിശരിയല്ല,ശങ്കയി-
ല്ലപ്രവൃത്തികുറവുണ്ടതെങ്കിലും,
അപ്പുറത്തെ വഴി കണ്ടു ചെയ്തതി
ന്നപ്രിയത്തിനിടയില്ല മൽപ്രിയേ! 14

മങ്കമാർകുലമലങ്കരിക്കുമുചി
തങ്കലന്മണിതങ്കമേ!
* * നിന്നകിലുകുങ്കുമം തദേര
തങ്കിടുന്ന കുളുർകൊങ്കയും
തിങ്കളോടു സദൃശം കലർന്ന മുഖ
പങ്കജം സപദി കാൺകയാൽ
പങ്കജാസ്ത്രശരസംഘമേറ്റു പര
മങ്കുരിച്ചു ഹൃദി സങ്കടം 15
വാമതുത്തുടതന്നിലാത്തകുതുകം
വാണിടുമേണാക്ഷിയെ-

ക്കാണാതെ ഖലു ഗംഗയെപ്പുരഹരൻ
പുല്കീടുമാറില്ലയോ?
നാണക്കേടതുകൊണ്ടു ലോകജനനി
ക്കില്ലെന്നു കേൾപ്പുണ്ടു ഞാൻ
മാനേലുംമിഴിമൌലിമാലികൾമണേ!
ഖേദം വെടിഞ്ഞീടു നീ 16

ഇന്നിന്ദുമുഖിയ്ക്കുതെല്ലു കൃപയു
ണ്ടായീടുമെന്നോർക്കിലി-
ച്ചെന്നേവം നിരൂപിച്ചു കന്ദശരമേ
റ്റിന്നും വസിക്കുന്നു ഞാൻ
ഇന്നിന്ദുമുഖീഹ നിന്നരികിൽ ഞാൻ
മിന്നുന്ന താമ്രാധരം
തന്നിന്നെന്നെയുദാരമാരസമരേ
ഇന്നിന്ദിരാഭാഗമേ! 17

തങ്കക്കാപ്പും തരംചേരുന്നൊരു തരിവളയും
തോടയും നാസികാഗ്ര-
ത്തിങ്കൽ ചേരുന്ന നാസാമണിയുമുടനണി
ഞ്ഞാളിമാരോടിണങ്ങി
തിങ്കൾക്കൊക്കും മുഖം നൽപരിമൃദുഹസിതം
കൊണ്ടഹോ മുഗ്ദ്ധമാക്കി-
ക്കൊങ്കക്കുന്നും തുളുമ്പിച്ചൊരു തരുണി വരു
ന്നുണ്ടെടോ കണ്ടുകൊൾക 18

മോടിക്കൊത്തൊരു നിന്റെ ശുദ്ധപുരുഷൻ
ഞാനെന്നു നാടൊക്കയും

പാടിപ്പാടിനടന്നിടുന്നവർകളെ-
പ്പാടില്ല പാടാക്കുവാൻ
ഏടത്താർശരനാടകക്കളരിയിൽ
പ്രൗഢപ്പെട്ടും ദീപകം
കോടക്കാറണിവേണി! യേറെ കളിയാ-
ടീടാൻ ചമഞ്ഞേനു ഞാൻ 19

മാത്സര്യം മത്സ്യകേതോ! മനസി കരുതൊലാ
ദുസ്സഹം പക്ഷ്മളാ-
പ്രോത്സാഹം നിസ്സരിപ്പിപ്പതിനൊരു പുരുഷൻ
മത്സമൻ നാസ്തി ലോകേ
നിസ്സാരന്മാരിലഗ്രേസരനിതി കരുതി-
ച്ചൊല്ലു കേളാതിവണ്ണം
ദുസ്സാമർത്ഥ്യം തുടങ്ങാലതുമൊഴുതറിയാ-
മെന്നെന്റെ വേഷപ്പകർച്ച 20

കട്ടിമുണ്ടടിയിൽ മുട്ടമറ്റുമടി
യിട്ടടുത്തുനിലവിട്ടനീ
കോട്ടമറ്റ ചെറുപൊട്ടുതൊട്ടുപല
പാട്ടുപാടി പരിതുഷ്ടനായ്
മുട്ടിവന്നു വിളികൂട്ടിടേണ്ട പുര
വട്ടമോടുപലവട്ടവും
പിട്ടുകൊണ്ടുഫലമൊട്ടുമില്ല മുല
കിട്ടണെങ്കിൽ വിലകിട്ടണം. 21

കടക്കാ പുറത്താശ്ശു വേണ്ടാത്തശാഠ്യം
പിടിക്കേണ്ടെടോ താൻ നടക്കില്ലകാര്യം

മിടുക്കുവെച്ചിട്ടുടത്തിങ്ങു പുത്തൻ
മടിക്കാതെ തന്നോ മടിക്കുത്തഴിക്കൂ. 22

വിലസ്സിത്ര ശാഠ്യം പിടിക്കേണ്ടിതൊന്നും
നടക്കില്ല നമ്മോടു മല്ലേക്ഷണേ! കേൾ
നിലസ്സാത്ത മോഹം നിനച്ചിങ്ങിടത്താ
മുലക്കളുടെ മൂടാണെനിക്കെന്തു ചേതം? 23

പെരുതായൊരുപൊറുക്കാവ്യവസ്ത്യ-
ക്കറിയാമോവിഷമംപരംനിനച്ചാൽ,
പറയാംപറയുന്നവൎക്കുറാം
അറിയുന്നോൎക്കറിയാമനംഗതാപം 24

മാനത്തുന്നാശ്രുവീഴും മഴയൊടുസമമാം
മാരബാണാതുരച്ചാ-
ദ്ദീനത്താൽ ഞാൻ വലഞ്ഞേൻ മതിമുഖി! മടി
യെന്തിത്ര കൂടി നിനക്ക്?
ഷീനത്തെപ്പൂഞ്ചെസാരസ്യകതള്ളിരിലഹോ
നാണമുണ്ടായിട്ടുംനിൻ
തേനൊത്തുള്ളോരുചുണ്ടിൻമധുരതയറിവാ
നെന്നുഞാൻവന്നിടേണ്ടു? 25

കുളിത്തചെന്താമരത്തനകത്തെ-
ദ്ദളത്തിനൊക്കുംമിഴിമാർമണേ! കേൾ,
തളത്തിൽനിന്നങ്ങനെതന്നെനേരം
വെളുത്തുപോമെന്നിഹതോന്നിടുന്നു 26

ആവിൎമ്മോദേനസാകംത്രിഭുവനമവനം
ചെയ്യഹോശ്രീകരുണാ-

കാവിൽ കല്യാണമൂൎക്കൊണ്ടനുദിനമമരും
ദേവിതൻപാദപത്മം
സേവിപ്പാനായുടൻചെന്നണയുമൊരളവിൽ
കേവലം നിൻമുഖാബ്ജം
രാവിച്ചെന്നാരാകാശശിയൊടുസമമാ
യ്ക്കണ്ടു ഞാൻ പണ്ടൊരുനാൾ. 27

അന്നുതൊട്ടിന്നുവരെയുമിന്ദുബിംബസമാനനേ!
കന്ദബാണാസ്ത്രമേറ്റേററം ഖിന്നനായ്മരുവുന്നു ഞാൻ.
ശുദ്ധപദ്യമിതു മൂന്നുമോൎക്കണം ക്രുദ്ധമാകിടരുതേരതിപ്രി
[യേ!
പ്രൗഢമത്തഗജകുംഭസന്നിഭപ്രൗഢിവൃത്തകുചകുംഭ
[യുഗളേ! 29

വഴക്കെന്തിന്നേവം സുമുഖി! തവപോർകൊങ്കപുണരാ
തൊഴിക്കില്ലേതുംഞാൻ മധുമൊഴി! മിഴിക്കേണ്ട വെറുതേ
കുഴക്കണ്ടിക്കാൎയ്യംപലരുമറികിൽ പാരമതിനാൽ
മഴക്കാർവേണി! നിൻമതിയതിലിരിക്കേണമഖിലം.

കോടക്കാറണിവേണി! നിൻകുളുർമുലക്കുന്നിങ്ങുകിട്ടായ്ക
[യാൽ
കൂടക്കൂടവരുന്നൊരേടലർശരച്ചൂടാൽവലഞ്ഞേനഹം,
ഏടത്താർ ശരനാടകക്കളരിയിൽ പ്രൗഢിപ്പെടും ദീപ
[മേ!
പ്രൗഢസ്ത്രീമണി! ലാടവൈദ്യമുരചെയ്തെന്നെച്ചതിച്ചീ
[ടൊലാ. 31

അംഭോദം കലശങ്ങാ ബാലശശിയും
ബാണാസനത്തോടട്ട-
ത്തമ്പോടങ്ങുകളിച്ചിടുന്ന കരിമീ-
നം നല്ലകണ്ണാടിയും
ജംബീരദ്രുമസൂനവും പുതുനിലാ-
വും മുത്തുമിത്ത്യാദിയാ-
യംഭോജത്തിനകത്തു രാത്രിയിലഹം
കണ്ടേനൊരത്യത്ഭുതം 32
നേരിട്ടോരനുരാഗമെങ്കിലിയലു-
ന്നില്ലെന്നതും കണ്ടുഞാൻ
വേറിട്ടുന്നഹമിന്നുതൊട്ടുവെറുതേ
വേണ്ടാവിചാരോദയം
കാർകണ്ടാലറിയാം കറുത്തുമഴ-
ക്കില്ലെന്നു മല്ലേക്ഷണേ!
വേർകണ്ടാലറിയുന്നവക്കിലപറി-
ച്ചാഹന്ത കാട്ടേണമോ? 33
ച്ചുരുള്ളാളകൾ പിൻബലം കരുത്തുവാ-
നുണ്ടെങ്കിലും കിംഫലം?
കാറുള്ളപ്പൊഴുതുള്ളവെലിനധികം
ഷ്ടുണ്ടതോർത്തീടണം
ചീറുംപാമ്പിനു പാൽകൊടുക്കിലതിനാൽ
വൈരം മുഴുത്തീടുമോ-
ക്ഷീരംനൽകിനകൈക്കതന്നെ കടിച്ചു-
ടിടും കലേശാനനേ!

## പലവക.

---

വലിപ്പം നടിച്ചിട്ടു മേല്പോട്ടുനോക്കി
പ്പുലപ്പാക്കരാഢ്യൻ നടക്കും ദശായാം
വെലിക്കല്ലുതട്ടിത്തടഞ്ഞാശു വീണാൻ
പുലക്കാരശേഷം വിഷാദിച്ചിതപ്പോൾ 1

---

(ചെവ്വരെ ഉത്സവം)

മുത്തിന്നത്തൽപ്പെരുത്തുചിത്തമതില-
ഞ്ഞെത്തിച്ചിട്ടും ചോറ്റേതിൻ
മദ്ധ്യേവൃത്തമിയന്നവൃത്തനിലയാം
വത്തിപ്പുളും കണ്ടുഞാൻ
മിത്രൻപോയി മറഞ്ഞിടുന്ന സമയ
ത്തത്താരജാലങ്ങളിൽ
പത്തഞ്ഞൂറുശശാങ്കബിംബമൊരുമി-
ച്ചെത്തുന്നപോലേ സഖേ! 2

ദന്തിപ്രൌഢന്മാർ നേരൊത്താടു പടപൊരുതും
നേന്ത്രവാഴപ്പഴം ന-
ല്ലന്തന്മോദേന ഖണ്ഡിച്ചുടനെകുളുപചി
ച്ചന്തണ്ണീർന്തരംഗേ
സന്തോഷംചിത്തുമാറങ്ങിലയിലവിള-
മ്പുന്നതാകെന്തകണ്ടോ-
ലന്തംചൊൽവാനനന്തന്നിയിലുമെളുത-
ല്ലന്ധനായ് ചിന്തിരിക്കും. 3

(ഇതാ, ആ പട്ടി കരയുന്നതിനെ കുറിച്ചൊരു ശ്ലോകമുണ്ടാക്കു എന്നു പറഞ്ഞു കഴിഞ്ഞതോടുകൂടി ചൊല്ലിത്തുടങ്ങി, ഉടൻ അവസാനിപ്പിച്ച പദ്യമാണിതു്.)

അരാകുളത്തിന്റെ കിഴക്കുഭാഗ-
ത്തൊരാലുനില്ക്കുന്നതിനപ്പുറത്തു
പൊറാകേലവിൽക്കുന്ന കശീടെ വീടി-
ന്റകായിലിപ്പട്ടികരച്ചിടുന്നോ. 4

പട്ടിക്കുവാരമുടനൊട്ടുകഴിഞ്ഞതോർത്തി-
ട്ടൊട്ടും പൊറാഞ്ഞിടമനാബഹുരോഷമോടെ
പെട്ടന്നുനീജടരഫസ്സുവരുന്നതാകിൽ
കാട്ടിത്തരാം പടുതയെന്നുവിളിച്ചു ചൊന്നാൻ. 5

(ചരമശ്ലോകം).

വമ്പേറും പടുതോരാ ദ്വിജേന്ദ്രനതിവി-
ദ്വാൻ കൊല്ലമോരായിര-
ത്തയ്മ്പത്താറതിൽ മേടമാസമിരുപ-
ത്താറാകുമാത്തിയതി
കമ്പത്തെക്കരുതാതെ ഗാഢസുധിയാം
ദിവ്യൻ കലിപ്രാഭവം
ജൃംഭിക്കും ക്ഷിതി കൈവെടിഞ്ഞു സുരലോ-
കത്തിങ്കലെത്തീടിനാൻ. 6

(പൂന്തോട്ടം) വലയുന്നുപുരമിട്ടനേകലോകം
വലയുന്നുപുരമിട്ട പുഷ്പതോഷം
(അച്ഛൻ) വരവാണികൾ പൂരവേലകാണ്മാൻ
വരവാണീധൃതിയെന്നുതോന്നിടുന്നു 7

---

മൂഢാളനായ കമലോത്ഭവനെന്റദേഹം
സൃഷ്ടിച്ചമണ്ണിലധികം മഷികൂട്ടിദുഷ്ടൻ
കഷ്ടംനമുക്കതുനിമിത്തമതായ് രഹസ്യം
കൂട്ടാക്കുവാൻതരുണിമാക്കു പെരുത്തുദണ്ഡം. 8

---

അട്ടവന്നുകടിച്ചപ്പോൾ കുട്ടനൊന്നുവിറച്ചുപോയ്
അട്ടയുംകുട്ടനുംകൂടിട്ടൊട്ടുനേരം കളിച്ചുപോൽ. 9

(മാങ്കുഴി ന.) ഇരുട്ടത്തെന്നമേലൊക്കെ-
പ്പുരട്ടാൻദുർഘടംസഖേ!
(വെ. അച്ഛൻ) വരട്ടെ തേക്കുവാൻ വെട്ടം
വരട്ടേ, വെമ്പലെന്തിഹ? 10

---

കറുത്തകുഴവെച്ചോരു ചെറുതാലിക്കുതുല്യമായ്
ഇരിക്കുമിസ്സിശിട്ടെന്നു ധരിച്ചീടേണമേവരും. 11

ഭദ്രാസനേപ്രതിഷ്ഠിച്ച രുദ്രലിംഗംകണക്കിനെ
ഛിദ്രംകൂടാതെകാണുന്നതുദ്ദേശാൽക്ലാവരാശ്ശുരം.
അധികംപുളുതായുള്ള രുധിരത്തിന്റെ വർണ്ണമായ്
ചളുക്കോണമാസ്സുണന്നൊളു ധൈമനതാശ്ശുരം. 12

പാരാതെഞെട്ടിപ്പൊട്ടിച്ചു പേരാലിലയൊടൊപ്പമദ്യ
പാരം ചുമന്നുകണ്ടിടുന്നോരതിശീട്ടാഢ്യനാസ്ഥിതം. 14

---

നട്ടുച്ചനേരമെരിയുന്നൊരുവെല്യമുള്ളം
ഞെട്ടിച്ചിടും വലിയകാററുമഹോ പടാന്തം
പൊട്ടിച്ചിടുന്നചരലും ബത വെള്ളിമുള്ളും
സൃഷ്ടിച്ചവന്റെ വികടം പ്രകടിച്ചുകൂടാ. 15

---

പടുത്വമുള്ളതിൽപാരം നടിക്കൊല്ല മഹാമതേ!
അടിതെറ്റീടിൽവീണിടും തടിച്ചഗജരാജനും 16

വള്ളിക്കോട്ടങ്ങുവക്രേതരനിലയമുടൻ
ചെന്നനേരം ജനാനാം-
മുള്ളിൽപൊട്ടിപ്പുറപ്പെട്ടൊരുകുതുകമതി-
ന്നോതിടുന്നോരുനേരം
വെള്ളപ്പൂമെത്തയാകും സ്മരനുടെ ജനകൻ
മാധവൻ വീണുറങ്ങും
വള്ളിപ്പൂമെത്തയാകും ഫണിഗണവരനും
സങ്കടം സംഘടിക്കും. 17

കുംഭംമുപ്പതിനക്കനുള്ളളവിലു-
ള്ളഞ്ചാംമണിക്കിപ്പുറം
ജംഭദ്വേഷിസമാനനായിമരുവും
ശ്രീമാടഭൂവല്ലഭൻ
ജൃംഭിച്ചീടിനമോദമോടുകുടിലാ-
ഗാരസ്ഥനാംഗോപികാ-

ഡിംഭശ്രീപാദപങ്കജം പണിയുവാൻ
പാരമാതെഴുന്നള്ളിനാൻ. 18

ഒരു ഉത്സവവർണ്ണന.

കൊട്ടുംമേളവുമെട്ടുദിക്കുസകലം
തെട്ടും പ്രകാരംവെടി-
ക്കെട്ടും വാരണപംക്തികൾക്കുതലയിൽ
കെട്ടും തഴക്കൂട്ടവും
പൊട്ടുംതൊട്ടുപുരത്തിൽനിന്നഥ പുറ-
പ്പെട്ടോരു മല്ലാക്ഷിമാർ
മട്ടുംമത്സരവുംകഥിക്കിലുടനേ
മുട്ടും ഫണിശ്രേഷ്ഠനും. 19
ഓട്ടംതുള്ളലുശേപ്പിടിക്കളികളും
കമ്പത്തിലേറീട്ടുകൂ-
ത്താട്ടം ചാട്ടവുമോട്ടവും തെരുതെരെ
പ്പിമ്പേലമുമ്പുംപ്രിയേ!
വാട്ടംവിട്ടമറിച്ചിലും വളയതിൽ
ചാട്ടങ്ങളമ്മാനമാ-
മാട്ടംപാട്ടമതിൻെറ കൊട്ടമതിശം
തന്നേ നിശേശാനനേ! 20

സമസ്യാപൂരണം.

ഉത്സംഗത്തേലിരുത്തിപ്പുരികുഴൽതിരുകി
കൊങ്കതൊട്ടെൻകരം കൊ-

ണ്ടെഴൽസുകൃതത്തോടുമൎദ്ദിച്ചുധരമമധുനക-
ന്നങ്ങനെ മന്ദമന്ദം
ഉത്സാഹിക്കുംദശായാമഹമുണരുകയാ-
ല്ലുള്ളതല്ലെന്നുവന്നോ-
ന്മൽസ്സന്താപം സഹിപ്പാനിവനിതവെനിതാ
ന്തമേ! യന്തമായി.’ 21



# കീൎത്തനശ്ലോകങ്ങൾ

ഉഗ്രൻ ലാവണ്യപൂൎണ്ണേന്ദ്രസനരിയമരീ-
ച്യാദിസംസേവ്യനങ്ങ-
വ്യഗ്രൻ ബ്രഹ്മാണ്ഡകുക്ഷിസ്ഥലമതു നിറവോൻ
ഭക്തമോദപ്രദായീ
ദുൎഗ്ഗൻ ദുഷ്ടൎക്കഹോ നൽക്കടുരുചിശ്ശുചിദ്ദ-
ക്കൊത്തമല്ലീശരാരി
ശ്ലാഘ്യൻ കാളോപരിസ്ഥൻവിലസതു സതു സാം-
ബാഗനെന്നുള്ളിലെന്നും 1

കണ്ണാടിക്കൊത്തൊരോമൽക്കവിളിലണിമുല-
പ്പാലൊലിപ്പിച്ചു കൊങ്ക-
ക്കുന്നും കൈകൊണ്ടു തൈക്കിജ്ജനനിയുടെ മുല-
പ്പുത്തു മെല്ലെപ്പിതുക്കി
കണ്ണൻകൊഞ്ചിക്കുഴഞ്ഞങ്ങവൾ മടിയിലൊത്തു-
ങ്ങിക്കിടന്നല്പമൊട്ട-
ക്കണ്ണേല്പിക്കും നറുമ്പാൽക്കുടമതിനു കണ-
ക്കെന്നിയേ കൈതൊഴുന്നോൻ 2

ഒന്നായിട്ടൂഴിയെല്ലാമുടനിഹ ബഹുധാ-
    രേണ താണീടുമെന്നോ-
ത്രുന്നായിട്ടുല്ലസിക്കും നിഗമപുരപതേ!
    പണ്ടു വേദങ്ങളെല്ലാം
ഒന്നായിക്കൂട്ടദൈത്യാധിപനുടെ നിധന-
    ത്തിന്നു കൈക്കൊണ്ടേയുഷ്പൽ
ധന്യശ്രീമത്സ്യരൂപം മമ കഴിവരുമോ
    കാണുവാൻ കൈടഭാരേ! 3

പാഥോജാസ്യന്റെ പാവക്കളികളിലിളകും
    വേഷമാകുന്ന വേശ്യാ-
സ്സഥോപായാപ്തിപാവക്കളികളിലിളകി-
    ത്തത്തിടാതസ്തശങ്കം
പാഥോജാക്ഷാദികൾക്കും പരിചിനൊടഭയ-
    ത്തെക്കൊടുക്കും വടക്കും-
നാഥോപാന്തം പ്രവേശിക്കുക മമ മനമേ!
    സത്വരം സത്തതാണേ 4

മത്തേനോൽമൊഴി നാന്മുഖന്റെ മുഖധാ-
    മത്തേലണിഞ്ഞീടുമു-
ന്മത്തേഭേന്ദ്രഗതേ! മറക്കുടലെഴും
    മത്തേഭരാജാനനേ!
പത്തേറെപ്പുണിയും നമുക്കു ഗുണസ-
    മ്പത്തേകിവണ്ണാദിസ-
മ്പത്തേ! പാഹി നിരസ്തഭക്തനിഖിലാ-
    പത്തേ! പവിത്രാകൃതേ! 5

ചോപ്പും ചോരത്തിളപ്പും ചൊകചൊകവിലസി-
ത്തത്തുമത്തപ്പത്തങ്ക-
ക്കോപ്പും കൊണ്ടൽക്കുറുപ്പുള്ളണികുഴലുമണി-
ത്തിങ്കളും തിങ്ങൾതോറും
പാർപ്പും മൂന്നാൾ പടപ്പിട്ടിവപെടുമിളമാൻ
കയ്യർതൻ മെയ്യിനുള്ളോ-
മേപ്പുല്ലുസാലൂലങ്ങടസാകമലരിലല-
ങ്ങാറാലങ്ങുറാളാഭം 6

ക്രീഡിച്ചും കീരവാണീമണികളൊടിടയിൽ
കയ്യിൽ നൈപാലിതെല്ലാം
മേടിച്ചും കട്ടശിച്ചും പ്രണതരിലലിവിൻ
നീർത്തുളിച്ചും തുണച്ചും
ക്കൂടിച്ചും പാണ്ഡവക്ഷ്മാതികനിരയെ-
ത്തക്കമോർത്തങ്ങുകണ്ടിൽ-
ച്ചാടിച്ചും വാണ ഗോപീജനസുകൃതസുഖ-
ക്കാതലേക്കൈതൊഴുന്നേൻ 7

താഴുന്നേൻ താമ്രപാരാംബുധിയതിലടിയൻ
മീനമീനങ്ങൾ കൊത്തി-
ക്കേഴുന്നേൻ കഷ്ടമയ്യോ മുഹുരപി മടവാർ
ഗർദ്ദഭാജനാന്തേ
ന്നാഴുന്നോനാവതല്ല ജനിമൃതിയൊഴിവാൻ
തക്കടൻ തൃക്കിടങ്ങൂർ
വാഴുന്നോനാത്തബന്ധോ! വരണമടിയനിൽ
തൽകൃപാ ചക്രപാണേ! 8

വമ്പോട്ടും വഴിയാത്തോരെൻ കൃതികളി-
ന്നെല്ലാമിതെല്ലാററിലും
മുമ്പിട്ടൊന്നു കളിപ്പതിന്നു കവിമാ-
താവേ! കൃപാവേണി! നീ
കുമ്പിട്ടങ്ങടി ക്ലുപ്തമെന്നുടെ മനോ-
രംഗത്തിലങ്ങെത്തിന-
ല്ലമ്പോടെന്നിലുടൻ വിളങ്ങു വിളയാ-
ടേണം വിരിഞ്ചപ്രിയേ! 9

എല്ലാമ്പോഴും കളിപ്പാൻ പുടലവിഷമഹോ!
ഭക്ഷണത്തിന്നുമെന്നു-
ല്ലുല്ലാസത്തോടുമെയ്യാഭരണമവമാ-
ണിങ്ങനേ തീൎന്നുകാന്തൻ
ചൊല്ലേറും മക്കളാനത്തലവനൊരു മകൻ
ഷൺമുഖൻ വിസ്തരിച്ചി-
ട്ടെല്ലാം നോക്കുന്ന നേരം തവമലമകളേ!
ജാതകം ജാതിതന്നേ! 10

കണ്ണാ! ചാടിക്കളിച്ചാലൊരു തചി നറുനെ-
ന്നിടാം പാടിവണ്ണം
വണ്ണിച്ചാലുണ്ടരിപ്പാലൊരു കറിയൊരു കൊ-
ച്ചമ്മയമ്മമ്മ തന്നാൽ
ഉണ്ണിക്കുകേണ്ണമേകാം പുളുമധു പൊളിയ-
ല്ലെന്നു മാതാവുരച്ചാൽ
തിന്നും ചാടാൻതുടങ്ങും കൊതിയുടെ നിധി സം-
പ്ലാട്ടുരാമൻ സഹായം. 11

വമ്പോട്ടും വഴിയാതെയാരെൻ കൃതികളി-
ന്നെല്ലാമിതെല്ലാററിലും
മുമ്പിട്ടൊന്നു കളിപ്പതിന്നു കവിമാ-
താവേ! കൃപാവേണി! നീ
കമ്പിട്ടങ്ങടി കൂപ്പുമെന്നുടെ മനോ-
രംഗത്തിലങ്ങെത്തിന-
ല്ലമ്പോടെന്നിലുടൻ വിളങ്ങു വിളയാ-
ടേണം വിരിഞ്ചപ്രിയേ! 9

എല്ലാരേയും കളിപ്പാൻ ചുടലവിഷമഹോ!
ഭക്ഷണത്തിന്നുമെന്നു-
ള്ളുല്ലാസത്തോടുമെയ്യാഭരണമരവമാ-
ണിങ്ങനേ തീൻകാന്തൻ
ചൊല്ലേറും മക്കളാനത്തലവനൊരു മകൻ
ഷൺമുഖൻ വിസ്തരിച്ചി-
ന്നെല്ലാം നോക്കുന്ന നേരം തവമലമകളേ!
ജാതകം ജാതിതന്നെ! 10

കണ്ണാ! ചാടിക്കളിച്ചാലൊരു തയി നറുനെ
തന്നിടാം പാടിവന്നും
വന്നിച്ചാലുണ്ടരിപ്പാലൊരു കറിയൊരു കൊ-
ച്ചമ്മയമ്മയ്ക്കു തന്നാൽ
ഉണ്ണിയ്ക്കുകേണ്ടമേകാം പുതുമധു പൊളിയ-
ല്ലെന്നു മാതാവുരച്ചാൽ
തിണ്ണം ചാടാന്തുടങ്ങും കൊതിയുടെ നിധി സാ-
മ്പ്രാട്ടുരാമൻ സഹായം. 11

ഭൂതപ്രേതങ്ങളൊപ്പം സുരരുമസുരരും
ബ്രഹ്മദേവർഷിമാരും
ജാതപ്രേമം വിശേഷിച്ചുമ രമ മുതലാ-
യോരു തിക്കുംതിരക്കിൽ,
പാഥോജാക്ഷൻ മൃദംഗം, പറ ബലിതനയൻ,
വീണവാണി, പടഹം
നാഥൻ നാട്യംമുറയ്ക്കിങ്ങനെ തുടരുമതിൻ
ഭംഗിഭാഗ്യം തരട്ടേ. 15

---

## (കോടിനാഥേശ്വരീസ്തവം.)

പോരാടിപ്പണ്ടുപോത്താംദനുജനുടെകട-
ഞ്ഞോരകോരിക്കുടിച്ചു
ങ്ങാറാടിത്തച്ചുകിരിക്കുടലുകളിലണി
ഞ്ഞാർത്തുകൊണ്ടാത്തമോദം
പാരിൽശ്രീകോടിലിംഗാലയമടിയരുളും
ഭദ്രതൻ ഭദ്രമേകും
ചാരുശ്രീചാവടിത്താരകതളിരിലണ-
ച്ചുയ്മ്പിൽഞാൻ കുമ്പിടുന്നേൻ. 16

അദ്യോന്നല്ലോരരങ്ങണഞ്ഞതളിനയ-
ത്തിന്നാത്തകാലോചിത-
കാര്യോദ്യോന്നുതുടന്നുനല്ലനടനെ-
ന്നാപ്ലേതുകേൾപ്പാനഹം
പീയൂഷാംശുകലാകലാപതനയേ!
ഭൂതപ്രിയേ! നിൻകൃപാ

പീയൂഷത്തിന്നു കൈതൊഴുന്നു ജഗദാ-
ലംബേ! കുരുംബേശ്വരി! 17

അടങ്ങാതന്തിക്കങ്ങലർശരരിപു സ്വാമിനാടകന്നു
ഇടങ്ങുമ്പോൾ നോക്കിസ്സുഖതമത്തു കൊണ്ടാടുമവളേ!
മുടങ്ങാതെപ്പോഴും നവരസമൊലിക്കുന്നമിഴിയാൽ
കൊടുങ്ങല്ലൂരംബേ! കുശലമടിയങ്ങൾക്കു തരണേ!

നീലക്കാറും നിലാവും നിറമുടയനിശാ-
നാഥനും നിസ്തുലശ്രീ
ബാലാർക്കാരുണ്യമൊത്തുള്ളുടലുമമലസ-
ന്മുത്തുമുള്ളാത്തമുത്തും
കോലും കാരുണ്യസത്തും പലതിഹവിലസും
വാമദേവന്റെവാമാ-
ങ്കാലങ്കാരം കനിഞ്ഞെൻ കരളിലിഹകളി-
ച്ചീടണം കാന്തിയോടും.

## സംഗമേശാഷ്ടകം.

(൧൦൬൬ൽ, കോട്ടയത്തുനിന്നു വയക്കര മൂസ്സ് അവർകളോടുകൂടി ഇരിങ്ങാലക്കുടേക്കു പോയി അവിടെ കുറച്ചു ദിവസം താമസിക്കയും, 'സംഗമേശാഷ്ടകം' മുതലായി ചില ഈശ്വരസ്തോത്രങ്ങൾ അവിടെവെച്ച് ഉണ്ടാക്കുകയും ചെയ്തു. അവയിൽ ചിലതു കേട്ടിട്ടുള്ളവയെ ഇവിടെ ചേർക്കുന്നു.)

തിങ്കൾക്കൊക്കും മുഖം തിപ്പൊടിയൊളിമണിസം-
ലങ്കിതപ്പൊൻകിരീടം

തങ്കപ്പൂമാല തങ്കത്തരിവള്ള മണിമാ-
ല്യകേയൂരഹാരം
ശംഖം ചക്രാബ്ജപീതാംബരമിവകളെഴും
നിന്റെ പൂമേനി ഹൃൽപ്പൂ-
വിങ്കൽ കാണാകേണം സതതമയി രമാ-
സംഗമേ സംഗമേശ! 20

കാണിക്കും കള്ളമല്ലീദ്ദുരിതവിഷമിര-
ങ്ങാൻ മരുന്നൊന്നു സർവ്വ-
പ്രാണിക്കും നാഥനായിട്ടടിയൊരു ഭവദാ-
ലോകമാണായതിന്നാൽ
മാണിക്യക്കല്ലുമിന്നും തിരുവുടലുടനീ-
യെന്നിലയ്ക്കോടൊരിക്കൽ
കാണിക്കേണം കൃപയാമലസുഷമ! രമാ-
സംഗ! മേ സംഗമേശ! 21

വേഗം വേദാന്തസാരപ്പൊരുളറിയഭവാ
നെങ്കൽ വല്ലാതെകാളും
ഭോഗം വേരോടറുത്തെൻ കെടുതിയതു കെട-
ത്തായിരത്താണ്ടു കാലം
രോഗം പൂണ്ടുഴിവാഴിച്ചൊടുവിലടിയനും
പ്രേമപൂർവ്വം ഭവത്സം-
യോഗം തന്നീടണം നീ വരദ! രമാ-
സംഗ! മേ! സംഗമേശ! 22

ചെന്താർമാതിന്റെ ചെന്താർമുകുളമൊളിമുല-
ക്കുന്നാലേ ചേർമ്മപൂണ്ടോൻ-

ച്ചിന്താമഹിതം സ്വമഹിമാഞ്ചിതശയനമതിൽ
പള്ളികൊള്ളും പരാത്മൻ!
എന്താണങ്ങേയ്ക്കു പാർത്താലൊരു വിഷമമര-
ക്കണ്മിഴിച്ചൊന്നു നോക്കി-
ട്ടെന്താപം തീർത്തു കാത്തിടുക ഝടിതി രമാ-
സംഗ! മേ സംഗമേശ! 23

ഹന്താനന്ദസ്വരൂപിൻ! ഗളമണിമണിമാ-
ണിക്യമംഗല്യശോഭാ
സന്താനശ്രീനിവാസ! ശ്രിതജനമഹിതസ
ദ്ധ്യാനസന്താനശാഖിൻ!
സ്വന്താനന്താഹിതല്പസ്ഥിത! സകലജഗ-
ന്നാഥ! നന്ദിച്ചൊരോമൽ
സന്താനം തന്നു രക്ഷിച്ചരുളുകയി രമാ-
സംഗ! മേ സംഗമേശ! 24

പ്രായശ്ചിത്താദ്യമാദാൽ പലവക ദുരിതം
ലോകർ ചെയ്യുന്നതിന്നാ
പ്രായശ്ചിത്തങ്ങളാം നിൻപദനതിഭജനാ-
ദ്യങ്ങൾ ചെയ്യാതിരിക്കും!
* സായൂജ്യാവാസമിച്ഛിപ്പതു കഠിനമെനി
ക്കേവലമല്ലിന്നു യുഷ്മൽ-
സായൂജ്യാവാസമാണെന്നഗ്രഹമറിക രമാ-
സംഗ! മേ സംഗമേശ! 25

വല്ലും വല്ലാതിരുക്കിപ്പരിഘമുടനിള-
ക്കിഗ്ഗളാന്തത്തിൽ ഞെക്കി-
ത്തല്ലിപ്പാശം മുറുക്കിത്തരണിജഭടരെ-
ന്നെല്ലതെല്ലാം നറുക്കി
കല്ലും മുള്ളും നിറഞ്ഞുള്ളിട വഴിയിലിഴ-
യ്ക്കുമ്പോൾ നിയ്യെന്നിയേ മ-
റ്റില്ലാരും പിൻതുണക്കെന്നധുമഥന! രമാ-
സംഗ!മേ സംഗമേശ! 26
ദാരിദ്ര്യവ്യാധിദണ്ഡാൽക്കടതരമദമാ-
ത്സര്യമിത്യാദി പോക്കി
ദ്ദാരിദ്ര്യവ്യാധികാരാത്മജവിപുലതരാ-
യുസ്സുമായിസ്സുഖിച്ചു
പാരിൽ ദിവ്യാത്മദാരാഞ്ചിതരുകഴൊടുമി-
യെന്നെ വാഴിച്ചൊടുക്കം
പാരിൽ ദിവ്യാപ്തിലാഭത്തെയുമരുൾക രമാ-
സംഗ!മേ സംഗമേശ! 27

അൻപോടു സംഗമവരാഷ്ടകമിന്നിതുള്ളിൽ
സംപൂർണ്ണഭക്തിയൊടുഷസ്സിലുരപ്പവക്ക്
സമ്പത്തുസന്തതിയശസ്സുവയസ്സുഖാദി
ജൃംഭിക്കുമങ്ങമൃതവും ചരമേ ലഭിക്കും 28

---

കണ്ണിൽ തീയുണ്ടു കാമാന്തക! തിരുമകനാ-
ണഗ്നിഭ്രുവത്ഭുതം തി-
ക്കണ്ഠത്തേലാണു നൃത്തം തവ പുനരനല-
ക്കാടു ശാന്തിക്കുമുണ്ട്,

തിണ്ണന്നൊന്നിട്ടുമത്ത്യാശ്രിതനടിയനിലീ-
യഗ്നിമാന്ദ്യം വരുത്തി-
ട്ടുണ്ഡിപ്പിക്കുന്നതെന്തിങ്ങനെ? പലവകയായ്
തീയു തൃക്കയ്യിലില്ലേ? 29

പാരാതേ രണ്ടുപൊൻപൂവടിയിൽ നടുവിൽ മൂ-
ലത്തടം പിന്നെമേളിൽ
പ്പോരാട്ടും രണ്ടുപൂമൊട്ടതിന്നുപരി ലസൽ-
ഫുല്ലപത്തെല്ലിതെല്ലാം
താരുണ്യത്തള്ളൽ കൈക്കൊണ്ടരുണരുചിയൊടാ-
സ്ഥാനെവിൽ ച്യുററിമിന്നും
കാരുണ്യശ്രീമഹാവിസ്മയമഹിതലതേ!
പാഹി നീ മോഹിനീയേ! 30

---

(ഒരു ശിവരാത്രികാലത്തു്, ആലുവാമണപ്പുറത്തു വെച്ചു പല കവികളുംകൂടി ശിവപരമായി പല ശ്ലോകങ്ങൾ ഉണ്ടാക്കിയ കൂട്ടത്തിൽ നമ്പൂരിപ്പാടുണ്ടാക്കിയതാണിതു്. ഈ ശ്ലോകംകൊണ്ടുതന്നെ പാശികളിക്കാരൻ ഒരു നമ്പൂതിരിയുടെ വർണ്ണനയും കഴിച്ചിട്ടുണ്ടു്.)

പാരം പാശിതുടങ്ങിയുള്ളവരിൽ വെ-
ച്ചൊന്നാമനാണേററമാ-
കാരം പാണ്ഡുരമാണു തെണ്ടി നടയാ-
ണഷ്ടിക്കരിഷ്ടിച്ചഹോ
പാരാതെ പരമേശപാദപയനതാ-
നെല്ലു ഭവാനിന്നു കു-

ന്നുരാണോർക്കിലല്ലയോ വദ മഹാ-
സന്നദ്ധമന്നപ്രഭോ!

പയ്യെപ്പൈക്കുട്ടിതന്നെപ്പരിചിനൊടു പിടി-
ച്ചുന്തിനീക്കീട്ടു തള്ള-
പ്പയ്യിൻ കാക്കുടണഞ്ഞിട്ടവിടവിടവിടെ-
ത്താൻ പതുക്കെത്തലോടി
തെയ്യാറായ് മുട്ടുകുത്തിത്തലയും മുഖമുയ-
ർത്തിച്ചുരത്തും നറുമ്പാ-
ലയ്യോ! മുട്ടിക്കുടിക്കും പശുവശിശുപടം
കേവലം മേവലാംബം.

## സംഭാവനശ്ലോകങ്ങൾ

(തീപ്പെട്ട കൊച്ചി വലിയ തമ്പുരാൻ തിരുമനസ്സിലേക്ക്)

1

പൊട്ടിപ്പൊങ്ങിത്തുടങ്ങീ തവ പുകഴതുകൊ-
ണ്ടിന്നു ശത്രുക്കൾ ചിത്തം
മട്ടിപ്പുങ്ങിത്തുടങ്ങീ തവ മഹിമകൾ കേ-
ട്ടസ്സായന്തമെന്യേ
തട്ടിക്കേറിത്തുടങ്ങീ സുരപതി സഹിയാ-
ഞ്ഞിപ്പൊഴാക്കല്പവൃക്ഷം
വെട്ടിക്കീറിത്തുടങ്ങീ വിരവൊടു വിറകിന്നി-
ന്ദ്രലോടങ്ങർക്കൊന്നം 1

ജൃംഭിച്ചീടിനദാനമിന്നു സഹിയാ-
ഞ്ഞുന്മത്തനാസ്ക്കസ്സ്വവി-
ട്ടമ്പോടങ്ങമരാലയത്തിലഥ ചെ-
ന്നാൾപ്പെട്ടു കല്പദ്രുമം
ഗംഭീരാരവമിട്ടു താവകയശഃ-
കുംഭീന്ദ്രനെൻ കുംഭിനീ-
ജംഭാരേ! കളയുന്നകണ്ടിഹ കല-
മ്പുന്നു നിലിമ്പാധിപൻ 2

മാടശ്രീഭൂപ! യുഷ്മൽപ്രചുരവിതരണം
പ്രീണനായ് വീണതന്നിൽ-
പ്പാടി ശ്രീനാരദാഖ്യൻ മുനി സുരപുരിയിൽ
ചെന്നുപോലെന്നമൂലം
വാടീ വാനോർമരക്കൂട്ടവുമഥ വലഭി-
മേക്രൂത്രവും വള്ളിമൊട്ടി-
ച്ചോടീ തൽക്കാലമന്നസ്സുരപുരിസുരഭി-
പ്പുഷ്പമയ്യോ മറാതമൻ! 3

ഏതാനും ദിവസങ്ങൾ കൊണ്ടയി ഭവാ-
നക്കണ്ട ഹേമാദ്രിതൻ
ദാതാവായിടുമന്നുതൊട്ടു ദിവസാ-
ഭാവം മുടങ്ങും ദൃഢം
ചേതസ്സിങ്കലിവണ്ണമോർത്തനുദിനം
ച്യുതായുധായോധന-
പ്രീതാ സമ്പ്രതി ചക്രവാകയുഗളീ!
വാഴുന്നിതുർവീപതേ! 4

2

പരിചൊടു ബഹുമാനഭീതിശങ്കാ-
പരവശനായഹമൊന്നുണൎത്തിടുന്നേൻ
പരമിവനവിവേകിയെന്നു തോന്നീ-
ടരുതരുതേ ഹൃദി തേ നൃപാലമൌലേ! 5

ലോകപ്രഖ്യാത! ലോകോത്തരഗുണവസതേ!
ഭൂപതേ! പുണ്യരാശേ!
ലോകപ്രത്യക്ഷവാനോർകുലവരവിടപിൻ!
നിസ്വനീനിസ്സഹായൻ
ശോകത്താൽ ക്ഷുദ്രതാദ്വിജനഹമിവിടെ-
ക്കാഴ്ചവെച്ചാപ്പുതക്ക-
ശ്ലോകത്തിൽ ചേൎന്നിരിപ്പുണ്ടകമണയുമഭി-
പ്രായമൊന്നായവണ്ണം 6

തൻഭാഷാതന്വിയെക്കേരളമനുജർ വെടി-
ഞ്ഞൊട്ടുമുക്കാലുമിപ്പോൾ
വമ്പാളും ഗുണഭാഷാവനിതയെ വശമാ-
ക്കുന്നതോൎത്തത്തലോടെ
എൻപാൎശ്വേ വന്നു മുൻചൊന്നവളശരണയാ-
യാശ്രയിച്ചോരുമൂലം
ജംഭാരിപ്രഖ്യ! ഞാനിന്നതിനെനതനര-
ശ്രീകര! സ്വീകരിച്ചേൻ 7

നൽക്കോപ്പില്ലതുകൊണ്ടു മഞ്ജുളതരാ-
ലങ്കാരഹാരാദിചേ-
ൎത്തിക്കാലത്തിവളെപ്പുരം നരപതേ!
നന്നായ് നടത്തീടുവാൻ

കൎക്കന്നില്ലിഹ ഞാൻ നിനയ്ക്കിലവിട-
ന്നല്പം കടാക്ഷിക്കിലെ-
ങ്ങൊക്കെപ്രൌഢിയതാകുമന്നിതു ജഗ-
ത്തൊക്കെജ്ജയിച്ചീടുമേ 8

സുബ്രാഹ്മണ്യം കലൎന്നീടിന സുകൃതിമഹാ-
വൈദ്യവംശേന്ദ്രനാകും
സുബ്രഹ്മണ്യാഖ്യശാസ്ത്രിദ്വിജനരികിൽ മയ-
ന്നൊക്കയും പഠിയാതെ
ഇബ്ഭ്രമം കണ്ടെഴും മൽക്കവനതിനെപ്പതി-
ത്തന്നു സന്തോഷമായെ-
ന്നിബ്ഭ്രഹ്മാണ്ഡാന്തരാലംകൃതവിമലയശോ
രാജ! ഹേ രാജമൌലേ! 9

പക്ഷേ മരുന്നുകൾ വാങ്ങിയുടൻ പൊടിച്ചു
ഭക്ഷിച്ചിടേണ്ട വിധമാക്കുക ഞാൻ നിനച്ചാൽ
മൽക്ഷ്മാപതേ! ബഹുഞെരുക്കമെതെന്റെ കാൎയ്യ-
മക്ഷീണവിക്രമ! നിതാന്തമമാന്തമാണു് 10

ധന്യാത്മൻ! ധരണീതലത്തിലിവിട-
ന്നുണ്ടേകനല്ലാതക-
ണ്ടന്യാലംബനമില്ലെനിക്കു മമ ഭാ-
രത്തെബ്ഭവാന്തങ്കൽ ഞാൻ
ഒന്നായൊക്കയുമാശ്രയത്തൊടു സമ-
ൎപ്പിച്ചേനിനിസ്സൎവ്വവും
നന്ദ്യാകല്പനപോലെ കാൎയ്യമവനീ
വൃത്താന്ത വൃത്രാന്തക! 11

3

പാരിൽ കീൎത്തിയെഴുന്ന മാടനൃപതേ!
പാരിൽ ഭവദ്ദാനനീ-
രാരാസ്ക്കുത്തിയൊലിച്ചു ചാടുമൊരൊഴു-
ക്കത്തിൽപ്പൊറുത്തിടുവാൻ
പാരം ബന്ധമൊടഞ്ഞുപോയ്പരകര
സ്ഥാനത്തു പറുന്നവൻ
ദാരിദ്ര്യാൽക്കടനക്രമില്ലിഹ ജഗ-
ത്തിങ്കൽ ജനോപദ്രവം 12

(76-ാടുത്തു മുമ്പിൽ തീപ്പെട്ട സാമൂതിരിപ്പാട്ടിന്നു എളങ്കൂറായിരിക്കുമ്പോൾ കൊടുത്ത ശ്ലോകങ്ങൾ.)

കരുണാകരതാതിപ്പാരുപാലിച്ചു വേട്ട-
ക്കൊരുമകനുടെ കാരുണ്യത്തൊടിന്നുൾത്തടാന്തേ
സുരുചിരസുഖപൂൎവ്വം വാണിടും തൽക്കടാക്ഷം
വിരവൊടു വിളയാടീട്ടെങ്കലും തങ്കിടേണം 13

ദൈവാനുഗ്രഹവും ഭയാൎത്തയുമി-
ന്നാനാളി ദാനങ്ങളെ-
ച്ചെയ്യാനാഗ്രഹവും വിവേകവിപുല-
ശ്രീ വിപ്രവിശ്വാസവും
ഭൂവാനോർ വരനായിടുന്നൊരു ഭവാ-
നോപ്പോലെ മറ്റാൎക്കിനി-
ച്ചൊൽവാനോൎക്കിലാൎക്കുമില്ല മഹിത-
ശ്രീമൻ! മഹീമണ്ഡലേ 14

പ്രൌഢശ്രീപിച്ചകാദി സ്ഫുരിതലതകളേ-
റും ദ്രുമങ്ങൾക്കതൊന്നും

കൂടിശ്രീ കൂട്ടമെന്നിങ്ങനെ കവികൾ കഥി-
ക്കുന്നതും കള്ളമത്രേ
കൂടീട്ടം ക്രൂരദാരിദ്ര്യമൊടമരുമവ-
ർക്കുള്ള കേമദ്രുമത്തെ-
പ്പാടേ ചുററിക്കരിക്കുന്നിതു തവ കരുണാ-
സാരസാരസ്യവല്ലീ 15

കത്തീട്ടം ത്വൽപ്രതാപോൽക്കടശിഖിയിലെരി-
ഞ്ഞോരു ശത്രുക്കളൊന്നി-
ച്ചെത്തീ നാകത്തിലപ്പോഴമരുവതിനിടം
തെല്ലവർക്കില്ലതിന്നാൽ
നിത്യം നിത്യം നിരത്തിപ്പുരകൾ പണികയാ-
ണില്ല ദാരിദ്ര്യമെന്തോ-
ന്നത്രത്തിൽക്കാലതാണെൻ നൃവര! സുരപെരു-
ന്തച്ചനും തച്ചുകൂടി 16

പാരാം പാത്രത്തിലുൾപ്പെട്ടെഴുമരികളുടൻ
ത്വൽപ്രതാപാഗ്നിതട്ടി-
പ്പാരാതേ വെന്തുതൽപ്പത്നികൾ പരമതിനാൽ
കണ്ണുനീർക്കഞ്ഞി കഷ്ടം
പാരം വാർക്കുന്നു ചോറായതു ചില ചപലാ-
പ്രേതഭൂതാദികൾക്കാ
ക്രൂരന്മാർക്കോണമാണിപ്പൂടെ വയർനിറയെ-
സ്സാപ്പാടാം വീഴ്പ്പിടാതെ 17

ഉണ്ടെന്നും വിബുധദ്വിജാദികൾ സമീ-
പേ ദാനശീലത്വവും

രണ്ടാൾക്കും ശരി ശൈലസിന്ധുവരനും
ഞാനും സമാനം പരം
ഉണ്ടേവം സുരദാരുവിന്നു തവ ക-
ല്പഭ്രാന്തിതൽക്കാരണം
കൊണ്ടോ കല്പകവൃക്ഷമെന്നതിനു പേർ
ചൊല്ലുന്നതെല്ലാവരും 18

ഇന്നാരാണിവിടേക്കു നേരയിഭവ-
ദ്ദാനപ്രഭാവങ്ങൾകൊ-
ണ്ടിന്നാരാമമതികലതികൾ കട-
ക്കുന്നില്ലതെന്നല്ലഹോ
ചെന്നാരും പെരുമാറിടാഞ്ഞവിടെ വ-
ന്യുറും പുലിക്കൂട്ടമാ-
യ്മന്ദാരാദ്യമരങ്ങളോ ബത! പുഴ-
ക്കുത്തിത്തൊഴുക്കത്തിതേ 19

വിദ്യാസാരവിചാരവിസ്തൃതതര-
പ്രജ്ഞാവിശേഷത്തിനാൽ
വിദ്വാന്മാരുടെ കോപ്പറിഞ്ഞു ബഹുമാ-
നിപ്പാനതിപ്പാരിടേ
ഉദ്യോഗത്തൊടൊരാളുമില്ല യുവശൈ-
ലാബ്ജീശനെപ്പോലെയെ-
ന്നദ്ദിക്കാകെയലച്ചിടുന്നിതു തവ-
ശ്ലോകം വിശോകം വിഭോ! 20

കല്യാണം കളിയാടിടുന്നൊരു ഭവാ-
നിപ്പോൾ കഴിപ്പിച്ചൊരി-

കല്യാണോത്സവമെത്രകേമമിതുപോ-
ലന്യൻ വദാന്യപ്രഭോ!
കല്യത്വംകരുതിശ്രമിക്കുകിലബ-
ദ്ധം തുശിയിന്മേൽ തവ-
സ്സുല്ലാസത്തോടുചെയ്കിലും ഞാത ഫലി-
ച്ചീടാമലച്ചീടുമേ. 21

കാളീതൃക്കരുണാരസാർദ്രമിലിതാ-
പാംഗാളി ഭൃംഗാവലി
ക്കാളീടും കളകാന്തി ചേൎന്നൊരു മല-
ർക്കാവാം ഭവാമ്പാദിടം
കാളുംകൌതുകമോടു കാത്തു വളരെ-
ക്കാലം വലാരാതിയെ
ക്കാളുംകല്യതയോടിവണ്ണമിനിയും
ക്ഷോണീശ! കാത്തീടണം. 22

(എടപ്പിള്ളിത്തമ്പുരാൻ തിരുമനസ്സിലേക്ക്)

പെട്ടീടും പ്രമദത്തൊടങ്ങയി ഭവാ-
നോരോന്നിനായിപ്പുറ-
പ്പെട്ടീടുമ്പോൾ വഴിക്കുവിഘ്നമയമാം
ചണ്ടിത്തമുണ്ടാകിലോ
ആട്ടീടുംചെവികൊണ്ടടിച്ചതുകള-
ഞ്ഞോമൽപ്രസാദാമൃതം
നീട്ടീട്ടാശ്രുതളിച്ചു വൃത്തികൾ വരു-
ത്തീടട്ടെ വിഘ്നേശ്വരൻ. 23

ഭാഗ്യം, ബ്രാഹ്മണഭക്തി, നീതി, വിനയം,
ദൈവാനുകൂലം, നവ-
സ്സാഫല്യത്വം, ശുഭദാനകൃത്യ,മതി സ-
ത്യൌചിത്യനിത്യോദയം
പാർക്കുമ്പോളിവ പാവനാശയ! ഭവാ-
നെപ്പോലെ വേറിട്ടൊരാൾ
ക്കാർക്കാണിപ്പൊഴുതൂഴിയിൽ പുകൾപുല-
ന്നീടുന്ന പുണ്യാംബുധേ? 24

സുധർമ്മാശേശത്വം, സുഗുണസു-
ഭഗത്വം, വിബുധരിൽ
പ്രാധാനിത്വം, ഛത്രം, കൊടി, കൊടി-
യവജ്രോൽക്കരകരം
സുധാരാജത്സൌധം പലതുമിവ-
കൊണ്ടുണ്ടുഹരിയായ്
സുധാമൻ! തുല്യത്വം സരസനൃ-
പതേ! സാന്ദ്രകൃപ! തേ. 25

സദ്വൃത്തം, സൽക്കലാപൂർണ്ണത, ഹരിപദസം-
സേവ, സർവ്വജ്ഞചൂഡാ-
സദ്രത്നത്വം, യശശ്ചന്ദ്രിക, സകലഹൃദാ-
ഹ്ലാദമോദപ്രദത്വം
ഹൃദ്യശ്രീസദ്വിജാധീശ്വരത, കുവലയേ-
ശത്വമിത്യാദിപാർത്താ-
ലബ്ധശ്രീകൊണ്ടരാകാശശിയൊടയി! ഭവാൻ
തർക്കമില്ലൊക്കുമല്ലോ. 26

ഭൂരിവ്രാതം, പുരശ്രീഭുജഗസുവലയം,
രാജഭൂഷാമണിത്വം,
ഭൂതാനന്ദപ്രകേളീരസ,മമലയശഃ-
ശ്ചാരുകൈലാസശൈലം,
പ്രീതിക്കങ്ങന്തികത്തിൽ ഗണപതിയുടെ സം-
ക്രീഡയിന്നോവമോരോ-
ന്നോത്തുമ്പോഴെന്തുഭേദം പറയുക ഭവാനും
ഭാഗ്യവാനാം ഭവാനും? 27

കണ്ഠേസംസ്ഥിതകൌസ്തുഭം, കരമതിൽ
ചക്രം, യശസ്സെന്നപേർ
കൊണ്ടേന്തുന്നപയഃപയോനിധി, തവ
ശ്രീവാസുദേവാഹ്വയം
ഉണ്ടേപിന്നെ, വിനായകൻ, നിജസമീ-
പേ ലക്ഷ്മിയെന്നിത്തരം
കൊണ്ടേതെങ്കിലുമന്യനല്ല ഹരിയ-
ങ്ങാണെന്നു കാണുന്നു ഞാൻ. 28

പാർത്തീടിൽ പലവർണ്ണമുള്ള സുമഹ-
ദ്രത്നങ്ങൾ ചേർന്നെപ്പൊഴും
പാർത്തിടുന്ന ഭവൽകൃപാഖ്യ കിളിവാ-
ണിതൈകളിച്ചങ്ങനേ
ചാർത്തിടുംമണികൾക്കിടയ്ക്കുടനൊരി-
ക്കൽപോലുമിപ്പോൾതരം
പാർത്തിവെൺമണിയോടുമാത്രമണയാ-
ത്തെന്താണെന്നാപതേ! 29

ഇന്ദ്രാഗാരമൊടിന്നു ഹർമ്മ്യമിതഹോ
        തോരസ്സുതോററീടുകി-
ല്ലെന്നാലും വിജയാപ്തികൊണ്ടതുപരം
        മുമ്പെന്നതുമ്പെന്നിയേ
മന്ദന്മാരുരചെയ്തിരുന്നതു കുറ-
        ച്ചീക്കൃഷ്ണനാപ്പാർത്ഥനാ-
സ്സുന്നിങ്ങാടിവിളങ്ങുംകൊണ്ടതൊരുവൻ
        മിണ്ടാതകണ്ടാസ്ഥിതോ! 30

ഈശാനാപുത്രകരുണാർദ്രകടാക്ഷവാസ-
ദേശായിതാശയയശോമയപാൽപയോധേ!
ആശാപതേ! തവകൃപാംഗനവന്നെനിക്കു
ള്ളാശാമകൾക്കുസഖിയാവുകിലെന്റെഭാഗ്യം. 31

മങ്ങാതങ്ങുമതംഗജാസ്യകരുണാ-
        പാംഗാഢ്യമത്തന്മേൽ
ശൃംഗാരാമമതായിവണ്ണമിനിയും
        ഭംഗ്യാദയാവാരിധേ!
അങ്ങാലംബനമാം ജനത്തിനൊരുമാൽ
        തിങ്ങാതെ രക്ഷിച്ചു ഭ്ര-
രംഗാന്തേ സുഖമാശ്വസിക്ക സുചിരം
        തുംഗാനുഭാവൻ ഭവാൻ. 32

---

(പാലിയത്തു നാടുനീങ്ങിയ ഒരു വലിയച്ചനു കൊടുത്ത ശ്ലോകങ്ങൾ.)

---

ഭ്രൂസന്താനദ്രുവാമങ്ങഴകിനൊടു കഴി-
        പ്പിച്ചോരിപ്പന്തിരണ്ടാം

മാസം സമ്മോദപൂരം ഗണപതി ഭരണെ-
പ്രാഭവപ്രൌഢിയോടെ
ഭൂസന്താപം പുലൎത്തും വെയിലിവ പരിചിൽ
പാൎക്കിൽ പന്തിരണ്ടാം
മാസംപോലേ ശോഭിച്ചു; തവ പുകഴതിനാ-
ലൊന്നുകൂടി ജ്വലി 33
സമ്പാൎദ്ദം, സജ്ജനാധ്യം നാര, കരിയക്കട-
ക്കാര, തെന്നാല്ലരിക്കാ
രന്മാ; രാസ്ഥാഭിവാനിൽ പെട്ടമൊരുവിഭവം,
സത്രശസ്സത്രപിന്നെ;
സമ്മോദാലത്ര പോകുന്നൊകശിവപലകോ-
ലാഹലം പൂണ്ടെഴുന്നു
സമ്മാനത്തോടുമിന്നീമഹിതഗുണമഹാ-
വാസഭൂമാസഭൂപൻ. 34
ഇച്ചൊല്ലാനോരുമാസം നേടിയ കൃഷികനോ
കാങ്കകാക്കപ്രധാനി
സ്വേച്ഛാസഞ്ചാരിയോ സമ്പ്രതി പലനവവൃ-
ത്താദികൈത്താരിലുണ്ടു
കച്ചോടക്കാരനോ ഹേ പറക പലചര-
ക്കുണ്ടിതൊന്നും സഖേ! ശ-
ങ്കിച്ചാതീടേണ്ട പാറില്ലിതു പൊഴുതിലുര-
പ്പാനിരപ്പാളിയല്ലോ. 35

---

(ചെറുവത്തൂര നമ്പൂരിക്കു കൊടുത്ത ശ്ലോകം.)

---

പാരാതുണ്ടുഭവാനരാജഭവനേ
വാസം; നമുക്കും; ക്ഷമാ-

ധാരാവസ്ഥയുമോക്കിലുണ്ടപകടം
രണ്ടാൾക്കു മുണ്ടേററവും;
നേരങ്ങയ്ക്കുമെറിക്കമില്ല; വിമല-
ശ്ലോകങ്ങളുണ്ടേവമാ-
യോരോന്നോക്കകിലെന്തുഭേദമധുനാ-
ഞാനും ഭവാനും സമം. 36



## മധുരാപുരിചരിതം.

(ഇതു മുഴവനാക്കിട്ടില്ല. കാച്ചുണ്ടാക്കി, ശേഷം തീക്കുന്നതിനു കൊച്ചുനമ്പൂരിക്ക് അയച്ചു കൊടുത്തു. കിട്ടിയ ശ്ലോകങ്ങൾ താഴെ ചേക്കുന്നു.)

ക്ഷീരത്തിൽ സിതചേത്തപോലെ മധുരി-
ച്ചീടുന്ന പദ്യങ്ങളെ
ച്ചാരുത്വത്തൊടുതത്തിടും കവികളിൽ
കാരണോരതാകും ഭവാൻ
ഏറത്തന്നെമനസ്സിരുത്തി മുഴവൻ
തീക്കേണമെന്തെങ്കിലും
പാരിൽത്തോകിടയായിടും കവിയെവൻ
ചേത്തൊത്തു തീത്തീടുവാൻ. 1

കൊച്ചുനമ്പൂതിരിക്കായിക്കൊച്ചനാംവെണ്മണിദ്വിജൻ
പിച്ചുകൊണ്ടുകുറിച്ചിന്നേൾപ്പിച്ചിടുന്നേനിതൊക്കയും. 2

നേരംപാതിരയായി നിദ്രയിനിയും
വന്നില്ലിതെന്നാകിൽ ഞാൻ

നേരംപോക്കിനുസാരമായൊരു കഥാ-
　　ലേശം കലേശാനനേ!
പാരംപ്രീതികലൎന്നുകൊണ്ടൊരുവിധം
　　ചൊല്ലാമതെല്ലാം പ്രിയേ!
നേരം പോരിഹ വിസ്തരിച്ചു പറവാ-
　　നെന്നാലുമൊന്നോതിടാം. 3

കേൾക്കേണമിന്നു മധുരാപുരിയെന്നരാജ്യ-
ത്തുക്കേറിടുന്ന മധുരേശ്വരനെന്നരാജാ
രാക്കേണമിന്ദുവദനേ! നിജകാന്തയോടു
സൌഖ്യംകലൎന്നു നിവസിച്ചു പുരാ കൃശാംഗി! 4

അമ്പത്താറു മഹീശന്മാരുള്ളവരിൽവെ-
　　ച്ചൊന്നാമനന്നായവൻ
സമ്പത്താദികൾകൊണ്ടു വൈശ്രവണനും
　　നോക്കേണ്ട തോൽക്കുംപ്രിയേ!
വമ്പത്വംകലരുന്ന കംസനെതിരി-
　　ല്ലെന്നോജസാതേജസാ
ചെമ്പോൽത്താർശരനും മടങ്ങുമവനെ
　　ക്കാണുമ്പൊളേണേക്ഷണേ! 5

വഴിയമ്പലവുംതീൎത്തു വഴിവെട്ടിത്തെളിച്ചുടൻ
വഴിയൂട്ടും തുടങ്ങിച്ചു വഴിപോലന്നരാധിപൻ. 6

അമ്പലങ്ങൾ പണിപ്പിച്ചു കുംഭമാസത്തിലുത്സവം
അമ്പിനോടുതുടങ്ങിച്ചു വമ്പനാം നരപാലകൻ. 7

സേവന്മാൎക്കൊരുമിച്ചുളുക്കതി; വഴിപോ-
　　ക്കൎക്കുട്ടിലാണീശ്വര-

സ്സേവക്കാർക്കാമത്തിലും പ്രതിദിനം
പൃത്ഥീശനാത്യാദരം
ഏവം തത്ര നടത്തിടുന്ന പതിവി-
ന്നേതാനുമോതീടുവാൻ
നാവിന്നില്ല പടുത്വമെങ്കിലുമര-
ച്ചീടാം ധരിച്ചീടുനീ. 8

കേട്ടാലും പുനരൂട്ടിലും വലിയ കൊ-
ട്ടാരത്തിലും ഭക്ഷണ-
ക്കൂട്ടത്തിൽ കുറവൊട്ടുമില്ല പറവാ-
നിച്ചൊന്നതിൽ സുന്ദരി!
ആഢ്യന്മാർക്കൊരു ഭേദമുണ്ടതുമര-
ച്ചീടാം ധരിച്ചീടണം
വാട്ടിക്കീഴിലയിട്ടു വെക്കുമിലയും
മാറിച്ചു മാന്യസ്ഥലേ. 9

കോയിക്കൽത്തന്നെ വേറിട്ടൊരുദിശി മഠവും
തീർത്തു പാർപ്പിച്ചു ശാസ്ത്രം
വായിപ്പിച്ചീടുവാനായനവധി പണവും
ശമ്പളം വെച്ചുസംഖ്യം
സ്ഥായിക്കോരോരുശാസ്ത്രിദ്വിജകുലവരരെ
സ്സ്വൈരമിസ്കൂളിലെല്ലാം
തായന്മാരേയുമേവം പതിവൊരു നഗരം
തന്നിലില്ലന്യമിന്നും 10

കച്ചോടം ചെയ്തിടുന്നാസ്ഥലവുമതിലെഴും
വിത്തവും പാർത്തുകണ്ടാൽ

കൊച്ചീലങ്ങാടി നാണിച്ചയിസുമുഖി! സലാം
വെക്കണം തക്കമില്ല
മെച്ചത്തിൽ തത്ര ലക്ഷ്മിഭഗവതി പരമാ
നന്ദമുൾക്കൊണ്ടു നൃത്തം
വെച്ചീടുന്നുണ്ടു ജായേ! പുനരതിലധികം
ചൊൽവതെന്തോമലേ! ഞാൻ 11

## ശൃംഗാരശ്ലോകങ്ങൾ.

ആകാശത്തു പിറന്നമേയകുതുകം
കൈക്കൊണ്ടുവാഴും മഹാ-
രാകാശാരദശർവ്വരീശവദനേ!
വൈഷമ്യമുണ്ടെങ്കിലും
ഏകേണം മധുരാധരാമൃതമെനി
ക്കല്ലെങ്കിലാളൊന്നുടൻ
പോകേണം പുലയായവസ്തുതഗൃഹ
ത്തിങ്കൽ ഗ്രഹിപ്പിക്കുവാൻ 1

വിലസ്ത്രീത്വശാഠ്യം പിടിക്കേണ്ടിതൊന്നും
ഫലിക്കില്ലനമ്മോടു പത്മേക്ഷണേ! കേൾ
നിലയ്ക്കാത്തമോഹം നിനച്ചങ്ങിടത്താ-
ലുലക്കേടെമൂടാണെനിക്കെന്തുചേതം? 2

പന്തോടൊത്തകുചത്തടത്തൊടിടചേ
ത്തെൻതന്വി! ഭന്താംബര-

പ്പൂന്തേനൊത്തകുതൂഹലത്തൊടധുനാ
നന്ദിച്ചതന്നിന്നനീ
എന്തോപത്തെയകററിമല്ലനയനേ!
പാലിക്കമേലാൽക്കമെ-
ഞെന്താപത്തുഭവിച്ചവെങ്കിലുമൊഴി
പ്പാനിന്നുഞാനില്ലയോ? 3

അന്യന്മാരറിയാതെ നിന്നരികിൽ വ
ന്നമ്പിൽ കുളൂർമ്പിപ്പുരം
പിന്നും മാറണിമുത്തണിസ്തനമണ
ച്ചുൾത്താരിലാത്താദരം
മന്ദം മാരവിനോദമൊന്നുപൊടിപാ
റിച്ചാശുപ്പൂമ്മെതള-
ന്നിന്നെൻമാറിൽ മയങ്ങിനിന്നൊന്നിശയിൽ
കാണ്മാൻ കഴിഞ്ഞീടുമോ? 4

പിട്ടല്ലേ പറയുന്നു പൂർണ്ണകുതുകം
നിന്നെപ്പുണർന്നീടുവാ-
നൊട്ടല്ലേമനതാരിലാഗ്രഹമതി
ക്കാലം കലേശാനനേ!
മട്ടല്ലേമലമെങ്കലേണനയനേ!
മാന്താർശരൻ നല്ലക-
ണ്ണട്ടല്ലേ പടവില്ലെടുത്തിഹ കുല
സ്സുന്ദകുലസ്സിന്നുമേ 5

ചെന്താർബാണനെൻറ വില്ലും ചെറുതിരയുമൊഴി
ക്കുന്നനിൻ ചില്ലിവില്ലും

ചെന്തൊണ്ടിക്കായവെല്ലും ചൊടിയുമഴകിനോ
    ടുല്ലസിക്കുന്നപല്ലും
മാന്താരമ്പന്റെ മല്ലും മനുജതതിമയ
    ങ്ങുന്ന നല്ലോരുചൊല്ലും
ചിന്തിച്ചാലിന്നതെല്ലും തവ ശരിയൊരുപെ-
    ണ്ണില്ലതിന്നില്ലകില്ലും 6
തണ്ടാർമാനിനിതാനമിന്നു തലതാ
    ഴ്ത്തീടുന്നാതങ്കള്യതേ!
തണ്ടാർസായകതാണ്ഡവം തരുണി! നി
    ന്മെയ്യൊന്നിച്ചു ചേർന്നാടുവാൻ
ഉണ്ടായീടണമുൾക്കുരുന്നിലിവനിൽ
    കാരുണ്യമമ്പോടു കാർ-
വണ്ടാർപൂങ്കുഴലാൾകലങ്ങളണിയും
    പൊന്മാലമാണിക്യമേ! 7

ഹാഹാ! ഹൈയംഗവീനോപമമൃദുളതനോ!
    രാത്രിയും നിദ്രയില്ലെ-
ന്നാഹാരത്തിന്നുമില്ലാരുചിപുനരതുമ-
    ല്ലാടലാൽ വാടിമെയ്യും
സ്വാഹാജാരപ്രസന്നാഞ്ചിതമുഖി! മൃതിയാം
    മുന്നിലിന്നൊന്നിലല്ലും
സ്നേഹത്തോടൊന്നിളക്കീടുക ചടുലമിഴി
    ത്തെല്ലുനീ തെല്ലുപോലും 8

വമ്പനായമലരമ്പനെയ്തുവിടുമമ്പി
    നാലെയിവനമ്പിടും

മുമ്പിലാശ്രുതരമമ്പിനോടഴകിലാമ്പ
  ലേശമുഖി! സാമ്പ്രതം
കുംഭിരാജനുടെ കുംഭമോടെതൃകലമ്പി
  നിന്നിഹത്തുളുമ്പിടും
നിമ്പയോധരഭരംപതിച്ചുകരുവമ്പ
  കാംഗി! പരിരംഭണം 9

ക്രീഡസ്ഥായ്നൽക്കരതോക്ഷത്രുകളൊട്ടുപിടി
  ച്ചിട്ടുകാക്കാലനാസ്ഥാ
ചാടിക്കുംവണ്ണമെന്നൊപ്പുരമിഹപഴുതേ
  പാത്തു ചാടിച്ചിടാതെ
മാടൊക്കും കൊങ്കമാറിൽസുമുഖി! സുഖമണ
  സ്ഥാസ്ഥിലുണ്ടാമബലം
കോടക്കാർവേണി! വല്ലാതലർശരവിശിഖ
  ത്താർമിഴിത്തയ്യലാളേ! 10

മല്ലേരുന്നോരുമല്ലീവിശിഖനിഷുപൊരി
  ഞ്ഞല്പമല്ലിപ്പൊഴെന്നെ
ക്കൊല്ലാറായ്ഹന്തനല്ലാർ കുലമകുടമണേ
  നിയ്യതൊന്നോർത്തിടാഞ്ഞിൽ
കല്യേ! കേൾക്കേണമെന്നൊക്കിനിയമിഹവൃഥാ
  കൊന്നുനിയ്യെന്നിവണ്ണം
ചൊല്ലാകംപോരിൽവല്ലാതലർശരവിശിഖ
  ത്താർമിഴിത്തയ്യലാളേ! 11

പാകംമുമ്പേ നമുക്കെൻചടുലമിഴി! മനോ
  രാജ്യമൊപ്പിച്ചുമാറാം.

റാകില്ലെന്നാണു തോന്നുന്നതു തലയിലെഴു
    ത്താണിതെന്താണിതെന്നോ

(രാജാവു്)

പോകില്ലെങ്ങും പുറത്തേക്കൊരു പൊഴുതുമവാ
    പോകുവാൻ കല്പവന്നാൽ
പോകുംമുമ്പേവയം നിൻപതിയതു പതിവാ
    ണിങ്ങടെം ദുശ്ശീലം തേ 12

ചൃത്തേലും കൊങ്കയാളേ! ചുണയെഴുമരവി
    ന്ദായുധൻ വന്നണഞ്ഞ-
മ്പെയ്താലും പിന്നെ മറ്റുള്ളവർ പറയുകിലും
    പാറുവാൻ മറ്റൊരുത്തൻ
പെയ്തോലും പ്രീതികൈക്കൊണ്ടൊരു സമയമഹോ
    നിന്നെരത്താഭിഷേകം
ചെയ്താലും ചൊറുമുൾക്കാമ്പിളകരുതിളമാൻ
    കണ്ണിമാർമൌലിമാലേ! 13

കൊണ്ടാടിക്കൊണ്ടു കൊണ്ടൽപ്പുരികുഴലതിടം
    കയ്യിനാൽ വേർപെടുത്തും-
കൊണ്ടാടിക്കൊണ്ടുതൊണ്ടിപ്പഴമിടയുമണി-
    ച്ചുണ്ടുരണ്ടും നനച്ചു്
മുണ്ടാലേ മൂടിയിട്ടുള്ളൊരു മുലകൾ തുളു-
    മ്പിച്ച മന്ദം വരുന്നീ-
ത്തണ്ടാർബാണത്തിടമ്പായ് വിലസിടുമിവളേ-
    താണെടാ താനറിഞ്ഞോ? 14

നന്നല്ലാകൃതിയെങ്കിലും പ്രകൃതിയും
    ബോധിച്ചതില്ലെങ്കിലും
നിന്ദിക്കേണ്ടവനെങ്കിലും നിഖിലവും
    ദോഷങ്ങളാണെങ്കിലും
കന്ദർപ്പക്കളിയല്ലയോ? കഠിനമായ്
    വന്നങ്ങിരുന്നില്ലയോ?
പിന്നൊബ്രാഹ്മണനല്ലയോ? നിഖിലവും
    ചിന്തിച്ചുനോക്കേണ്ടയോ? 15

**കഞ്ജശരൻ കിടന്നു കളിത്താ-
    മോദം കളിക്കുന്ന വൃ-
ക്കാവേ! കൈതവമല്ല കൈ തവ കന-
    ത്തീട്ടും കണ്ടേക്കൊഷ ഞാൻ
ശ്രീവേറായിവരാതെ രത്നവലയ-
    ചാർത്തീടുവൻ നീയണി-
ശ്രീവേഷേണ കനിഞ്ഞൊരിക്കലൊളിവാ-
    യെന്നെപ്പുണർന്നീടണം 16

നീക്കല്ലേ നിസ്തുലാഭേ! ദിവസമിനിയുമി-
    ച്ചൊല്ലിടും വാക്കു നേരം-
പോക്കല്ലേ പോരിളംകൊങ്കകൾ പുണരുവതി-
    ന്നാശയുണ്ടാശയാന്തേ
ഠാക്കല്ലേ ചൊറൂദാസീനത മമത മറ-
    ന്നെന്നെ നീയിന്നു കാററ-
ത്താക്കല്ലേ താർപെറും തേനൊളിമൃദുമൊഴിമാർ-
    തങ്കുലത്തങ്കമാലേ! 17

വേനൽക്കാലത്തു വെന്തിടിന്ന മണലിലുഴ-
ന്നൊട്ടുമുട്ടാതെകണ്ടീ
ഞാനിക്കാലം ജഗന്മോഹിനി! തവ സവിധേ
വന്നുചൊല്ലുന്നകാര്യം
മാനിക്കാഞ്ഞാൽ മഹാസങ്കടമൊരുതലക്കു
മറ്റേതിലും കലർന്നീ-
യാനക്കാർ കയ്യിലൊന്നങ്ങെടുത്തു സതതമെനി
ക്കേറുവാനാകിടൊല്ലേ 18

മാന്യേ 'മേട'സ്മിതേ കേ'ളിടവ'മ'മിഥുനം'
ച്ചിക്കുന്നൽ'കർക്കിടാ'ഗ്രം
തന്നേനിന്നുള്ള 'സിംഹോ'ദരി കുവലയങ്ങൾ
'കന്യേകേ' നി'സ്തുലാ'ഭേ
ഇന്നേകീടെൻ 'ധനു' ഭ്രൂകുടി 'മകര'മിഴി
ത്താപൽക്കുചസപത്ന'കുംഭം'
ധന്യേ 'മീന'ദ്ധ്വജാസ്ത്രാമയമിവനിതൊരാ-
ണ്ടായി കൊണ്ടാടിടുന്നു 19

വണ്ടോടൊത്തവരാളകേ! തവ ചൊടി
ച്ചെന്തൊണ്ടിയും മാവില-
ത്തുണ്ടാം പാൽക്കുടവും പരം മൃദുമൊഴി
ക്കൊഞ്ചായപഞ്ചാരയും
കണ്ടത്തിൽ പലഹാരവും ഹൃദി നിന
ച്ചുയ്യോലഭിക്കാതിനി-
ക്കണ്ടുംകൊണ്ടുകഴിപ്പതെങ്ങനെ മനോ
ജാത്യഗ്നി കത്തുന്നമേ 20

അന്തരായമിഹ ചിന്തചെയ്യതിനബന്ധ
മെന്തഹഹ! സന്തതം
ചിന്തതന്നിലിഹ ചിന്തുമെന്നുടെ ദുരന്ത
മോഹമതു കന്തമോ
പന്തിനോടു പരിപന്ഥിയാം തവ കുചാന്ത
രത്തിലണവാൻ തരം
പന്തിയാക്കുക പണേന്തരാം വെറുതെയെന്തി
നോ തള്ളിരിളന്തനോ! 21

(വിരഹപഞ്ചകം)

കൂട്ടം വേടികലന്നു കാനനാടു
ക്കാപ്പെട്ടു പാരം വല_
ഞ്ഞോടുമ്പോൾ മൃഗപഞ്ചലാഞ്ചിതമിഴി
ക്കൊക്കും മിഴിത്തയ്യലേ!
ഏടത്താർശരനാണു വൻപുലിയെ ഞാ
നാലിംഗനം ചെയ്തിടാം
പാടാകില്ല നമുക്കു നിൻെറ വിരഹം
നീലാളിഹാലാഹലകേ! 22

പൊയ്യല്ലേ തിയ്യിൽ നിൽക്കാം കരിവരഗമനേ!
കാളകൂടം ഭുജിക്കാ_
മയ്യാണ്ടൂണും ത്യജിക്കാമമൃതകിരണനെ
ക്കയ്യിലാക്കിപ്പൊടിക്കാം
ചെയ്യാം ഞാൻ രാജസൂയം-അമൃതമരപ്പുരേ
ചെന്നുകൊണ്ടിങ്ങുപോരാം

മഞ്ജുളം കണ്ണിയാളേ! തവവിരഹമെനി
 ക്കാവതല്ലേ പൊറുക്കാൻ 23

ഏറെക്കല്ല്യതയുള്ളൊരംബുധിതൊടാം
 ത്തേകണ്ടു ചാടാം കരി.
പാറക്കല്ലുകടിച്ചു ഞാൻ പൊടിതര
 മാക്കാം കുരംഗേക്ഷണേ!
പോരാ വല്ല ഗജം മദിച്ചുവരുക
 ന്നോരം തടുക്കാം പ്രിയേ!
പാടാകില്ലനമുക്കുനിന്റെ വിരഹം
 നീലാളിമാലാളകേ! 24

---

തങ്കപ്പൂവണിചിത്രപീഠമതിൽ വാ
 ണാമോദിമാലേയമാ-
ത്തൻകൈത്താരതുകൊണ്ടെടുത്തു മുകരം
 ചാർത്താത്തകൈത്തൂമലം
തിങ്കൾക്കീറണി നെറ്റിമേൽ തിലകമി
 ന്നോരം തൊടുന്നോരുനാൾ
ത്തങ്കത്താർത്തരളാക്ഷിയാകുമിവളി
 ന്നോതോരു ശാതോദരി? 25

പെൺമൂർദ്ധാമണി! കേൾക്കനീയുപരമി
 ട്ടെന്നോടുമിപ്പിച്ചനാ-
ലഞ്ഞൂഴം കബളിച്ചതാട്ടെയിനിയെ
 ന്നാലും വഴക്കെന്നിയേ
പൊന്നപ്പൂതോടെതിർപോർ മുലത്തടമതിൽ
 ചേർത്തൊന്നു കെട്ടിപ്പുണ

ന്നോഞ്ഞ്യത്തായുധസങ്കടം സകലവും
തെറ്റെന്നകറ്റീടുമോ? 26

വാറണ്ടെന്നതുപോലെ വന്നു കഠിനം
വാച്ചോരുവൈരംകല-
ന്നോരാണ്ടോയൊഴിയാതെ പിച്ചകശരൻ
പിന്നാലെ കൂടീടുമേ
ക്കൂറുണ്ടെങ്കലതെങ്കിലിന്നു കൗതുകം
കൈക്കൊണ്ടു രോംതങ്ങളിൽ
ചേരേണ്ടുംവഴി ചിന്തചെയ്ക ചെറുതേൻ
നേർവാണിമാർമാലികേ! 27

പുത്തൻപൂമെത്തയിൽ ചേർന്നലർശരസമര
ത്തിന്റെ പൂർവ്വാംഗമൊട്ടൊ-
ട്ടെത്തിക്കുമ്പോൾ കരഞ്ഞാൻ കഠിനതപെരുകം
കോഴിതാൻ കോഴവിട്ടു്
അത്താവ്വിൽ കണ്ഠസംശ്ലേഷണകപടമൊടാ-
ബ്ബാഹുകൊണ്ടെന്റെ കണ്ണം
പൊത്തിപ്പോർകൊങ്കചേർത്തോരലസമിഴിയെ ഞാ-
നിന്നുമോർക്കുന്നു ചിത്തേ 28

ക്കൂറൊട്ടുണ്ടു കുശേശയാക്ഷി! ഭവതി-
ക്കെന്നെക്കുറിച്ചെങ്കിലും-
ത്താരൊട്ടും തളരാതെ താർശരരണം
ചെയ്യാശു വൈകാതെ നീ
വേറിട്ടാരു മറിഞ്ഞിടാനിടവരു-
ത്തില്ലിന്നു വല്ലെങ്കിലും

തീരട്ടേയിടവാടിത്തെന്നൊരു മന-
സ്സാകട്ടെ പോകട്ടെ ഞാൻ 29

പന്തിരാണ്ടായി പൈന്തേനൊളിമൃദുമൊഴി! നിൻ
കോട്ടമററുള്ള കൊങ്ക-
പ്പന്തിരണ്ടും കൊതിച്ചംഗജശരനിരകൊ-
ണ്ടാർത്തനായ് പാർത്തിടുന്നു
എന്തീയേഭ്യൻ കിടന്നാങ്ങനെ പാവതിത്തെ-
ന്നോർത്തുപോയാലനംഗ-
ച്ചെന്തീയേററെൻറ ചെന്താർദളമിഴി! യിഹ ഞാൻ
വെന്തുവെണ്ണീറടിക്കും 30

സല്ലാപത്തിന്ന സാരസാക്ഷി! സവിധേ
വന്നപ്പൊഴന്നിപ്പൊഴൊ-
ന്നില്ലാപത്തിനു പാപമെന്നു കരുതി-
സ്സന്ധ്യക്കു സന്ധിച്ചു ഞാൻ
അല്ലാതില്ലതിനുള്ള കാലമവൾതൻ
പങ്ങാതി നീങ്ങാതെക-
ണ്ടെല്ലാനേരവുമുണ്ടിളിഭ്യനകലെ-
പ്പോകില്ല ചാകുംവരെ 31

പുത്തൻ തേൻ പൊഴിയും തദീയമൊഴിയും
പൊൻതാർദളത്തിന്നുദം
തിർത്തീടും മിഴിയും വികാരവഴിയും
ഭ്രൂല്ലാസവും ഹാസവും
ഉത്തുംഗസ്തനവും സദാ സകലവും
പ്രത്യേകമോർത്തോർത്തു മൽ-

ച്ചിത്തത്തിൽ ചിതറുന്ന ചിത്തജശരാ-
തങ്കം ശശാങ്കാനനേ! 32

മുന്നം കൂടിയിരുന്ന മുല്ലവിശിഖ-
ക്ലേശത്തിനേക്കാളെനി-
ക്കൊന്നുംകൂടി മനസ്സിലേന്തി മദനാ-
തങ്കം മൃഗാങ്കാനനേ!
എന്നും കൂടിവരുന്നതല്ല കഴിയി-
ല്ലിക്കാര്യമെന്നോർത്തിടാ-
തിന്നുംകൂടി വരുന്നതിന്നു തരമു-
ണ്ടാക്കിത്തരേണം പ്രിയേ! 33

ശ്ലോകംകൊണ്ടു ജഗത്തു ശുഭ്രനിറമാ-
ക്കീടും നിനക്കിപ്പൊഴി
ശ്ലോകം കണ്ടു രസിപ്പതിന്നു വിരുതു-
ണ്ടല്ലോ വിശാലേക്ഷണേ!
ശോകംകൊണ്ടിഹ മേവിടുന്നിതു മുഖ-
ശ്രീനിന്ദിതോദ്യൽസ്സുധാ-
ശോകംകൊണ്ടെഴകോടു കണ്ടനുസരി-
ക്കേണോടു പൊന്നോമലേ! 34

കരിമ്പിൻകോൽവില്ലുള്ളവനുടെ
പെരുമ്പോരിതഴകോ-
ടേറുമ്പെട്ടാലും നീ പുനരിതു
പുറത്തെങ്ങുമധുനാ
തരിമ്പും സംസാരം തരുണി! വ-
രികില്ലെന്നറിയതം

നറുമ്പാൽ തോററിടും മൃദുളമൊ-
ഴിമാർമഞ്ജുളമണേ! 35

ആവാമെന്നാകിലുണ്ടിന്നവസരമിനിമേ-
ലിത്ര നല്ലോരു ലാക്ക-
ണ്ടാവാനൊന്നാണു യോഗം വരുമതു നിരുപി-
ച്ചത്രനാളത്ര നാഥേ!
മേവാമെന്നാകിലയ്യോ കഠിനമതുമിതൊ-
ന്നിപ്പോളൊപ്പിച്ചു മാറി-
പ്പോവാനിന്നാശു പൂന്തേൻമൊഴിയൊരു വഴിയു-
ണ്ടാക്കുവാൻ നോക്കിടേണം 36

കരാറായി കാന്തൻ കപടമതികാരോടനധുനാ
വരാറായി വന്നാലറിക പണിതീർക്കും പടുമതേ!
ഒരാറായി മാസം തടവവനു നമ്മെത്തൊടുകിലാ-
പ്പൂരായി വാസം പകലിരവു പിന്നെബ്ബഹുസുഖം 37

സ്തനങ്ങൾ ചോരത്തോന്നു തരത്തിലന്യ-
ജനങ്ങളിന്നാരുമറിഞ്ഞിടാതെ
അനംഗനൃത്തത്തിനു ചേരണം നിൻ
മനം ഗജേന്ദ്രപ്രഥിതപ്രയാണേ! 38

ഏറ്റമൂററമിവനെന്നിരിക്കിലും
നൂറുകുററമുടനാചരിക്കിലും
ക്രൂറുചെററു കുറയായ്ക്ക ഹന്ത പൊൻ-
താരുപെററമധുവാണി! മൽപ്രിയേ 39

മിന്നുന്ന രാജമുഖി! രാഗമെനിക്കു നിങ്ക-
ലന്നന്നു രാപ്പകൽ വളൎന്നു കിളൎന്നിടുന്നു

ഇന്നിന്ദിരാത്മജമഹോത്സവമാടുവാനാ-
യിന്ദിന്ദിരാഞ്ചിതകചേ! കനിവെങ്കൽ വേണം 40

രണ്ടെങ്കിലും രതിയതിന്നിഹ വേണമെന്നു
രണ്ടെങ്കിലും വരാവിടങ്ങുഭവാ വരാംഗി!
കണ്ടെങ്കിലും ചപലനാമവനോടു രണ്ടു
കൊണ്ടെങ്കിലും കുവലയാക്ഷി! കുലുക്കമില്ലാ 41

ഭാണ്ഡം ഭേസിനടന്നുവന്ന പാഠിക-
ന്മാർ വന്നുകേറീടിലും
തിന്നും * * കഴിച്ചു വിട്ടൊരുവിധം
കാലം കഴിക്കുന്നു വീ,
കണ്ണിൽക്കണ്ടവർചൊല്ലു കേട്ടു കലഹി-
ച്ചാലിന്നു കൂട്ടാകുമോ?
മണ്ണാങ്കട്ട നമുക്കു മല്ലമിഴിമാർ
നൂറുണ്ടു കൂറുള്ളവർ 42

ശ്യാമേ! ശാരദചന്ദ്രനേർമുഖി! ശിരോ-
ജാധഃകൃതാഭ്രാവലി-
ശ്യാമേ! ശസ്ത്രമെടുത്തു ശത്രുമദനൻ
മന്മാറിലാമ്മാറഹോ
രാമേ! രാപ്പകലെയ്തിടുന്നിതു മഹാ-
ലക്ഷ്മീസുതോദഞ്ചിതാ-
രാമേ! രാജമരാളരാജിതഗതേ!
മാം പാഹി തേൻഭാഷിണി! 43

സന്തോഷത്തോടു സാക്ഷാൽസ്സരസരതമതി-
ന്നില്ല ലാക്കിപ്പൊളെന്നാൽ

നിഃന്താളൂത്തിട്ടിരിക്കും നിരുപമരുചി കൈ-
ക്കൊണ്ടൊരി മുണ്ടുനീക്കി
പന്തോടൊക്കും കുചം ചേൎത്തധരരസമെനി-
ക്കൊന്നു തന്നീടണം നീ,
എന്തോ ഏതോ തിരക്കാണിവിടെയറികയി-
ല്ലാരുമാരോമലാളേ! 44

സാരസാക്ഷി! തവ സാരമായിടും
ഗീരു കേട്ടളവു കീരഭാഷിണി!
ക്രൂരഭാവമൊടു ക്രുദ്ധവിട്ടു മേ-
ലോരി ഹന്ത കയ്യേറി മന്മഥൻ 45

ഇടക്കിഃപ്പോൾ പോയ് ഞാനിവിടെ വ-
ടിഃവാടെത്തിടുമതി-
ന്നിടക്കൊന്നീ മട്ടിന്നിളക്കുകി-
ലിളന്താരൊളിതന്നോ!
നടക്കും നിന്നേ വിട്ടഹമിത-
റിയാതിവിധമെടു-
ത്തൊടുക്കം നിഝ്യേന്നോടിടയരു-
തിളക്കോകിലരുതേ! 46

കൊന്നിടുന്നതിനു മന്ദമെന്നിരികിലിന്നു
കന്ദശരനെന്നവൻ
വന്നുനിന്നിഷു വിടുന്നു വനിത വളൎന്നു
നന്നെ വലയുന്നു ഞാൻ
സുന്ദരേന്ദുമുഖി! നന്ദിചേൎന്നു ബത മന്ദ-
മെന്ന്യേ മമ സന്നിധൌ

വന്നുചേൎന്ധരമൊന്നുതന്നു പുണരുന്ന-
തെന്നു ഗുണമന്ദിരേ? 47

മാരവീരമണിമന്ദിരേ! മഹിതകൊങ്ക-
യുഗളജിതമന്ദരേ!
ചാരുബിംബാരദനാംബരേ! ശ്രോണി കടിപ്ര-
ദേശവിജിതാംബരേ!
സാരസാക്ഷി! ഗുണസാഗരേ! സരസവക്ത്ര-
നിന്ദിതനിശാകരേ!
വൈരമെന്തു മയി ബന്ധുരേ! വദ വശീകൃ-
താഖിലവസുന്ധരേ! 48

അംഭോജനേർമുഖികൾ സമ്പ്രതി കുമ്പിടുന്ന
രംഭോരു! നിന്നുടെയഡംഭുകളൊക്കയും ഞാൻ
അമ്പോടു തീൎത്തു തവ ഗോഷ്ഠികളിന്നു നല്ല
കമ്പോളമിക്കകളിലൊക്കെ വെളിപ്പെടുത്തും 49

ഞാൻ പൊയ്യിന്നു കഥിക്കയല്ല കലിതാ-
ടോപേന കാമൻ കയ-
ൎത്തമ്പെയ്യുന്നു കടുത്ത മാരിചൊരിയും-
മാറെന്റെ മാറത്തഹോ
തേമ്പെയ്യുന്ന തവാധരം തരിക മൽ-
പ്രാണൻ കിടപ്പാനക-
ക്കാമ്പിയ്യേകലുദിച്ചിടേണമധുനാ
പൈന്തേൻമൊഴിപ്പൈതലേ! 50

കണ്ണിൽക്കണ്ടോരശേഷം കമനികുലമണേ!
വന്നുപോകുന്നതെല്ലാം-

മെണ്ണിക്കൊണ്ടിപ്പുറത്തിങ്ങനെ ശയനമെനി-
ക്കെത്രനാൾ വേണമെന്നും
ഖണ്ഡിച്ചോതേണമുണ്ടോ ഫലമുടനിതുകൊ-
ണ്ടെന്നതും കേൾക്കണം ഞാൻ
ദണ്ഡിപ്പിച്ചീടുന്ന വല്ലാതലർശരവിശിഖ-
ത്താർമിഴിത്തയ്യലാളേ! 51

പോകുന്നോനാമതിന്നു പുരുഷനോ!
പാകമാമ്പോലേ മനം
മാഴ്കുന്നു മധുവാണി! കണ്ണമധുരം
നൽകുന്ന വാക്കല്ലമേ,
മാകന്ദായുധനാശു വന്നു വിശിഖം
തൂകുന്നു പൊയ്യല്ല നി-
ഴ്കുന്നു ശരണം നമുക്കെന്തിനാം
വൈകാതെ വന്നീടുവൻ 52

സാനന്ദം ചന്ദ്രശാലാന്തരമതിൽ വിലസും
പൂവ്വണിക്കട്ടിലേറി-
ത്തേനഞ്ചുന്നോരു താമ്രാധരമധുരരസം
തമ്മിലന്യോന്യരാഗം
പാനംചെയ്തും പുണന്നും പ്രണയപരവശം
കൊണ്ടു പൂമെ തളന്നും
മാനഞ്ചുംകണ്ണിയാളേ! മരുവിനാ സുഖമെ-
ന്നോമലാൾക്കോമ്മയുണ്ടോ 53

വാണിദേവി തുടങ്ങിയുള്ള വനിതാ-
രത്നങ്ങളെക്കാട്ടിലും

കാണ്മാൻ കൌതുകമുള്ളോരേണമിഴിമാർ
ചൂടുന്ന വൈഡൂര്യമേ!
വിണ്ണാളോമ്പിനി! നിന്റെ വീണ മൂലം ചേ-
ർത്തിടും സുഖത്തെക്കഴി-
ഞ്ഞുണ്ണോളം സുഖമൊന്നിന്നും പാരവതി-
ന്നില്ലെന്റെ മല്ലേക്ഷണേ! 54

വർണ്ണിച്ചപ്പോഴുമാത്രം വാഗീശരമണീ-
സാരസാരസ്യരതാ-
സ്വർണ്ണിച്ചപ്പോ! രഹസ്യപ്രകടികൾ പതിവി-
ല്ലെന്നിതോ നന്നിതാത്താൽ,
എണ്ണിച്ചക്രങ്ങളേററം പൊലിമയോടു പൊലി-
ച്ചിട്ടുമെൻനേരെ നോക്കി
ബന്ധിച്ചേവം കഥിച്ചീടരുതതു വളരെ-
സ്സങ്കടം ചെങ്ങിടാവേ! 55

അന്തേശയപ്പോരിന നിദ്ര്യൊഴിഞ്ഞു
ചന്തത്തിലിപ്പിന്നൊരു പെണ്ണതെന്നോ
എന്തോ കഥിക്കുന്നതു? നിഷ്ഠിടഞ്ഞാ-
ലെന്താണു തേങ്ങാക്കുലയാണെനിക്കു് 56

മറേറാരോ നാരിമാരുണ്ടവരിലൊരു മന-
സ്സില്ലെനിക്കൊക്കെ നിങ്കൽ
പാരിപ്പോയെന്നതോർത്താലിനിയതു തിരികെ-
പ്പോകുവാനും പ്രയാസം
കാറക്കാർവേണി! നീതാനൊരു ശരണമെനി-
ക്കില്ല മററാരുമിന്നോ-

ന്നോറാം കാമാൎത്തിയോടങ്ങടിമലർ പണിയു-
    ന്നെന്നെ നീ കൈവിടൊല്ലേ. 57
മാലതീശരനാരാചമാലതീയോടു തുല്യമായ്
മാലതീവ വളൎത്തുന്നു മാലതീകാംഗി! വഞ്ചയ. 58
സംശയിക്കാതകംചേൎന്നു സംശയിക്കുന്നതിന്നു തേ
കിംശുകാധരി! സന്തോഷം കിംശുകാലാപിനീമണേ?
റൊക്കം തികഞ്ഞ തല ത്രുപ്പയിലൊന്നൊഴിച്ചു
വെക്കേണമെൻകരമതിൽ പുണരേണമെങ്കിൽ
ഉൾക്കാമ്പിലിന്നുമടിയുണ്ടതിനെങ്കിൽ വേഗം
പൊയ്ക്കോൾകഥിന്നുവെറുതേ കഷണിച്ചിടേണ്ട. 60
ബാലപ്പാളിയുടുത്തൊരോമനയതാ-
    യോടിക്കളിക്കുന്ന നിൻ-
ബാലപ്രായമതിന്നലത്തെയതുപോ-
    ലിന്നൊന്നു തോന്നുന്നു മേ
നീലാംഭോജദളാക്ഷി! നിൻ പ്രസവമ-
    ഞ്ചെട്ടായതോ കഷ്ടമേ!
കാലംപോയൊരുപോക്കുനോക്കിൽ മുതലി-
    ല്ലാലോലനീലാളകേ! 61
ബാലേ! ബാന്ധവമാരുമില്ലൊരുപുമാൻ
    പോകുന്ന കാറേറല്ക്കിലി-
ക്കാലേ നിൻ വയർ വീൎത്തുപോകുമൊളിവിൽ
    കാട്ടൊല്ലൊരേട്ടത്തവും
കാലേ ഞാൻ പറയാം കലേശവദനേ!
    കാൎയ്യം കുടുങ്ങും ലസ-

ന്നീലേന്ദീവരനിത്യവൈരിവദനേ!
തെല്ലോത്തു കൂത്താടണം. 62

ചന്ദ്രൻ മന്ദിച്ചലിഞ്ഞങ്ങമൃതമയസര-
സ്സാകമെന്നാൽ കളങ്കം
ചിന്നിച്ചിന്തിക്കരിങ്കുവളനികരവുമാ-
യ്വന്നുപോമെന്നു നൂനം,
എന്നാൽ ചെന്നാസ്സരസ്സിൽ കുതുകമൊടു കളി-
ച്ചംഗമെല്ലാം തണുപ്പി-
ച്ചിന്നും കന്ദായുധാത്ത്യൽക്കടദഹനമഹാ-
മാല്യ മാറായിരുന്നു. 63

മൂലം ചേതസി ചിന്തിയാതെ മുതലി-
ന്നാകത്തുടച്ചെയ്പൊടി-
ക്കാലം ചന്തമിയന്നു നിന്നുലനിനാ-
ച്ചേകീടുമെന്നാകിലും
കോലം ചൂതശിലീമുഖന്നു കിടയാ-
ണെന്നാലുമെമ്പൈതലാം
പാലഞ്ചും മൃദുവാണി! കള്ളുകുടിയ-
ന്മാരെപ്പുണന്നിടൊലാ. 64

ഇന്നിന്നെന്നുപറഞ്ഞു സുന്ദരിമണേ!
കുന്ദേന്ദുമന്ദസ്മിതേ!
അന്നന്നെന്നെ നടത്തിടുന്നതധികം
നന്നെന്നുതോന്നുന്നിതോ?
വന്നും നിന്നുമിരുന്നുമിന്നു സമയം
നന്നിന്നിതെന്നും നിന-

ച്ചെന്നൊന്നേ വലയുന്നു സുന്ദരി! തരം
തന്നീടുകിലെന്നാകിലും. 65

മുന്നം ഞാൻ മുമ്പനല്ലേ, മുകിൽകുഴലി! വരൻ
തന്നെ വഞ്ചിച്ചു വന്നി-
ട്ടെന്നേപ്പൂൽകാറുമില്ലേ, പരമതു പറകെ-
ന്നോമനക്കോമ്മയില്ലേ?
ഇന്നും പററാസ്സയല്ലേ, പതിയുടെ മുഖവും
കൂടിനോക്കേണ്ടടിക്കായ്
വന്നില്ലേ, കഷ്ടമല്ലേ, വിധിമതമതിനെ-
ന്താവതിന്നാവതില്ലേ? 66

കന്നൽക്കണ്ണികളായ നൽപുതിയ ര-
ത്നോജ്ജ്വലങ്ങളാൽ ചേർത്തുകോ-
ർത്തുന്നിദ്രാഭ കലൎന്ന മാലയിൽ നടു-
ക്കല്ലായി മിന്നും പ്രിയേ!
ധന്യേ! നിൻ മധുരാധരാമൃതരസം
നന്നായ് നുകൎന്നി മുല-
കുന്നിൽത്തന്നെ കിടന്നു ഹന്ത കുഴിയിൽ
പോയെന്നുവന്നിടുമോ? 67

ഇന്നാളീശ്വരപിള്ളതൻെറ കളി കാ-
ണുമ്പോളിക്കേററവും
മന്ദം കൊഞ്ചിയടുത്തു വന്നൊരു കൊടി-
ച്ചിത്തം നടിച്ചങ്ങനേ
അന്നാക്കൊട്ടുകഴിഞ്ഞതൊട്ടുമറിയാ-
തുച്ചത്തിലുച്ചസ്സതെ-

ന്നെന്നോടേറുപറഞ്ഞൊരേണമിഴിയാൾ
നന്നോ മറന്നോ ഭവാൻ? 68

വല്ലാതുള്ളിലൊരാശയുള്ളതിവിടെ-
ച്ചൊല്ലുന്നതെന്തിന്നതി-
ന്നെല്ലാം നീയറിയാത്തതെന്നു വരികി-
ല്ലെന്നൊന്നടങ്ങുന്നു ഞാൻ
നല്ലോരിന്മണി! നല്ല വസ്തുവിനഹോ
വാഞ്ഛിച്ചിരിക്കുന്നു കേ-
ളെല്ലാമീശ്വരകല്പിതം ഫലമതെ-
ന്നല്ലോ ജഗൽസമ്മതം. 69

കല്യേ! കേൾക്ക കഴിഞ്ഞകൊല്ലമൊരു കാ-
ര്യത്തെക്കുറിച്ചേച്ചു ഞാൻ
തല്ലേറത്തെളിവോടു തന്നു സരസ-
ശ്ലോകങ്ങളാകുംവിധം
അല്ലേ! നിസ്തുഴകോടു കണ്ടു പുനരാ-
ക്കാര്യം നടത്താൾക്കൊ-
ണ്ടില്ലേതും സുഖമെന്നെയിട്ടിഹ കുഴ-
ക്കല്ലേ കുരംഗേക്ഷണേ! 70

രാമേ! രാമേശ്വരം തൊട്ടഖിലദിശി പരം
കേളികേട്ടോരു മാരാ-
രാമേ! രാമേഷ്ടജായയ്ക്കൊത്തതനുലതികേ!
നാണമെന്താണിവണ്ണം
കീഴ്ക്കേലീമേടയൊന്നങ്ങിളകിമറിയുമാ-
റൊന്നെനിക്കിന്നു വേണം

വാമേ! വാ മേ സമീപേ സ്മരശരസമരം
ചെയ്യുവാൻ നീയ്യു വേഗം. 71

നാണിച്ചകത്തൊളിവിലാക്കുളൂർകൊങ്കകൊണ്ടി–
ട്ടാണെങ്ങളക്ഷണമഹോ! മദനാർത്തിയോടേ
ചേണാർന്നൊരേണമിഴിയാളുടെ നല്പപൂമ്മെ-
കാണാഞ്ഞുകാഞ്ഞുകരിയുന്നിതു കായമിപ്പോൾ. 72

ക്ഷീണാർത്തനായ്പ്പുഴിനടന്നിവിടേക്കുവന്നി–
ട്ടേണീവിലോലനയനയ്ക്കൊരു ക്കുസലില്ലാ
ചേണാർന്നൊരേണമിഴി നിന്നനുരാഗമെന്നിൽ
കാണാഞ്ഞുകാഞ്ഞുകരിയുന്നിതു കായമിപ്പോൾ 73

പൂവോളം മൃദുവായ മെയ്യുമിളകും
പോർകൊങ്കരണ്ടും മന–
സ്സാവോളം കളിരുന്ന പുഞ്ചിരിയതും
ചഞ്ചൽകടാക്ഷങ്ങളും
ഭൂവോളം ക്ഷമയും പുകഴ്‌ന്നൊരഴകും
കൈക്കൊണ്ടിരിക്കുന്നൊരി–
ക്കാവോളം ഗുണമുള്ള കാതരമിഴി–
ത്തയ്യില്ല പൊയ്യല്ല മേ. 74

നിന്നെക്കണ്ടദിനംതുടങ്ങി മദനൻ
പൂബാണമേല്പിക്കയാ–
ലെന്നെക്കൊല്ലുവതിന്നു നല്ലതരമെ–
ന്നോർത്തു പാർക്കുന്നിതാ
എന്നല്ലെന്നുടെ ഭാഗ്യദോഷമതിനാ–
ലിന്നീവിധം വന്നതാ–

ണെന്നോ നിന്നകതാരിലുള്ളഭിമതം
മല്ലാക്ഷി! ചൊല്ലീടണം. 75

ആണിക്കിട്ടുള്ള തങ്കപ്പൊടിയൊടു പടവെ-
ട്ടുന്ന ഗാത്രാഭയും ന-
ല്ലേണക്കുട്ടം മയങ്ങും മിഴിയുമുരസിജ-
ക്കുന്നുമെന്നൊന്നുവേണ്ടാ
നാനിക്കുട്ടിക്കുചേരും ഗുണഗണമഖിലം
വാഴ്ത്തുവാനോർത്തുകണ്ടാൽ
വാണിക്കൊട്ടും മിടുക്കില്ലഹികുലവരനും
പിന്നെ ഞാനെന്തു ചെയ്വൂ? 76

മാറിപ്പോയോ മട്ടുത്താർശരനുടനരികേ
നിന്നതോ തൽസ്വഭാവം
മാറിപ്പോയോ മട്ടത്തേൻമൊഴി! ധനമധികം
നേടിയോ പേടിയോ മാം
കേറിപ്പോയോ വലിപ്പം തരുണിമണി!
കഥിക്കാവതോ നിന്നു**
കീറിപ്പോയോ മടിപ്പാൻ മടിയിലൊരു മടി-
ശ്ശീലകാണാസ്സുകൊണ്ടോ? 77

കോലം പൊന്നണിയിക്കിലും കുലഗുണം
കൂടുന്നൊരാളെങ്കിലും
മേലാൽക്കം ചിലവിന്നുവേണ്ടതഖിലം
നൽകീടുമെന്നാകിലും
കാലേതന്നെ പറഞ്ഞിടാമിതു നിന-
ച്ചീടാതെ വല്ലപ്പൊഴും

പാലഞ്ചുംമൃദുവാണി! പാലുകുടിയ-
ന്മാരെപ്പുണർന്നിടൊലാ. 78
എന്തെന്നേതുമറിഞ്ഞിടാതിനിയുമി-
ക്കാൎയ്യത്തിലോരോന്നു ഞാ-
നെന്തിന്നായെഴുതുന്നതിന്ദുവദനേ!
ചിന്തിച്ചു കാണുംവിധൌ
പന്തിന്നാമയമേകിടും കുളർമുല-
ക്കുംഭം കൊതിച്ചീയെടെ-
ക്കന്തം നേടിയ ഭോഷരിൽ പ്രഥമനാ-
മെന്നുള്ളതും വന്നുമേ. 79
തലയും മുലയും കണ്ടാലുലകിൽ പരസമ്മതം
വിലകൊണ്ടിടയുന്നേരം തലമണ്ട പൊളിഞ്ഞുപോം.

## എഴുത്തുകൾ.

(കൊടുങ്ങല്ലൂർ കുഞ്ഞിക്കുട്ടൻതമ്പുരാൻ തിരുമനസ്സിലേക്ക്.)

൧.

മട്ടാതുള്ള മനോരമപ്രതികളി-
ങ്ങഞ്ചും ഭവാന്തന്റെ ക-
മ്മട്ടായുള്ളൊരു ദിവ്യപദ്യവിവര-
ക്കത്തും സഖേ! കണ്ടു ഞാൻ;
കിട്ടാൻതാമസമെട്ടുപത്തുദിവസം
പോരാ, വഴിക്കഞ്ചലി-

മട്ടാണെങ്കിലെഴുത്തുകുത്തുകൾ നട-
ത്തിടാൻ നമുക്കെങ്ങനെ? 1

മാസംതോറുമതിമനോരമ രസി-
ച്ചീടുന്നതിന്നായതി-
പ്രാസം കുത്തിനിറച്ച സൽകൃതികളോ
സാധാരണശ്ലോകമോ
ക്കുസാതാശു കുറിച്ചു ഞാൻ വിരവിൽ വി-
ട്ടീടേണ്ടു? ചൊല്ലീടണം
ഹേ സാരസ്യകവീന്ദ്രകൈരവശര-
ദ്രാകാനിശാകാമുക! 2

ഇപ്പോളെങ്ങനെയെന്നതിന്റെ വിവരം
കിട്ടീട്ടതില്ലാശ്ശയാൽ
കെല്പോടൊന്നെഴുതുന്നതില്ലതിനെഴും
രൂളാകവേ ഹേ കവേ!
ഉൾപ്പൊയ്ത്താരുതെളിഞ്ഞെനിക്കെഴുതിവി-
ട്ടാലാവിധം മേലിൽ ഞാ-
നൊപ്പിക്കാമിഹ ഹാജരാണതിനുള്ള-
ക്കില്ലേതുമില്ലേ സഖേ! 3

ഒററശ്ലോകങ്ങളോ വേണ്ടതൊരുകഥപിടി-
ച്ചുള്ളതോ വേണ്ടതെന്നും
തെററെന്നങ്ങസ്സതായിട്ടെഴുതുകിൽ മതിയോ-
യെന്നുമെന്നല്ലതിന്റെ
മാറുള്ളാസ്സമ്പ്രദായങ്ങളുമവിടെയെഴും
വർത്തമാനങ്ങളും തേ

നെറെറാലുന്ന പദ്യപ്പടി മറുവടിയെ-
ത്തിക്കണ്ണം സൽഗ്ഗുണാബ്ലേ! 4

നമ്മമിതിക്കഥപോട്ടെ
ചെമ്മേഞാൻകാര്യമൊന്നുപറയട്ടെ
നമ്മുടെജനകനുദണ്ഡമൊ-
രെണ്മാകാണിക്കമില്ലൊരാശ്വാസം. 5

കെല്പേറുന്നൊരു കേരളീയകവിത-
ക്കാർമൌലിമാണിക്യമായ്
മുപ്പാരും വിളികേട്ടുകൊണ്ടു വിലസും
താതന്റെ വാതാമയം
ഇപ്പോയോരിടവത്തിലാദ്യമതു നാം
കണ്ടോതിയോരക്കണ-
ക്കിപ്പോഴും മരുവുന്ന ഭേദഗതിയി-
ല്ലിന്നോളമെന്നോക്കണം 6

മാറുന്നില്ല മഹാഗദം ജനകനിൽ
സ്നേഹം വെടിഞ്ഞീശ്വര-
ന്മാരും മാനികളായ വൈദ്യതിലക-
ന്മാരും മറന്നങ്ങനെ
മാറീടുന്നു മനോവിഷാദമതിനാൽ
ഞങ്ങൾക്കുമച്ഛന്നുമി-
ങ്ങേറീടുന്നു നിവൃത്തിയെന്തു നൃപതേ!
ദുര്യോഗവീര്യോദയം 7

ഇങ്ങനെയൊക്കെ സ്ഥിതികളു-
തിങ്ങിനിവേറിട്ടതില്ലൊരു വിശേഷം

ഞങ്ങിഫതാതനുകാണ്മതി_
നിങ്ങടനോ വന്നുവെങ്കിലതിതോഷം 8

പെററൊരു പെലവരുമപ്പോൾ
തെററന്നിഃങ്ങാട്ടു താങ്കളുണ്ടെന്നു്
ഏററുപറഞ്ഞതു കബളം
പററിച്ചതു പാക്കിലത്ര നന്നായോ? 9

കുതുകമോടിതു കുഞ്ഞിക്കുട്ടനാം തമ്പുരാനെ
ട്ടതതരമറിവിപ്പാൻ വെണ്മണിക്ഷോണിദേവൻ
മിഥുനമിതിരുപത്തേഴായ നാളൊപ്പമൊപ്പി_
ച്ചഥ വിരവിൽ വിടന്നോരുത്തമക്കത്തിതത്രേ. 10

---

൨

ക്കൂർവിട്ടിടാതെ കുതുകത്തൊടു താങ്കളായ് നാം
വേഴ്ച്ചിട്ടശേഷമുളവായൊരുദന്തമോതാം
ഈ വിഷ്ടപത്തിൽ വിളികൊണ്ടു വിളങ്ങുമങ്ങു_
മാൽവിട്ടു കേൾക്ക മതിമൻ മതിമഞ്ജുകീർത്തേ! 11

കാലത്തങ്ങുണ്ടു കന്നിക്കുറുതിപെട്ടമതിൻ
മുമ്പുനാൾ വമ്പുതേടും
നാലാംകൂർ തമ്പുരാനും നയമെഴുമൊരവി_
ഞ്ഞിക്കുമാജാനിതാനും
ചാലേ നക്രക്കിടാവും ചതുരത ചിതറും
പാറനും കൂടി ഞാന_
ങ്ങാലസ്യം വിട്ടുപോന്നേൻ, മറവിശിവശിവോ!
രാമനും കൂടെയുണ്ടേ 12

രാമൻ ഭവാനൊത്തഥ പോന്നതേതു
രാമൻ ഭവാനിങ്ങനെ ശങ്കവേണ്ട
നാമിപ്പൊളോതാമതുമാവലാദി
രാമൻ ഭവന്മാതുലശിഷ്യനാണു് 13
കള്ളം കഥിച്ചീടുകയല്ല ഞങ്ങൾ
വള്ളം വഴിക്കാണഥ പോന്നതെന്നും
ഉള്ളിൽ ധരിച്ചീടുക കീൎത്തി പാരി-
ന്നുള്ളിൽപ്പരന്നുള്ളൊരു ഭാഗ്യരാശേ! 14
പോന്നാക്കൂട്ടരതിൽവെച്ചു വാററ-
ച്ചേന്നമംഗലമണഞ്ഞ വാറഹോ
ഊൎന്നിറങ്ങി നടകൊണ്ടു കേൾക്ക ചൊ-
ല്ലാൎന്നൊരാ വിരുതനെങ്ങു പോയിതോ 15
ശുഭ്രശ്രീപുകൾ പൂണ്ട ഭൂപവരരും
നാക്രദ്വിജൻ താനുമ-
ങ്ങഭ്രശ്രീ കലരുന്ന ഞാനുമൊരുമി-
ച്ചന്നിങ്ങു പോന്നങ്ങനെ
വിപ്രശ്രേണിയെ വിശ്വസിച്ചു വിലസും
വമ്പാൎന്ന തമ്പാന്റെ നൽ-
കല്പശ്ശേരിയിലെത്തി നാലരമണി-
ക്കോത്താല്പമാത്താദരം 16
ഭൂമിപ! മൊതലക്കോട്ടം
ദാമോദരനന്നുതന്നെ നിജനിലയം
താമസിയാതേ ചേൎന്നെ-
ന്നാമോദാലാശയത്തിലറിക സഖേ! 17

കപ്രശ്ശേരിയിൽ ഞങ്ങളു-
മുൾപ്രേമത്തോടുമന്നു മാന്യമതേ!
കെല്പോടു പാർത്തേയുള്ളു വി-
ളിപ്പെട്ടുമോമൽക്കവീന്ദ്രമകുടമണേ! 18

ഭൂഗോളാധിപ! ഭുക്തിയങ്ങു ചിതമായ്
പിറ്റേദ്ദിനം ചോദിയാ-
ഞ്ഞാലോചിച്ചു പിറന്നനാൾ വിരുന്നാം
തമ്പാനകമ്പാശയൻ
ശ്രീഗോദാനമതുൾപമസ്തു കുറയേ-
റെക്ഷേമമാസ്സദ്യ നൽ
ശ്രീഗോപാലകഷായമോ, ബഹുരസം!
മൂക്കോളമുണ്ടായഹോ 1

അല്പം വൈലു ശമിച്ചുവാറു മുതല-
ക്കഞ്ഞല്പവൻറൂന്നം
കെല്പോടന്നു നൃപാലരും സരസമി
ഞാനും സഖേ! രാമനും
കപ്രശ്ശേരിയിൽനിന്നു പോന്നു കളിയ-
ല്ലില്ലത്തു സാദ്ധ്യക്ക വ-
ന്നൾപ്പെട്ടെന്നുമറിഞ്ഞുകൊൾക കവിതാ-
സങ്കേളിസങ്കേതമേ. 2

ചൊല്ലേണ്ടില്ലത്തൊരു മ-
ട്ടില്ലേ തൽസമ്പ്രദായമത്താഴം
എല്ലാരും പുനരുണ്ടാർ
ചൊല്ലാമുണ്ടില്ല മാതുലൻ മാത്രം 2

അന്നത്താഴവുമുണ്ടുകൊണ്ടഖിലരും
ചെന്നാച്ഛനെക്കണ്ടുതാ-
നിന്നിന്നാളുകളെന്നറിഞ്ഞു കുശലം
കുറോല്പമാരോതിനാൻ
പിന്നെപ്പോന്നു പടിപ്പുരയ്ക്കലവരെ-
ല്ലാരും കിടന്നാരുറു-
മ്പൊന്നും വന്നു കടിച്ചതില്ലൊരു കുരു-
ത്തത്താൽ കുറച്ചെങ്കിലും
ഒന്നാംതിയ്യതി ചാത്തമൂട്ടി വിരവിൽ
തമ്പ്രാതുലൻ നക്രമൊ-
ത്തുന്നിദ്രാദരമുണ്ടു ശീഘ്രമകവൂ-
ക്കായിട്ടു പോയീടിനാൻ
അന്നത്താഴവുമുണ്ടുടൻ മരുമകൻ
തമ്പാനമങ്ങോട്ടു പോ-
യ്യിന്നത്തെക്കഥ രൂപമില്ലവരെ ഞാൻ
കണ്ടില്ല രണ്ടാമത്ത് 23

അന്നുതന്നെയവർ വഞ്ചിനീക്കിയോ
നന്ദിയോടവിടെ രാവുറങ്ങിയോ
ഒന്നുമില്ല വിവരങ്ങളങ്ങു ചൊൽ-
കെന്നു വന്നിതവരങ്ങു സൽക്കവേ! 24

ഭൂലോകരാജൽക്കവിജാതജാത-
മൌലേ! സഖേ! നമ്മുടെ താതവാതം
നാലഞ്ചുമാസത്തിനു മുമ്പിലുള്ള
പോലിന്നുമേററക്കുറവൊന്നുമില്ലാ 25

കഷ്ടം! കഷ്ടം! കിടപ്പായഹമരികിലതി-
ജ്ജന്മമൊന്നെൻെറ കുഞ്ഞി-
ക്കുട്ടൻ തന്നെപ്പുരം കാണ്മതിനിടവരുമോ
കാണുവാൻ കാംക്ഷയിപ്പോൾ
ഒട്ടല്ലെന്നച്ഛനോതുന്നിതു ഭജനമഹോ
സാമ്പ്രതം താങ്കൾ പക്ഷേ
മുട്ടിച്ചാലും മഹാപാതകമതിനാണകി-
ല്ലൊന്നുമന്യേച്ഛപോലേ 26

വൈദ്യപ്രൌഢതമൻ വയസ്കരെ മഹീ-
ദേവൻ പറഞ്ഞുള്ളോരാ
വൈദ്യത്തിന്നുപയോഗവസ്തു ചിലതി-
ങ്ങുണ്ടായിടേണ്ടുന്നതു്
ഇട്ടിക്കെന്തൊരു ദിക്കതാണൊരു പദാ-
ർത്ഥം കിട്ടുകില്ലെങ്കിലും
സദ്രവ്യം ചിലവിട്ടലഞ്ഞഖിലവും
താക്കീതിയാക്കീടിനോൻ 27

തുഷ്ട്യാ കേൾക്ക തുടങ്ങി വാസ്കരെ വിധി-
ച്ചോരാവിധത്തിൽ ക്രമം
വിട്ടീടാതെ ചികിത്സ തത്വമറിയാ-
റായില്ലതായീടിലോ
വിട്ടീടാം വിവരത്തിനന്നൊരു കുറി-
ക്കത്തങ്ങമാന്തിക്കയി-
ല്ലാട്ടും ഞാൻ ചതിചൊൽകയല്ല ചരമാം-
ഭോധീശ! ബോധിക്കണം 28

ആന്തിക്കത്തുമൊരാധിയാണിതിവിടെ-
ത്താതൻ കിടപ്പാകയാൽ
സ്വാന്തത്തിൽ സുഖമില്ലൊരിക്കലുമെനി-
ക്കല്ലാതെയില്ലൊന്നുമേ
ഞാന്താനേ പകലിപ്പടിപ്പുരയതിൻ
മോളിൽപ്പുതപ്പുണ്ടുമേ
മാന്തിക്കൊണ്ടെഴുമസ്ഥലിപ്പുറ ഗൃഹ-
ത്തിൽപ്പോയ് ഗൃഹസ്ഥാശ്രമം 29

ആ വാസ്തുരെ ക്ഷിതിനിലിമ്പനാച്ചരച്ചോ-
രാ വാക്കുപോലിഹ ചികിത്സ തുടങ്ങി മെല്ലെ
ഈ വാതമറ്റൊഴിയുമോ കഥ രൂപമില്ല
ദൈവാനുകൂലമതുപോലിനി വന്നിടട്ടെ. 30

വിഷാദമാകും വിഷവും കുടിച്ചു
വിഷണ്ണനായ് ഞാൻ വിഷമിച്ചുകൊണ്ടു്
മുഷിഞ്ഞ മുണ്ടും ചൊറിയും ധരിച്ചു
മുഷിഞ്ഞുകൊണ്ടിങ്ങു മു[illegible]ക്കഴുന്നു 31

അമ്പൊടിന്നു വെടി ചൊല്ലുവാനൊരു-
ത്തൻ പെടുന്നതുമതില്ലതിങ്ങഹോ
വമ്പൊടിന്നു വിലസും വിഭോ! മുഷി-
ഞ്ഞമ്പിടുന്നു; പരമെന്തു ചെയ്വു ഞാൻ? 32

'ഉണ്ടാക്കാം കവനങ്ങൾ ഞാനതിനത-
ല്ലാ ദുശ്ഘടം ദീതമെ-
ന്നുണ്ടോന്നായതിടക്കിടക്കു വരുമ-
ങ്ങിന്നപ്പോളെന്നുള്ളതു്

കണ്ടെത്താൻ തകരാറ്’തെന്നിവ പറ-
ഞ്ഞപ്പോൾ അപത്ഥ്യം വല-
ഞ്ഞുണ്ടാക്കിബ്ബ്രഹ്മമേനിയോടു വരുമ-
ങ്ങിപ്പോൾ ചിലപ്പോൾ സഖേ! 33

പ്പുന്നാലുണ്ട മേറി കേററി വഷളായ്
പത്ഥ്യങ്ങൾ തീപ്പിച്ചുടൻ
ഹന്നായസ്സലിതസ്സലെന്നു വലുതാ-
ക്കിക്കൊണ്ടുകൊണ്ടാടിയും
മന്നന്തന്നെ മുഷിപ്പിടാതൊരുവിധം
പാരം ഞെരുങ്ങിപ്പിടി-
ച്ചുന്നാത്തെപ്പുകൽ പോക്കുമിങ്ങനെ വൃഥാ
കാലം കഴിക്കുന്നു ഞാൻ 34

പരിചിനൊടിഹ നേരംപോക്കു പോട്ടേ ഭവാന്തൻ
പരിസരമതിൽനിന്നിട്ടന്നു ഞാൻ പോന്നനേരം,
പരമസഖെ! തിരിച്ചില്ലെൻെറ സാമാനമോരോ-
ന്നൊരുദ്ധൃതിയിൽ മറന്നിട്ടങ്ങു കൈവിട്ടുപോന്നേൻ.

തൽക്കാലത്തന്നവിഞ്ഞ്യാളുട കടപിടിയെ-
ന്നായി പക്കാണമിട്ടി-
ട്ടാക്കപ്പോടേ പറഞ്ഞീട്ടറിയുക മമ ക-
പ്പായവും തൊപ്പിയും ഞാൻ
കൈക്കൊണ്ടീടാൻ മറന്നേനവകളവിടെവെ-
ച്ചങ്ങു സൂക്ഷിച്ചിടേണം,
പച്ചത്തെബ്ബിസ്സുമുണ്ടേ, മമ മറവിമുഴ-
ത്തോൻ മുഴുത്തേങ്ങയോളം 35

ഉണ്ടാക്കാം വൎത്തമാനം വിട്ടുവതിനിഹ പ-
ത്രങ്ങളെന്നാകിലോ, ചൊൽ-
ക്കൊണ്ടിക്കാലം കളിക്കും കവിവര! കളിയ-
ല്ലല്പൽ തീൎന്നില്ലതെന്നാൽ
മിണ്ടാതേ കത്തിയന്നാണെ മിളിതരസം
നാടകം തീൎത്തുകൊള്ളാം,
രണ്ടുംകൂടി പ്രയാസപ്പെട്ടുഴറമതിൽ വെ-
ച്ചോതുകഞ്ഞാത്ത വേണ്ടൂ. 37

കണ്ടില്ലേ കാൎയ്യം നമ്മെപ്പരമഹഹ! പഴി-
ച്ചങ്ങു നിൎമ്മിച്ച പദ്യം
രണ്ടല്ലേ മൂന്നുമുണ്ടേ, പകരമതിനത-
ല്ലത്ര്യമഞ്ച്യ മെല്ലേ
ഉണ്ടാകിട്ടേണ്ടതല്ലേ, ചിരമവനിമെലും
മൂപ്പുടകിട്ടുകല്ലേ,
വേണ്ടില്ലേ, വേഗമല്ലേ, കവിവര! കലഹ-
ത്തിന്നു ഞാനോ ഭവാനോ? 38

നമ്മളോടെന്തിനു കോടൾ
കയ്യൂളു കേറിപ്പയററിടുന്നതഹോ
സമ്മാനമെഴുന്നവനൊരു
സമ്മാനം നമ്മളോടു വാങ്ങാനോ? 39

മുപ്പാലഞ്ചോ മൂഴ്കമ്പമതിളകിമറി-
ഞ്ഞൂററമക്കൂറും നമ്മ-
ടിക്കാലം പോരടിപ്പാൻ പുതുമയൊടു പു-
റപ്പെട്ടതേർപ്പെട്ടതെന്തോ?

ദുഷ്കാലംതന്നെ, മററന്തിഹ പറവതിനി-
 നുള്ളു, താങ്കൾക്കതിന്നാ-
ശ്ശുക്കാലത്തുള്ളിൽ വിശ്വാസമൊടറിയുക ഞാൻ
 തന്നിരിക്കുന്നു പാരെ 40

ഇക്കൃതിയിൽപ്പിഴ ചിലതു-
ണ്ടാക്കൊള്ളുന്നതെങ്കിലതൊന്നു്
ഒക്കത്തിത്തഴകാക്കി-
ച്ചൂകിൽപ്പൂററിക്ക തെററുപററാതെ 41

മഞ്ജുശ്രീ കുടികൊണ്ടിട്ടൊരു കൊടു-
 ങ്ങല്ലൂരമന്ദിരമാ-
കുഞ്ഞിക്കുട്ടനൃപാലകന്റെ സമക്ഷം
 പാത്തിന്നൊത്തിടുവാൻ
ശങ്കിപ്പേറിയ ബൈദേശികവിശ്രേ-
 ഷ്ഠരെന്നു പേരുള്ളോരാ-
കുഞ്ഞിക്കുട്ടനു വെണ്മണിക്കവി വിടും
 കത്താണു സത്താണിതു് 42

(നടുവത്തച്ഛൻനമ്പൂരി അവർകൾക്കു്)

ശ്രീ

അഞ്ചമ്പൻ തിരുമേനിതന്റെ തിരുമൈ
 കത്തിച്ച കാലാന്തകൻ
കൊഞ്ചും പെണ്മകൾതന്റെ ലോലാമമിയലും
 താലപ്പൊലിപ്രാഭവം

നൊഞ്ചൊന്തീടിന മോദമോടഴകിൽ നാം
കണ്ടിട്ടു പിന്നൊബ്ബവാ-
നഞ്ചൊന്തിയതി വേർപിരിഞ്ഞതുമുതൽ-
ക്കൊന്തഞ്ഞുദന്തം സഖേ! 43

എന്താണേതാണതാവോ, കഥയൊരു വിവരം
പോല്യമേ കേൾപ്പതിന്നും
നോന്തമ്മിൽ കാണ്മതിന്നും പുനരൊരുവഴിയു-
ണ്ടായതില്ലായതിനാൽ
സന്താപം പാരമുണ്ടേ സരസകവിമണേ!
പാക്കിലിക്കൂട്ടുകെട്ടി-
ന്നെന്താണീവണ്ണമായിട്ടകിലതു മതിയോ?
നല്ല കോപ്പാണു കൊള്ളാം! 44

മന്നിൽച്ചേർന്ന മഹാകവിപ്രകരമാം
പൊന്മാലതന്നിൽപ്പരം
മിന്നീടും നടുനായകം നടുവമെ-
ന്നെല്ലാരുമെല്ലാട്ടൊഴും
മുന്നേതന്നെ പറഞ്ഞിട്ടന്നൊരു പഴ-
ഞ്ചൊല്ലിന്നു കേളാതെ ഞാ-
നിന്നീപ്പുത്ര്യമയപ്പതൊട്ടു കിടയെ-
ന്നോത്തല്ലതോത്തീടണം 45

ഗുരുവായൂക്കഹോ വിദപൽഗ്ഗുരുവായ സഖേ! ഭവാൻ
ഉരുതോഷയുതം പോയന്നൊരുമിച്ചാരുമില്ലയോ? 46

പാരിൽ പ്രത്യക്ഷമായീടിന പവനപുരാ-
ധീശപാദാരവിന്ദം

പാരം ഭക്ത്യാ ഭജിപ്പോൻ പരിചിനൊടു ഭവാൻ
    പോയതെന്നാകുമെന്നും
പോരാതേ പോയിവന്നോരിടയിലുടയ വൃ-
    ത്താന്തവും തേ ഹൃദന്തേ
പാരിച്ചീടും പ്രസാദത്തൊടു പറക സഖേ!
    കേൾക്കുവാനാഗ്രഹം മേ 47

മയ്യൽക്കണ്ണിയൊടൊത്തുകൂടി മലർബാ-
    ണനതന്റെ മഹോത്സവം
ചെയ്യാൻ വൈകി മുതിർന്നിടുംപൊഴുതിലാ-
    നാപ്പാതിരസ്സപ്പുരേ
പെയ്യും മാരിയുമേറ്റുടൻ തവ മനോ-
    രാജ്യങ്ങൾ പോക്കാൻ കശ-
ക്കയ്യൻ വന്നവനേവനെന്നറിയുവാ-
    നത്യാശയുണ്ടാശയേ 48

കയ്യുമ്പുറത്തിതിപ്പുകളൊന്നൊരു വിടത്തുണ്ടി-
ത്തക്കമ്പുറത്തവിടെയുള്ളൊരു പെണ്ണൊരുന്നാൾ
ദുഃഖം പെരുത്തു നിശയിൽബ്ബഹുഗൂഢമായി
പൊക്കം പെരുത്ത മരമൊന്നു തിരഞ്ഞണഞ്ഞാൾ()

തരുശിരസി കരേറി നല്ല കൊമ്പ-
ത്തൊരു കയർകൊണ്ടവൾ താൻ വരിഞ്ഞുകെട്ടി
മറുതല ഗളസീമ്നി കെട്ടിയൊന്നി-
ട്ടൊരുവിധമാശു കൃതാന്തവീടുപൂക്കാൾ 50

പൊങ്ങച്ചാർ കണവന്റെ കൈപ്രഹരമോ,
    ദാരിദ്ര്യപൂർവ്വം കടം

വാങ്ങിച്ചിട്ടവർ വന്നു പാടത്തുകിട-
        ന്നിട്ടങ്ങു മുട്ടിക്കയോ,
ഏങ്ങിച്ചാകിലമർത്ത്യപാടകലയാ-
        മെന്നൊന്നു ചിന്തിക്കയോ,
തൂങ്ങിച്ചാവതിനുള്ള സംഗതിയതി-
        ന്നെന്തെന്നറിഞ്ഞീല ഞാൻ 51

സാരസ്യംകൊണ്ടു സാക്ഷാൽ സരസിജവിശിഖ-
        ന്തന്റെ ജായയെജ്ജയിക്കും
വാരസ്ത്ര്യാരൊത്തു തസ്സ്വാടതിസുഖമവിട-
        ത്തന്നെ വാഴുന്നതില്ലേ?
ഏറെസ്സന്തോഷമുണ്ടിന്നവരുടെ വിവരം
        വിസ്തരിച്ചൊന്നു കേൾപ്പാൻ
പാരിൽ സാരജ്ഞരെല്ലാമടിമലർ പണിയും
        പൂർണ്ണപുണ്യാംബുരാശേ! 52

ഒട്ടല്ലെൻ കഷ്ടകാലം! കരതലമതിൽ ഞാൻ
        വെട്ടമേന്തിക്കിടപ്പാൻ
വട്ടംകൂട്ടിപ്പുറപ്പെട്ടളവതിലൊരുനാൾ,
        കാക്കലൂക്കോട്ടുകൂടി
പിട്ടല്ലെന്തോ കടിച്ചിട്ടുടലുകിടുകിടു-
        ത്തൊന്നു വട്ടച്ചു ചിത്തം
ചുട്ടേററം ചുട്ടുവെച്ചേനവിടെയതുവശാൽ
        വന്നതില്ലുന്നപായം 53

പുള്ളിപ്പൂടമൃഗാക്ഷിമാരുടെ മനോ-
        രാഗം മയക്കും മഖാൻ

വള്ളപ്പാട്ടു കൊടുത്തയച്ചതിവിടെ-
ക്കെത്തീല കത്താവഹോ
ഉള്ളിൽപ്പെട്ടു പരിഭ്രമാൽ കളകയോ
കൊണ്ടിങ്ങു പോരാഞ്ഞയോ
കള്ളപ്പിട്ടിൽ മാഞ്ഞയോ മറവിയോ-
യെന്തെന്നറിഞ്ഞീല ഞാൻ 54

മാലതീവ വരുന്നീല മാലതീവിശിഖാന്തകൻ
ആലയം തന്നിൽ ഞങ്ങൾക്കിന്നാലംബനമതാകയാൽ 55

തേമ്പോലേ തെളിവോടു തേച്ചു മധുരി-
പ്പിച്ചാപ്പദത്തെബ്ഭവാൻ
താമ്പോലാക്കിയുരുത്തിടും കവിത കേ-
ട്ടാനിച്ചിരുന്നങ്ങനെ
പൂമ്പോലപ്പുതുനീരിൽ മുക്കിയതുപോ-
ലുൾപ്പൂ കുളുപ്പിക്കുവാൻ
ഞാമ്പോലക്കൂടി വന്നുപാടിടുമിട-
ക്കെന്നോക്കതെന്നോ സഖേ! 56

കല്യാണകീർത്തി കലരുന്ന ഭവാനുമില്ല-
ത്തെല്ലാവരും സുഖമൊടിപ്പൊളിരിപ്പതില്ലേ?
എല്ലാവിശേഷവിവരത്തിനുമൊത്തവണ്ണ-
മുല്ലാസമോടെഴുതിവിട്ടറിയിച്ചിടേണം 57

പദ്യത്തിന്നിതു വെണ്മണിദ്വിജനയ-
ച്ചീടുന്ന പദ്യങ്ങളാം
ചിത്തത്തിൽ ചിതറും പ്രമോദമൊടിതിൻ
പ്രത്യുത്തരം സത്വരം

പുത്തൻ കീർത്തിയൊടും ഭവാനിഹ കൊടു-
ങ്ങല്ലൂരിന്നെത്തീടമി-
പ്പുത്തൻകോവിലകത്തു വാണെന്നുമ-
മ്മട്ടിങ്ങു വിട്ടീടണം 58

രാജശ്രീനിഭമായ രമ്യയശസാ
രാജിച്ചുമേവും മഹാ-
രാജശ്രീ നടുവത്തിലാസ്ഥയെന്നി-
ല്ലാതെ ധരിച്ചീടുവാൻ
ആജ്ഞാതാദരപൂർവ്വമഞ്ജുളമണി-
ക്ഷോണീസുരൻ തീർത്തതാ-
ണിജ്ജാതിക്കൃതി കീർത്തനീയകൃതിമ-
ന്നാകും കൃപാവാരിധേ! 59

൭

ബ്രഹ്മാദികൾക്കുമഭയങ്ങൾ കൊടുത്തു കാത്തി
ബ്രഹ്മാണ്ഡമാസകലവും നിറവായ് നിതാന്തം
നിർമ്മായമേറ്റു വിലസുന്നൊരു നീ വിളങ്ങി-
ടെൻമാനസാബ്ജഭവനേ നഗരാജകന്യേ! 60

മുററും നമ്മുടെ ബന്ധുതയ്ക്കവിടെ ഞാൻ
വന്നിട്ടു വെപ്പൊക്കെയും
പാറുംമുമ്പു പിരിഞ്ഞുപോന്നതധികം
നന്നായിയെന്നില്ല മേ,
പിന്നൊന്നാൾ മതിയായിരുന്നു, കവിരാ-
ജാവിന്റെ സേവയ്ക്കി

മററുള്ളോരുമലൌകികത്തിനിടയായ്
വല്ലാതെ വല്ലെങ്കിലും 61
മന്നാത്തം മതിയായ രാജകവിയോ-
ടൊത്തമ്പൊടന്നാനടെ-
ല്പിന്നെത്താമസമോൎക്കിലേറെ വളരെ-
ക്കൂടാതെ കൂട്ടെന്നിയേ
തന്നത്താനെ പിറന്നനാൾക്കു താപാ-
ട്ടിൽത്തന്നെ വന്നെത്തി ഞാൻ
ധന്യത്വം കലരും ധരാസുര!സുരാ-
ചാൎയ്യപ്രഭാവ!പ്രഭോ! 62
ഇന്നീത്രൈലോക്യമൊട്ടുക്കിളകിയൊരു യശ-
സ്സുള്ളോരങ്ങേസ്സമീപം
തന്നിൽച്ചേൎന്നു ഞാനെൻ ജനകനുടെ സുഖ-
ക്കേടു കേൾപ്പിച്ചതില്ലേ?
ഇന്നാട്ടീനാത്തിയേററം കുറവുകൾ പറവാ-
നൊന്നു കാണുന്നതില്ലി-
ങ്ങെന്നാലെപ്പോളെതന്നോ സ്ഥിതി കരുതുകില-
ങ്ങൊക്കവേ സ്വസ്ഥമേ! കേൾ 63
വിശ്വത്തിൽ കീൎത്തി വീൎത്തങ്ങമരുമൊരു ഭവൽ-
ദ്ദീനമീക്കാലമൊട്ടോ-
ട്ടാശ്വാസസ്ഥാമയാണെന്നായി തവ കുറിയിൽ
കാങ്കയാൽ കല്യബുദ്ധേ!
വിശ്വസ്തൻ ഞാൻ വിശേഷിച്ചിഹ കുതുകസമു-
ദ്രത്തിൽ മുങ്ങുന്നപാരം

വേശ്യാസ്ത്രീസംലാപപങ്കേരുഹവിശിഖമഹാ-
രമ്യമൂൎത്തേ! സുകീൎത്തേ! 64

മേലോക്കുമ്പോളെനിക്കു മേനി പറക-
ല്ലൊന്നിനുമിന്നേററമെൻ
മേലൊക്കെച്ചൊറിയും ചിരങ്ങുമതിരി-
ക്കട്ടേ, കഥിക്കട്ടെ ഞാൻ,
മാലത്യന്തമതുണ്ടതിൻെറ പുറമേ,
പണ്ടുള്ളോരശ്സ്സമി-
ക്കാലത്തുണ്ടു, കലമ്പലില്ല, സുഖമി-
ല്ലുള്ളത്തിലെല്ലോളവും 65



വൻഭാഗ്യം വാസ്സ്യമങ്ങും വടിവിനൊടവിടെ-
പ്പിന്നെയുള്ളോരുമേററം
വമ്പാളുന്നോരു ശങ്കുണ്ണിയുമതിസുഖമാന്-
ത്തന്നെ വാഴുന്നതില്ലേ?
മുമ്പായ്ച്ചോദിച്ചിടേണ്ടുന്നൊരു കഥ കഥയി-
ല്ലാത്ത ഞാൻ വിട്ടു കുഞ്ഞൻ
തമ്പാനും സൌഖ്യമല്ലേ? കവിതകൾ വളരെ
ത്തീൎത്തു തള്ളുന്നതില്ലേ? 66

പ്രീതിക്കൊന്നിപ്പോൾ ഞാനും പ്രിയവചനമുര-
ക്കുന്നതല്ലേററമച്ഛൻ
ചോദിക്കുന്നുണ്ടു നിത്യം തവ കഥകൾ സഖേ!
കാണുവാൻ കാംക്ഷ പാരം
ചെയ്തീടുന്നുണ്ടു, പേയങ്ങിനെ പറയുമതെ-
ന്നാലുമജ്ഞാതിയല്ലി-

യോതിട്ടും വാക്കതെന്താണതിനു ധരണിശി-
ഷ്ടാണെ! നിർവ്വാഹമുണ്ടോ? 67

കൊച്ചുണ്ണിക്ഷിതിപാലകാദി കുലകോ-
ബന്മാരിതിൻ പൂരണം
മെച്ചം പൂണ്ടു കഴിച്ചുപോലെ കഴിയി-
ല്ലെന്നാലതെന്നാകിലും,
കച്ചപ്പെട്ട ഭവാനരച്ച മൊഴി ഞാൻ
തള്ളുന്നതില്ലേറയ-
ദ്ദിച്ചീക്കുന്നതിനൊന്നുതന്നെ വഹ്ലു-
ന്റുണ്ടാക്കി നോക്കാമെത്തും. 68

പ്രതിപത്തി കലർന്നോമൽപ്രതിപത്രമഹോ ഭവാൻ
അതിമോദമയയ്ക്കണമതിനാണതികൗതുകം. 69

൧൨.

നമസ്തേ മൽഗുരുശ്രേഷ്ഠ! നമസ്തേ നടുവഭിജ്ഞ!
മമ തെറ്റു സഹിക്കേണം മമതസ്സു മഹാകവേ! 70

കൊള്ളാം കൊള്ളാം ഭവാന്റെ പ്രകൃതിയതു കുറ-
ച്ചൊന്നുടൻ മാറിയോ? ചൊ-
ല്ലുള്ളോരന്യോന്യമിക്കള്ളാദി മടിയുമമ-
ന്തശ്ശേഷം മംഗളാത്മൻ!
കള്ളം കൈവിട്ടു ബോധിച്ചുമതുമൊരുവാ-
ല്ലേ ഭവാനെന്നു. പിന്നി-
ക്കുള്ളിൽക്കൊള്ളുന്ന വല്ലാതിതുപൊഴുതിലഹോ
ദൈന്യമിശ്ശിഷ്യനോട്. 71

ക്കുറിനും കുറവൊട്ടുമില്ല, കുടിക്കാ-
ണ്ടീട്ടും കുടുംബത്തിലി-
ങ്ങൊരെഞ്ജാലിയുമില്ല, നേര് പറയാം
ഹേ! നേരുകേടിൽ ഭ്രമം
പാരിക്കുന്നതുമില്ല നല്ല മറുക-
ത്തൊകാത്തതല്ലേൻ മരി-
ച്ചോരാ ക്ലേശവുമൊട്ടമാന്തവുമെനി-
ക്കുണ്ടാകനകൊണ്ടാണഹോ. 72

വളരെത്താമസിയ്ക്കാതെ വളരും മോദമോടിനി,
കളവല്ലം പിടാമല്ലോ കളമാസ് മറുകത്തു ഞാൻ. 73



൪.

മൂന്നാം പന്നോരു ചോദ്യത്തിന്ന മറുപടി ഞാ-
നന്നായസ്സ്യാസ്സമൂലം
പിന്നീടെത്തിച്ച പദ്യം വിരവിനൊടിതപ-
ത്തൊന്നുമുന്നിദ്രമോദം
നന്നായ്ക്കുന്നിച്ചുകണ്ടേൻ മറുപടിയെഴുതാ-
നന്ന വല്ലാതമാന്തം
വന്നീടാനുള്ള ബന്ധം പറിചൊടു പറയാ-
മസ്സലാൻമതസഖേ! കേൾ. 74

പത്രം വന്നാണയാത്തുമല്ലതു മഹാ-
നിസ്സാരമെന്നോർത്തുമ-
ല്ലുൾത്താരിങ്കൽ നിനച്ച പദ്യമുളവാ-
ക്കിടാഞ്ഞുമല്ലുത്തമ.

പത്ഥ്യം താഴ്ചയുമല്ലെനിക്കെഴുതുവാൻ
പത്രങ്ങൾ കിട്ടാഞ്ഞുമ-
ല്ലോത്തില്ലാ ഇതുമല്ലകാരണമര-
ച്ചീടാം ധരിച്ചീടണം 75

സമ്പൂൎണ്ണമോദമൊടു പദ്യമഹോ ഭവാനാ-
യമ്പോടു തീൎത്തെഴുതുവാൻ മടിയില്ല തെല്ലും
കമ്പത്തിൽവെച്ച വകഭേദമതെന്നുചൊല്ലും
വമ്പുള്ള ലോകരതുകൊണ്ടു മടിച്ചിരുന്നു. 76

മത്സഖേ! മൽഗിരംകേൾപ്പാനുൾസുഖം പാരമെങ്കിലോ
ത്വത്സമീപമതിൽച്ചേൎക്കാം മത്സരിക്കുകയല്ല ഞാൻ. 77

കവികുലതിലകന്മാർ കൈവണങ്ങും ഭവാനോ-
ടിവനിഹ കിടയാമോ? പദ്യമൊന്നദ്യ തീൎപ്പാൻ
ശിവശിവ! നിരുപിച്ചാലാവതില്ലെങ്കിലും ഞാൻ
തവ ഹിതമതുപോലേ തീൎത്തിടാമാത്തമോദം. 78

മല്ലാക്ഷിമാരുടെ മനോമണിമണ്ഡപത്തി-
ലുല്ലാസമോടു വിലസും വിനയാംബുധേ! ഞാൻ
വല്ലെങ്കിലും പുനരിനിക്കവിതയ്ക്കു പിന്നോ-
ട്ടല്ലെന്നുറച്ചു ചിലതിന്നു ചമച്ചിടുന്നു. 79

തട്ടിപ്പേറിന * * * നാത്ഥ മരുവും
മട്ടോൽമൊഴിത്തയ്യലാം
കുട്ടിപ്പാറുവുമുത്സവത്തിനു പുറ-
പ്പെട്ടന്നു വന്നീലയോ?
കെട്ടിപ്പേറി നടന്നുഴന്നു വഴിവാ-
ടെല്ലാം കഴിഞ്ഞോ? ഭവൽ-

ഷ്പിട്ടിൽപാരമിളിച്ചു വനാവഴിയേ
പോയോ പറഞ്ഞിടണം. 80

സമ്പ്രീത്യാ സച്ചചൂതാലയമതിൽ മരുവും
കുഞ്ഞനെങ്ങാണ്ടുപോയി-
സ്സമ്പാദിച്ചോരു നിഷ്പ്രോളകനിവിടെ നട-
ക്കുന്നതിന്നില്ലമാന്തം
വമ്പേറും കുട്ടമച്ചേരിയിലമിതസുഖം
വാണിടുന്നോരു കുട്ടൻ
നമ്പൂരിക്കും പിടിച്ചു കളിയതു കളിയ-
ല്ലെട്ടുനാൾ മുട്ടിപോലും. 81

പാരം തൽഗൃഹഭാരമായൊരു മഹാ-
ദുഃഖാബ്ധിയേക്കാളഹോ
പാരാതിങ്ങൊരു പത്തിരട്ടി പെരുതാ-
യിടും മഹാദിക്ഷയാം
പാരാവാരമതിൽ കിടന്നുപിടയും
മൽകാൎയ്യമൊന്നും ഭവാ-
നോരാഞ്ഞോ പറയുന്നു കേരളമതിൽ
കേളിപ്പെടും സൽകവേ! 82

ഇപ്പോൾ ജോലികളൊന്നുമില്ല പറവാൻ
മൽപൂരിലെന്നാൽ ഭവാ-
നിപ്പാരിങ്കലണഞ്ഞു പത്തുദിവസം
പാൎത്തിടുവാനാഗ്രഹം
ഉൾപ്പൂവിൽ പരമുണ്ടെനിക്കതു നിന-
ച്ചിപ്പദ്യമങ്ങെത്തിയാ-

ലപ്പോളാശയതാരിലാശു കരുണാ-
ലേശം പ്രകാശിക്കണം. ൪

പ്രത്യേകമായെഴുതുവാനിനിയും വിശേഷ-
വൃത്താന്തമുണ്ടു വളരെപ്പുനരെങ്കിലും ഞാൻ
നിത്യം നിരൂപമതേ! തവ ഭൃത്യനായ
കർത്താവുതാൻ ധൃതിപിടിച്ചതു കാരണത്താൽ. ൫

നടുവമിതു ധരിപ്പാൻ പത്രജാലങ്ങളോടു-
ട്ടടവിടെയ്ക്കെഴുതുന്നോൻ വെണ്മണിക്ഷ്മാസുരേന്ദ്രൻ
തടവുകളിടയാതെ തത്ര വന്നെത്തിയെന്നാ-
ലുടനെഴുതിവിടേണം സൂക്ഷ്മമാം പത്രജാലം. ൬

ഉർവീതലത്തിങ്കലതിവകീർത്ത്യാ
വാഴും ഭവാനിക്കവിതയ്ക്കു ഭംഗം
വിഴക്കരംകൊണ്ടുവരുന്നതെല്ലാം
പൊഴത്തമാണെന്നു നിനച്ചിടൊല്ലേ. ൭

രാജശ്രീനടുവത്തിന്നവ്യാജം ചാലക്കുടിക്കഹോ
ഉള്ള ഗൃഹങ്ങൾ വെള്ളാരപ്പിള്ളിൽനിന്നു വരുന്നതു് ൮

൨.

പഞ്ചാരപ്പൊടിയോടു പാരമിടയും
നൽപ്പദ്യമിപ്പോൾ ഭവാ-
നഞ്ചാറല്ല കൊടുത്തയച്ചതിരുപ-
ത്തൊന്നും സഖേ! സാദരം
പിഞ്ചാരത്തിലവ വന്നനേരമുടനേ
വാങ്ങിച്ചു വായിച്ചു ഞാൻ

കൂറോടയ്യൻ കൊടുത്തീടിന തുണിമുറിയും
കൊഞ്ഞലും കൊട്ടുകാലും
നേരംപോക്കല്ല ജാത്യം പലതുമിനിയുമു-
ണ്ടെങ്കിലും മങ്കയല്ലേ? 92

ആണെന്നും ചിലരായതല്ല നിയതം
പെണ്ണെന്നുമെന്നിത്തരം
ക്ഷോണീവാസികൾ വാസരം പ്രതി-
പുകഴ്ത്തീടും * * * കരെ
വാണീടും ശനിശ്ശുവെട്ടുകനാമായ്-
ക്കണ്ടെത്തിയാലക്ഷണം
കാണും ദുശ്ശലടമക്കടക്കു വരികി-
ല്ലാതങ്കമേതെങ്കിലും. 93

ഇക്കൊല്ലം മേടമാസേ നടുവമിവിടെ വ-
ന്നങ്ങു പോയെന്നതന്നോ
ദിക്കെല്ലാമൊന്നുപോലേ പുകഴുതു പുകഴും
ചൊവ്വരെച്ചൊവ്വനേരേ
തെക്കേണീഭാഗത്തൊലിക്കും പുഴയുടെ പുളിനം-
തന്നിലുണ്ടായ ഘോഷം
കേൾക്കിൽ ഭേഷെന്നുതോന്നും സരസതരരസം
ജാതിയായോതിടാം ഞാൻ. 94

കുന്നിച്ച മോളമൊടു കേളധ കൃഷ്ണനാശ്ശാ-
നെന്നങ്ങൊരുത്തനൊരു കൊങ്ങിണിയാണുപോലും
നന്ദിച്ച ശിഷ്യകളുമൊത്തു മണപ്പുറത്തു
വന്നങ്ങവൻ കരിമരുന്നു പൊടിച്ചുവാരി. 95

ഓൎക്കുമ്പോളമ്പർകോൻ തന്നോടു സമത പെടും
　　മാടഭൂമീമണാളൻ
തൃക്കൺപാൎക്കേണമെയ്യോൎത്തമിതരസമഹോ
　　വിസ്തരിച്ചസ്തമിച്ചു്
വൃക്കമ്പം ചക്രമുക്കേറിടുമുതറി വെടി-
　　ക്കമ്പമിത്യാദി കൃഷ്ണൻ
ദാസൻ പാരാതെ കത്തിപ്പൂവങ്ങടെപതിയെ-
　　ച്ചൊപ്പി മൂപ്പൻ നടന്നാൻ 96

മുതലാളികളങ്ങളിൽ പ്രധാനൻ
മുതലേറുന്നൊരു കൃഷ്ണനായ്യനാൽ
ക്ഷിതിലോകമഹോ കലുക്കി പൊയ്യ-
ല്ലിതിലേറെപ്പറയുന്നതെങ്ങനേ ഞാൻ! 97

പൂശരനൊന്നു നടിക്കും
പേശലമിഴിമാർ പരക്കെ നിരസിക്കും
* * വിശേഷമശേഷം
ക്ലേശവിഹീനം ധരിക്ക ബഹുതോഷം 98

താൎത്തേൻനേർമൊഴിമാൎക്കു മൌലിമണിയാ-
　　മി * * നൽക്കൌതുകം
ചേൎത്തിടുന്നതിനെത്രയും സരസനാം
　　സാഹിത്യസാരാംബുധേ!
പ്രീത്യാ കേളുക പൂരുമാസമതിനാൽ
　　നന്നായ് ചിലത്തിടുവാ-
നാൎത്ത്യാ വന്നഥ ചേൎന്നു മൂൎത്തിയറിവാൻ
　　മേലാത്തൊ * * ദ്വിജൻ 99

പൊട്ടൻ നല്ലൊരു പൊട്ടുതൊട്ടടികളിൽ
തട്ടുന്നാ ഭാഷയ്ക്കു നൽ
കട്ടിപ്പാവു വളച്ചുകെട്ടി വടിപോ-
ടേററം കനപ്പിച്ചഹോ
ചട്ടററീടിന വിരചങ്ങലയെട്ടു-
ത്തിട്ടിക്കരം രണ്ടിലും
പിട്ടല്ലാ സ്ഥിതി കാണെങ്കിൽ കരതലം
കൊട്ടിച്ചിരിക്കും ഭവാൻ 100

സത്രം നന്നായ്ക്കഴിക്കുന്നതിന്നൊരു പുരുഷൻ
തന്നൊന്നൊഴിഞ്ഞാരുമില്ലി-
ന്നിത്ഥം ചിന്തിച്ചാച്ചങ്ങപകടമുടനേ
പന്തിയിൽ ചെന്നിവണ്ണം
വൃത്തം കയ്യിൽ കൊടുത്തിട്ടരുതു ശരിയാ-
വില്ല നിർത്തണമെന്നാ-
യത്യുച്ചത്തിൽ പറഞ്ഞാനഖിലരുമറിവാ-
നന്ധനാമന്തണേന്ദ്രൻ 101

പരദേശികൾ പാഞ്ഞടുത്തു പാരം
പരിഹാസത്തിന്നു വട്ടമിട്ടനേരം
പരമന്ധനതായ് പരുങ്ങി വേഗം
പരിതാപത്തൊടു ശേഖരൻ നടന്നാൻ 102

വഞ്ചിപ്പാട്ടൊന്നു മുന്നം കുതുകമൊടു ഭവാൻ
തീർത്തതിന്നൊന്നു കാണ്മാൻ
നെഞ്ചിൽ പെട്ടോരു മോഹം പറവതിനൊളുത-
ല്ലൊട്ടുമെന്നിഷ്ടബന്ധോ!

കിഞ്ചിൽപിട്ടെന്നിയേ കേളഴകൊടതെഴുതി-
ച്ചേർത്തയക്കേണമല്ലാ-
തെഞ്ചിപ്പിട്ടക്ഷ്യതിക്കെന്തഭിരുചി വരുവാൻ
മാനസേ മാനശാലിൻ! 103

പൊന്താർശരാരിയുടെ പാദകൃപാവിലാസാൽ
സന്താപമില്ല പാരൊന്നിവിടത്തിലാർക്കും
എന്താതനം ബാഹ്യസുഖം മന്താരിമേലാറം
സന്തോഷമോടറിയണം കരുണാപയോധേ! 104

പ്രതിദിനമവിടത്തിൽ ജ്യേഷ്ഠനും കീർത്തിചിന്നി-
ച്ചിതറുമൊരു ഭവാനും ശിഷ്ടമെല്ലാരുമിപ്പോൾ
അതിസുഖമമരുന്നുണ്ടെന്നു കേട്ടാൽ വിശേഷി-
ച്ചിതിലധികമെനിക്കും സൌഖ്യമെന്തെന്തുവേണ്ടു? 105

ധരിക്കേണമുൾക്കാമ്പിലിക്കാര്യമെല്ലാ-
മിരിക്കട്ടെ ചിന്തിക്കിലെന്തിന്നു സാരം
ഇരിക്കുന്നു വേറിട്ട മോഹം വിശേഷി-
ച്ചുരക്കാമതും ഞാൻ ഭവാനോടിദാനീം 106

മിന്നും പൊന്നണിമോതിരം തളവള-
ക്കൂട്ടങ്ങളെല്ലാമണി-
ഞ്ഞെന്നാനൊത്തൊരു ബാലരോടുമിടചേ-
ർന്നിങ്ങു നിൻനന്ദനൻ
നന്ദ്യാ നൽകളിയാടിയും മൃദുഗിരം
കൊഞ്ചിച്ചിരിച്ചും വസി-
ക്കുന്നോ ദീനമകന്നു? മുന്നമതു കേ-
ട്ടിട്ടിന്നി മറ്റൊക്കയും 107

മയ്യന്യേ വൃത്തപദ്യം ചിലതിഹ നടുവം
ചിത്തതാരിൽ ധരിപ്പാൻ
പെയ്യുമ്മോദാലയസ്സന്നിത്തു ശുചിമണി ഞാ-
നൊന്നതെന്നും കഥിക്കാം
പൊയ്യല്ലോരെണ്ണമോരായിരമഴകൊടതേറാ
വട്ടമെത്തിട്ടു നാല്പ-
ത്തയ്യാണ്ടിൽ കർക്കടത്തേലിടവമിതുപത്താം
പക്കമാം ഭാഗ്യരാശേ! 108

---

(കോടശ്ശേരി കത്താൻ തമ്പാനവർകൾക്ക്)

---

പ്രഭോ! വിശേഷാൽ പുനരാറുനാട്ടിൽ-
പ്രഭോ! മഹാസൽക്കവിമൂലമൂത്തേ!
ശുഭോദയം തേ സുഖമോടുകേളാ-
ശു ഭോ! വരട്ടേ പുകൾ പൊങ്ങിടട്ടെ 109

പെട്ടീടും പ്രമദേന ഞാൻ കവിതകൾ-
ക്കൊന്നിന്നുമിപ്പോൾ പുറ-
പ്പെട്ടീടാത്ത നിമിത്തമൊന്നു പറയാം,
മറ്റൊന്നുമല്ലേ സഖേ!
മുട്ടീടാതെ മുറസ്സഹോ ബലി തുട-
ങ്ങീട്ടുള്ള കൃത്യങ്ങളാ-
യിട്ടീടാൻ കൃതിക്കെനിക്കൊരിടയി-
ല്ലെന്താവതെന്തോ കഥ! 110

സ്വഃതന്തന്നോ ശ്രദ്ധം കഴിമടിയനൊന്നല്ലറിക സ-
ന്നതേ! ദിനക്കാരൻ പുറിവനാമാനതക്കൊടിമരം,
ഇതൊന്നും കൂടാതേ ഗൃഹഭരണവും കൂടിയിവനു-
ണ്ടതൊന്നും പോക്കാതേ പറയുകരുതേ മുള്ള വെറുതേ 111

—ഠോഠ—

(തി. കെ. ഗോവിന്ദക്കുട്ടിനായർ അവർകൾക്ക്.)

———

ചാലേ 'ചാരത്തു ചാരുസ്മിത'മിതിനുടയ
ശ്രീസമസ്യക്കു ചേരും
പോലേ നീ പൂരണം ചെയ്യേണ്ടതു കൃതിയതിലാ-
ക്കോടിലിംഗേശർകൂടി
ഞാലേ! മേവും സദസ്സിൻപാട്ടവതിൽ നടവ-
ത്തല്ലനൊച്ചാരുഹാസ-
ത്താലേ കാണേണമെന്നോതിയതുമുചിതമാ-
യെന്നെയെന്തിനു കുട്ടീ? 112
തോന്നും വാണി! തെറ്റെന്നിഹ കഥകളിയിൽ
പ്രൗഢവേഷങ്ങളൊത്താ-
സ്ഥാനം പററിക്കളിക്കുന്നൊരു വികടമഹാ
ഭീരുവാം ഭീരുപോലെ,
മാനം ചേരുന്ന മന്നോർ മണികളവരെഴും
ദിക്കിലെന്തിയിളിഭ്യൻ
ഞാനും കൂടീട്ടുവേണോ? മതിമതി പരിഹാ-
സം സുഹാസാഞ്ചിതാസ്യേ! 113

———0———

(കട്ടക്കയത്തിൽ ചെറിയാൻമാപ്പിള അവർകൾക്കു്)

---

കയമതിയായൊരു കട്ട-
ക്കയമതിയാമൊരു ക്കുറൊട്ടോതിയത്തു്
ദയ തടവുന്നൊരു സുകൃതോ-
ദയ! തടവെന്ന്യേ കവീന്ദ്ര! കൈക്കൊണ്ടേൻ 114

വ്യാധിവ്യാപ്താംഗനായി, വസുമതിയിൽ വസി-
പ്പാനൊരശ്രദ്ധനായി,
ഹാ! ധൈര്യം പൂണ്ടുപോയി, ഹരിഹരി! ജനകൻ
നാകലോകസ്ഥനായി,
മാധുര്യം കെട്ടുപോയി മൃദുകൃതി, ജനനി-
ക്കും വിപത്തിന്നതായി,
വൈധവ്യം വന്നുപോയി, വടിവിനൊടൊരല-
ങ്കാരമാകാതെയായി 115

ലാളിത്യം കലരും ലസൽക്കവിതയാം
കല്യാണിയെസ്സന്തതം
ലാളിച്ചർത്ഥഗുണങ്ങൾ, ശയ്യ, ബഹുലാ-
ലങ്കാരസംഘാദികൾ
കാളും കൗതുകമോടണച്ചു പുകൾ പൊ-
ങ്ങിച്ചുള്ളോരെന്നച്ഛനോ-
ക്കാളും കൗശലമിന്നിയാർക്കവളെ ര-
ക്ഷിപ്പാനതിപ്പാരിടേ 116

ഏവം നമുക്കു പുരാരേറിയ ബന്ധുവായി
മേവുന്ന നിങ്ങടെ മനസ്സിവനുണ്ടതെന്നാൽ,

ഈ വന്ദനീയകവിതാപരിരക്ഷയെന്നാ-
ലാവുന്നവണ്ണമൊരു ചൊവ്വിനു ചെയ്യുവോററം 117

കവിവര! കരുതേണമിപ്പൊളോമൽ-
ക്കവിതയതിന്നിഹ ദീക്ഷയാണെനിക്കും
ഇവിടെയൊരു വിശേഷമില്ല വേറി-
ട്ടവികലകീർത്തി പുകൾന്ന പുണ്യരാശേ! 118

—— 0 ——

(മുരിഞ്ഞൂർ ശങ്കരൻപോററി അവർകൾക്ക്)

മുരിഞ്ഞൂർ ശങ്കരൻപോററി മുരിഞ്ഞൂരാത്തമുത്തൊട്ടും
അറിഞ്ഞീടുന്നതിന്നൊന്നു പറഞ്ഞീടുന്നു ഞാനഹോ 119

ഉൾപ്പെട്ടീടുമൊരുന്നതപ്രമദമോ-
ടോമൽസ്സുധാസാരമാ-
മപ്പൊററിങ്ങനെ വീണിടുംപടി ഭവാൻ
നിർമ്മിച്ച വിശ്വഞ്ചലം
കെല്പുററീടുമെനിക്കയച്ചൊരഴകേ-
റീടും കളിപ്പുസ്തകം
കസ്സൂററി കവിവോട്ടു ഞാനതിനാക-
ത്തുള്ളൊരു കത്തും സഖേ! 120

കോട്ടം വിട്ടൊരു കോട്ടയംകഥകൾ നാ-
ലഞ്ചാതെ വഞ്ചീശ്വര-
ശ്രേഷ്ഠൻതന്നുടെ നാല്യ തമ്പിയുടെ മൂ-
ന്നൊന്നാക്കരിപ്പന്റെയും

ആട്ടപ്പാട്ടിനയാണു മുമ്പിവകളോ-
ട്ടും തന്നെ താറിയ്ക്കിടെ
കൂട്ടിച്ചേർത്ത കുചേലവൃത്തകൃതിയ-
ത്തൊട്ടുകൂമൊട്ടൊക്കുമേ 121



(പറവൂർ കെ. പത്മനാഭപിള്ള അവർകൾക്ക്)

---

ആവിലമെന്യേ പറവൂർ
മേവും കെ. പത്മനാഭപിള്ളയോട്
ഈ വെണ്മണി ഞാനോതാൻ
ഭാവിക്കുന്നേൻ പതുക്കെയൊരു കാര്യം 122

ഭാസുരയാം ഭഗവതിയെപ്പോഴും നടനരംഗ-
മായ നാവുവരമ്പിജ്ഞൻ
ഭാഷയോടെതിരിടുന്നു ചെന്നു പിടിയാക്കി-
ലിന്നു പിടിയാക്കുമേ
ഈയലിലില്ല വരുമിനി'യെന്നു മതതാങ്കൾ
തന്റെ കൃതി കണ്ടു സ-
ന്തോഷമല്ല പുളിപ്പെട്ടതും വ്യസനമാണു
ചൊൽവനാതു ചൊവ്വിൽ ഞാൻ 123

തത്വം താങ്കളറിഞ്ഞിടാതിതി കൃതി-
ച്ചെന്നോടു ചേർത്തൊരമ-
ച്ചുരും തന്നിലണയ്ക്കയാൽ പരിഭവി-
ക്കേണ്ടില്ല, പക്ഷേ ഭവാൻ

ഇത്ഥം തട്ടിവിടാമ്ന മേലിലവതാ-
ളുകൈ മനസ്സുങ്ങു കേൾ
വൃത്താന്തം ഗുരുനാഥനാണു നടവ-
ശ്രീഭൂസുരൻ ഭാസുരൻ 124

ഇന്നാളല്ലോ പിരിഞ്ഞിട്ടതു മുതല്പുള്ളവാ-
യോരു വൃത്താന്തമെല്ലാ-
മിന്നാളല്ലോതുവാൻ ഞാനഴലുകളകതാ-
രിങ്കലുൾപ്പെട്ടമൂലം
എന്നാലും ലൌകികത്തിന്നിഹ ചിലതെഴുതി-
ട്ടന്നു കാററം പെരുത്തു-
ണ്ടെന്നാലും ഹാസ്യമാക്കാതിതു തവ മതിമ-
ച്ചിങ്കൽ വെച്ചീടവേണം 125

എന്മേനിയിൽച്ചോറി ചിരങ്ങിവ പാരമുണ്ടു
ചെമ്മേ നിനക്കിലതു സാരമതാകയില്ല
അമ്മയ്ക്കു വന്നു പിടിപെട്ട ഗദം ശമിക്കാ-
ഞ്ഞുന്മേഷമില്ല പുനരൊന്നിനുമിന്നെനിക്കും 126

കിണ്ണത്തിൻവക്കിൽ വെച്ചീടിന കടുകുമണി-
ക്കൊക്കുമെന്നോതിടാമ-
ട്ടണ്ണത്തിൻ വത്തമാനം വിവരമൊടെഴുതി-
ട്ടന്നതിന്നെങ്ങനെ ഞാൻ
ഉണ്ണിത്തിങ്കൾക്കലാപൻ മൂഢനുടെ മകളാം
കോടിലിംഗാലയക്ഷ്മാ-
ഖണ്ഡത്തിൽ ചേന്ന ദേവിക്കഖിലവുമറിയാം
വന്നുകൂട്ടന്നതെല്ലാം 127

വൃത്തിക്കൊക്കുന്ന ഭാഷാപദമുടനിടചേ-
ൎന്നുള്ള പദ്യങ്ങളുള്ളം
മൎദ്ദിക്കാതേ ചമപ്പാനയി തവ കിടയാ-
മച്യുതൻ മെച്ചമോടെ
അൎദ്ദിക്കിൽത്തന്നെ രാവും പകലുമിടവിടാ-
തുൽസുഖം തത്സമീപേ
വൎത്തിക്കുന്നോ വദിച്ചീടുക വിനയഗുണാം-
ഭോധിസംഭൃതചന്ദ്രൻ. 128

വയ്യിപ്പോളോതുവാനെങ്കിലുമഹമുരചെ-
യ്യുന്നു ലോകൎക്കു മോദം
ചെയ്യിപ്പിക്കുന്ന താലപ്പൊലിയതിനവിട-
ത്തന്നിലങ്ങാടിതോറും
നെയ്യപ്പം ചുട്ടതേററം വിലപിശകിയുടൻ
വാങ്ങുവാൻ പാടിവന്നോ-
രയ്യപ്പൻനായരിപ്പോൾ കവിതയൊടവിടെ-
പ്പാൎത്തിടുന്നോ നടന്നോ. 129

പട്ടന്മാരുടെ മൂത്രമൌഷധമതി-
ന്നാവശ്യമെന്നോത്തുകിൽ
തിട്ടം തുള്ളിയതിന്നുകൂട്ടമവര-
ങ്ങോരായിരം പൊൻപണം
കഷ്ടം താനുമതിൻപ്രകാരമവിടു-
ന്നിങ്ങോട്ടു പോരാൻ പ്രിയം
കൂട്ടീടുന്നതുകൊണ്ടു മോഹമതിനാ-
യിട്ടില്ല പിട്ടില്ല മേ. 130

മറുകരയതിലെങ്ങും പോയിടാതങ്ങു തന്റെ
മറിമൃഗമിഴിയാളാം കാന്തയിൽ പ്രേമമോടെ
മരുവുമൊരു ഭവാനിപ്പത്രികയ്ക്കൊത്തപോലെ
മറുവടിയെഴുതേണം താമസിക്കാതെതന്നെ. 131



ഞാനങ്ങോട്ടെഴുതാതെ ഞാനെഴുതുകി-
ല്ലെന്നൊന്നു പണ്ടേ ഭവാൻ
മാനംവിട്ടു തികച്ചുരച്ചതു നിന-
ച്ചിപ്പോൾ ചുളിപ്പെന്നിയേ
മാനേലുംമിഴിമാർക്കു മാരസമനാം
മാന്യാറ ബോധിക്കുവാൻ
മാനിച്ചിട്ടെഴുതുന്നു വൃത്തമഖിലം
പദ്യങ്ങളായദ്യ ഞാൻ. 132

സീമാതീതഗുണം കലർന്ന കവികൾ
ക്കെല്ലാമലങ്കാരമാം
ഹേമപ്പൂമണിമാലയായൊരു ഭവാൻ
ഭംഗ്യാ ധരിച്ചീടണം
കാമാരാതികുമാരി തന്നുടെ മഹാ-
താലപ്പൊലിപ്രാഭവം
കാണ്മാനക്ഷിതിമണ്ഡലത്തിലഹമാ-
നന്ദിച്ചിരുന്നോരുനാൾ. 133

വിശാഖാവാസിജനങ്ങളിൽ പലരുമു-
ണ്ടെൻ ബന്ധുവെന്നാകിലും
വിശാഖാവാസിതവാനരാദി മൃഗമാ-
ദ്ധ്യേ ഞാരതൊരേത്തൊരു ഞാൻ.

വിശ്വാസത്തിന്നുപാത്രമാം തവ സമം
വാണോരു സൌഖ്യം സഖേ
വിശ്വാസത്തിലകപ്പെട്ടുംപൊഴുതുമ-
ന്നോൎക്കും മറക്കാതഹോ. 134

ക്ഷീരത്തിൽ സിത ചേൎത്തപോലെ മധുരി-
ച്ചീടുന്ന പദ്യങ്ങളെ-
ച്ചാതുൎയ്യത്തൊടു തീൎത്തിടും കവികളിൽ
ക്കാണ്മോരതാകും ഭവാൻ
ഏറത്തോഷമൊടത്ര രണ്ടു ദിവസം
പാൎത്തീടുവാൻ വേഗമി-
പ്പാരിത്തന്നെ വരേണമായതിനു മാ-
ന്തിക്കൊല്ല തെല്ലും സഖേ. 135

ഔദായത്തിൽ മരം മറിക്കുമതുപോ-
ലെന്നോ മഹാദുഃഖമാ-
മാദായത്തിൽ മറിച്ചു ദൈവമധുനാ-
വല്ലാതവല്ലെങ്കിലും
താനായിട്ടൊരുമിച്ചു വാസമിനിമേൽ
മേലെന്നു കഷ്ടപ്പെടു-
ത്താനായിത്തുനിയുന്ന കഞ്ജജനാപേ-
ക്ഷിച്ചാൽ കടാക്ഷിക്കുമോ. 136

ധാത്രീഭാഗം ജലത്തേൽ പൊറുമയൊടു ഹിര-
ണ്യാക്ഷനെന്നങ്ങൊരുത്തൻ
താഴ്ത്തിപ്പണ്ടെന്നമൂലം പുനരുടനവനെ-
ക്കൊല്ലുവാൻ മല്ലവൈരി

പോറ്റിവേഷം ധരിച്ചക്കഥ കഥകളിയാ-
　　സ്ഥിത്തു ഞാൻ പേത്തിടാനിം
പാത്തീടുന്നേൻ ഭവാനിക്കഥയവിടെ നട-
　　പ്പാക്കണം സൽഗുണാബ്ധേ. 137

സാരംഗചാരുമിഴിമാർകുലമൌലിമാക്കു
സാരംഗകേതനസമാന! ഭവാനിതിൻെറ
സാരങ്ങളൊക്കയുമെടുത്തു നവപ്രസൂന-
സാരങ്ങൾ ഭൃംഗതതി വീണ്ടിടുമെന്നപോലെ. 138

ഭവിക്കല്ലേ വൈരം തവ ഹൃദി മഹാവേഷ്ഠ മലിനീ-
ഭവിക്കല്ലേ വല്ലാതയി മയി മഹീദേവമഹിമൻ
കവിക്കല്ലേ കാലം മറുവടിയയയ്ക്കുന്നതിനു സൽ-
ക്കവിക്കല്ലേ! തെല്ലും സകലഗുണസമ്പൂർണ്ണജലധേ!

മാമ്പഴദ്വിജ! ഹീരധീരകവികൾ-
　　ക്കുൾത്താരിലെത്തും മദ-
ക്കമ്പമാക്കളയും മഹാകവികലാ-
　　ലങ്കാരതങ്കദ്യുതേ!
ഞാൻ പൊറിടിന പദ്യമദ്യ പുനരൊ-
　　ട്ടങ്ങോട്ടയക്കുന്നതുൾ-
ക്കാമ്പേറം തെളിവോടു കണ്ടഥ ഭവാൻ
　　ചിക്കെന്നു കൈക്കൊള്ളണം. 140

---

ചൊൽക്കൊള്ളും കവിരാജരാജിതമണേ!
　　ചന്തങ്ങൾ ചിന്തും വെറും

ബുക്കും മുന്നമെഴുത്തുമങ്ങയി ഭവാ-
നൊത്തിച്ചതത്യാദരാൽ
മൽക്കൈകൊണ്ടഥ വാങ്ങി ഞാനുടനെഴു-
ത്തയ്മ്പോടു വായിച്ചു ക-
ണ്ടക്കാലത്തുളവായ മോദജലധൌ
മങ്ങാതെ മുങ്ങീടിനേൻ. 141

മുന്നം ഭവാനവിടെനിന്നു കൊടുത്തയച്ച,
സന്നം കലന്ന കുറി കണ്ടുടനുത്തരം ഞാൻ
ഒന്നും തനിച്ചെഴുതിയില്ലതിനാൽ സുഖക്കേ-
ടിന്നെന്നൊടേതുമരുതേ വെറുതേ ഗുണാബ്ധേ! 142

ആഴിമതിയിനിമേലാലീവിധം വന്നുപോകി-
ല്ലുഴകിനൊടറിയേണം സാധുവായ് സദരം തേ
കഴലിണപണിയുന്നോൻ കൈതവം കൈവെടിഞ്ഞി
പ്പിഴയതിനധുനാ ഞാൻ മാപ്പിനർത്ഥിച്ചിടുന്നു. 143

ഭജിതസുജനപാലൻ തമ്പുരാന്തന്റെ പള്ളി-
ബ്ഭജനമതൊരുനാളും താഴ്ക്കൂടാതെതന്നൊ
ദ്വിജരഥകൃപകൊണ്ടിന്നൊക്കയും നല്ലവണ്ണം
ദ്വിജഗണമണിമൌലേ! നിർവ്വഹിച്ചെന്നു കേട്ടു. 144

അന്നുണ്ടായ വിശേഷഘോഷമറിയാ-
നൊന്നുള്ളിലത്യാഗ്രഹം
വന്നിന്നല്ലുയരുന്നു നന്ദിയൊടുത്തും
മന്ദിച്ചിടാതേ ഭവാൻ
നന്നേ സ്നേഹിതനാമെനിക്കറിയുവാ-
നയ്ക്കേവ പത്രങ്ങളാ-

യൊന്നിച്ചിതെഴുതേണമുന്നതഗുണം
  തേടും ദ്വിജോത്തംസമേ. 145

ധന്യശ്രീ കലരും മഹാകവികുലം
  മാനിച്ചു പൂകും ഭവാൻ
മുന്നം കേളിഹ വന്നനാളിലുളവാം
  നീർപ്പോളകളല്ലേതരം
അന്നാൾതൊട്ടിവിടത്തിലായതു മുറ-
  ക്കോരോ നടക്കുന്നതു-
ണ്ടിന്നുംകൂടിയമാന്തമില്ല ലവലേ-
  ശംപോലുമസ്മൽസഖേ! 146

അത്ര നിന്നുടെ കൊടുത്തയച്ച പുതുപുസ്ത-
  കത്തിലൊരു വസ്തു ഞാ-
നിത്രനാളുമെഴുതിത്തുടങ്ങിയതു മാത്ര-
  മല്ല പരമാർത്ഥമാം
ചിത്രമാകിയൊരു ചിത്രെഴുത്തിനടുത്ത
  കോപ്പുകളുമത്രയി-
ല്ലത്രയല്ല മഷിയിത്തിരിക്കുമിഹ നാസ്തി
  നിസ്തുലഗുണാംബുധേ! 147

കള്ളംവിനാ മഷിയുമിന്നുടെ ചിത്രെഴുത്തി-
ന്നുള്ളോരുകോപ്പുകളതും കനിവോടിതെല്ലാം
ഉള്ളംതെളിഞ്ഞവിടനിന്നു കൊടുത്തയച്ചാൽ
കൊള്ളാമതും തിരുമനസ്സറിയിച്ചിടേണം. 148

കുട്ടമത്തേരിവാണിടും കുട്ടനാമവനീസുരൻ
ശിഷ്ടവൃത്താന്തമൊക്കെയും സ്പഷ്ടമായ് പറയുംസഖേ 149

ഇക്കാവുതമ്പുരാൻ തന്റെ
തൃക്കയ്യിലൂടരോകുവാൻ.
ചൊൽക്കൊള്ളുമെഴുമാവിന്നാ-
യിക്കാലമെഴുതുന്നത്. 150

ഒരു വാവാച്ചിയുടെവരവ്.

---

കേട്ടിടേണം വിശേഷം വിമലതരമതേ!
വിസ്മയം, വിസ്മയം! ഞാൻ
കേട്ടിട്ടില്ലിപ്രകാരം ഭുവി പുകൾപുകഴും
പൂർണ്ണവേദാലയത്തിൽ
വാട്ടംകൈവിട്ടവാഴ്ചം കുതുകമൊടധുനാ-
വാഹനത്തിൽ കരേറി
ക്കൂട്ടക്കാരൊത്തു വാവാച്ചിയിലൊരു വിരുതൻ
വന്നുപോലെന്നു കേട്ടു. 151

എങ്ങുന്നാണുവരുന്നതെങ്ങിറിയിവൻ
പോകുന്നുവെന്നും തിരി-
ച്ചിങ്ങോക്കും കഥ രൂപമില്ലൊരുദിനം
കാണായി കാലത്തഹോ
ഭംഗിക്കായ്പറയുന്ന നന്മൊഴികളെ-
ന്നോക്കേണ്ട ഗോസ്സായിത-
ന്നംഗങ്ങൾക്ക വിശേഷമുണ്ടു പറയാ-
മങ്ങുന്നറിഞ്ഞീടണം. 152

ചിരിക്കാനെല്ലാക്കും പലവകയുമുണ്ടെങ്കിലുമിതൊ-
ന്നിരിക്കട്ടേയെന്നോത്തവനൊരുവനൌരചത്തെവടനാ?

അരക്കോലാക്കംകണ്ടടിമുതൽമുടിക്കെട്ടുവരയും
ശരിക്കിട്ടികഷ്ടിച്ചവയവമവന്നൊക്കെയൊരുപോൽ. 153

ചട്ടററിട്ടും കഴലിണസ്സുമതല്പകസ്സും
മുട്ടിനുമേപ്പുറമൊരെല്പവറില്ലതെല്ലും
തട്ടിപ്പുഞാൻപറകയല്പവനെക്കടന്നു
സൃഷ്ടിച്ചവൻറെ കുറവോ മറവോ ന ജാനേ. 154

കള്ളമല്പവനും കൈകാൽ വള്ളിപോലെ പിരിച്ചിടാം
ഉള്ളജാത്യങ്ങളോതാറിന്നുള്ളവക്കെളുതല്പേടോ. 155

ഗാത്രം കഷ്ടിച്ചരക്കോലുടയവനുടനേ
ലക്ഷ്യമെന്ന്യേ കിടക്കും
നേത്രംപാരംമിഴിക്കും ബാഹുയുഗതി പിടി-
ച്ചേററിരിക്കും വിറസ്സും
മാത്രക്കോൽകൊണ്ടുതട്ടുന്നളവവനിതലേ
വീണുരുണ്ടമ്പിനോട-
മ്മാത്രസ്സങ്ങേററിരിക്കും നെടിയ കപടമാം
ചെപ്പടിപ്പാവപോലെ. 156

ആവശ്യമെന്നിയെ ചമച്ചിഹ വിട്ടുമുണ്ടൻ
വാവാച്ചിതന്നുടയ വേഷവിശേഷമെല്ലാം
ഭാവം തെളിഞ്ഞയി ഭവാൻ വഴിപോലെ കേൾക്ക
ഭാവിച്ചിടുന്നു പറവാൻ പരിപൂർണ്ണമോദം. 157

കുടിലാശയനാമവൻറെ കയ്യിൽ
കുടിലും വെണ്മഴുവും വളഞ്ഞ ദണ്ഡും
തുടലും തുടിയും വിധങ്ങളിന്നീ-
കടലാസ്സിൽക്കഴിയാ കഥിക്കിലിപ്പോൾ 158

ചെമ്പനാകിയ ജടാകദംബവുമിടം ക-
രത്തിലൊരു കംബുവും
വമ്പെഴുന്ന യമതാഡയും വചനാധാടി-
യും വലിയ താടിയും
ചെമ്പരത്തിമലരൊത്ത നേത്രവുമഗണ്യ-
നൊക്കുമൊരുഗാത്രവും
സമ്പ്രദായമതുരച്ചിടുന്നതിനനന്തരം
മിഴിമിഴിച്ചിടും. 159

മേലാകഫിപ്പതിനു ചാരമഹോ കുഴച്ചു
മേലാകവേ വടിവിനോടവനും ധരിച്ചു
മാലാകലാപവുമണിഞ്ഞു മുദാ വസിച്ചു
മാലോകരിൽ ചിലരു മാമുനിയെന്നുറച്ചു 160

അഞ്ചാറു നാഴികയിടയ്ക്കൊരു നൂറുവട്ടം
കഞ്ചാവവന്നു വഴിപോലെ വലിച്ചിടേണം
അഞ്ചാതെ പിന്നെയുമൃഷീശ്വരനെന്നു ലോകർ
പഞ്ചായമാം വിധി വിധിച്ചതതീവ ചിത്രം! 161

ഞാനിച്ഛപോലെ പറയും ഗിരമല്ല കൂട്ടിൽ
തേനീച്ചവന്നു വിരവിലല്ലോതിയുന്നപോലെ
മാനിച്ചു മാനുഷരണഞ്ഞു തദീയപാദം
ധ്യാനിച്ചു മാറു പണിവിട്ടു പണിഞ്ഞിടുന്നു 162

കീഴ്മേൽ നിരൂപിക്കാതെ കീഴ്ജാതികളും ഭ്രമാൽ
തൊഴുതിടുന്നഹോ മാറു തൊഴിലില്ലാഞ്ഞു മൽസഖേ! 163

ദണ്ണങ്ങൾ വന്നു പിടിപെട്ടവരും വിശേഷാൽ
പെണ്ണുങ്ങളും പലവിധം പരദേശിമാരും

തിണ്ണം നിറഞ്ഞതു പറഞ്ഞറിവിപ്പതിന്നു
ഭണ്ണം പരം പ്രിയസഖേ! പറയേണമോ ഞാൻ? 164

തെക്കും വടക്കുമതുമല്ല കിഴക്കുമോരോ
ദിക്കിൽ കിടന്നു കഴിയുന്നവർ തത്ര ചെന്നു്
തിക്കിത്തിരക്കി വഴിവാടിനു ചക്രമിട്ടു
ചിക്കന്നവന്റെ പദതാർ പണിയുന്നപോലും 165

കലശഭവനവൻപോലെന്നു ലോകം പുകഴ്ത്തും
കലശലതിവിടത്തിൽ പാരമുണ്ടെങ്കിലും കേൾ
കലിതരസമധർമ്മം പാർത്തലേ പൂർത്തിയാക്കാൻ
കലിയുടെ മകനാണിവന്നതെന്നെന്റെ പക്ഷം 166

എല്ലോർക്കുമില്ല കഴലിന്നതിനാൽ നടപ്പാൻ
തെല്ലുക്കു പോരതുനിമിത്തമശേഷദിക്കും
പല്ലക്കു കേറി നടകൊണ്ടുവരുന്നു പാരി-
ലില്ലിക്കണക്കിൽവലുതായൊരുവത്തകൻപോൽ 167

തട്ടിപ്പുടച്ചൊരു മകത്തടിയന്റെ മട്ടിൽ
കെട്ടിച്ചമച്ചവനുടേ വരവിൻ വിശേഷം
സൃഷ്ടിച്ചു പദ്യവടിവാക്കുക ദണ്ണമേററം
ചെട്ടിച്ചിമാർക്കൊരു മഹോത്സവമായ് ഭവിച്ചു 168

കഴ്ചക്കാർ കാണ്മതിന്നായ്ക്കലിതരസമണ-
ഞ്ഞു പണിഞ്ഞു പദാന്തം
കച്ചോടക്കാരുമപ്പോളവനു പണമെടു-
ത്തു കൊടുത്തു നിതാന്തം
ഉച്ചത്തിൽ തിരുമോരോ വെടിയിലടി പൊഴ-
ഞ്ഞി മുഴങ്ങി ദുരന്തം

മേച്ചും ചേൎന്നോരു മേളം തിരുതകൃതി കലു-
ക്കീ കലുക്കീ ദിഗന്താ 169
പാരിച്ച വിസ്മയമതങ്ങനെ കേട്ടു കേട്ടു
ചേരുന്നു ലോകരവിടേക്കരുവാരമേററം
പാരം മുദാ പലരുമിങ്ങനെ ചൊല്ലിടുന്നു
പാരാതതിന്നഴകിലങ്ങുമറിഞ്ഞിടേണം 170

---

## പലവക.

(മലയാളമനോരമാപത്രാധിപരവർകൾക്ക്.)

### ഒരവതാരിക.

വാവിൽച്ചേൎന്ന മൃഗാങ്കനോ വനജഭ-
ത്താവോ തനിച്ചശ്വിനി
ദേവന്മാരിലൊരുത്തനോ രതിവരൻ-
താനോ രമാനാഥനോ
ലാവണ്യം കരുലം ഭവാൻ നളിനജ-
ന്മാവോ നളക്ഷ്മാപനോ
ദേവാധീശ്വരനോ വദിക്ക മഹിത-
ശ്രീസാംബനോ സാംബനോ? 171
മലയാളമൊഴിക്കരച്ചിടുന്നേൻ
വിലയാളുന്ന മൊഴിക്ക തൊറുതെല്ലും
അലയാതെ തുണക്ക കൊമ്പനാന-
ത്തലയാസ്സുള്ളൊരു കൊച്ചുതമ്പുരാനേ! 172

കഴുത്തു നാലുള്ളവനങ്ങു താലി
കഴുത്തിൽ വെച്ചീടിന തമ്പുരാട്ടി!
കഴൽക്കു കൂപ്പാമതുങ്ങളെൻെറ ചൊല്ലി-
ന്നൊഴുക്കുമെന്നല്ല പഴക്കവും നീ 173

വെറുപ്പുകൂടാതെ വെടിപ്പിലെൻെറാ
ചെറുപ്പമാം നാൾ മണലിട്ടു ചിക്കി
പൊരുപ്പമായിട്ടെഴുതിച്ചൊരാശാ-
നിരിപ്പുതെന്നുള്ളിലുറച്ചിടേണം 174

പരിചൊടുപുകൾ പാരിൽ തിങ്ങിവിങ്ങുന്നൊരപ്പൻ
വിരുതു വിരവിലോടെൻ വാമൊഴിക്കേററമേറാൻ
നിറുകയതിലിട്ടുക്കയ്യമർത്തിട്ടു നന്നാ
യ്യരികവരികയെന്നോനോതുവാൻ കൈതൊഴുന്നേൻ 175

മലയാളമനോരമാഖ്യയാകും
ലലനാവൈഭവവാർത്ത കേട്ടതന്നെ
അലിയുന്ന മനസ്സു താങ്കളാ സ്ത്രീ-
തിലകത്തെത്തരുമോ തടസ്ഥമെന്ന്യേ? 176

---

(മലയാളമനോരമക്ക്)

പ്രായേണ പ്രമദാജനം പ്രമദമാ-
ന്നേമ്പോടുതൻ യൌവനാ-
പ്രായത്തെ പെറു, നീയ്യതല്ലൊരുവയ-
സ്സാകുന്നതിൻ മുന്നമേ

മായം വിട്ടവശേഷമെന്നിയേ ചെറു-
പ്പൈതങ്ങളെപ്പെററുകാ-
ണായല്ലോ, ധന്യമാണു നീയുത്തൊരു ദി-
വ്യസ്ത്രീ ധരിത്രീതലേ 177

ഭക്തന്മാർ ഭവനങ്ങൾ തോറു മഴകിൽ
ചേർന്നുള്ളിരിപ്പും യശോ-
ദുഗ്ദ്ധാംഭോധിയതിൽക്കിടപ്പുമതിചാ-
പല്യത്വവും നിത്യവും
മുഗ്ദ്ധകൃഷ്ണാവിബുധാശ്രിതത്വവുമിവ-
റ്റാൽ താൻ രമാദേവിയോ-
ടൊത്തീടും ധന്യമാണു നീയുത്തൊരു ദി-
വ്യസ്ത്രീ ധരിത്രീതലേ 178

ലോകം കൊണ്ടു കുതൂഹലത്തൊടയി! നിൻ
ഭാഗ്യം വിളങ്ങും സദാ
ലോകംകൊണ്ടു മയങ്ങുമാറിനിയുമീ
വർണ്ണം സുവർണ്ണാഞ്ചിതേ!
ശ്ലോകംകൊണ്ടുമോരോമനോക്തിമധുകൊ
ണ്ടും നീ ചിരം മംഗള-
ശ്ലോകംകൊണ്ടു മനോരമേ! ബത! ജയി-
ച്ചാലും ജഗന്മണ്ഡലേ 179

---

(കൊട്ടാരത്തിൽ ശങ്കുണ്ണി അവർകളെക്കുറിച്ച്)

മുട്ടീടാതെ മുറയ്ക്കാകൃതികൃതി കല്പ-
ക്കുന്ന കൊട്ടാരപ്പൂരിൽ

പ്പെട്ടീടുന്നോരു ശങ്കുണ്ണിയിലുദിതമഹാ
ഹൃദ്യസൽപദ്യസത്തും
മുട്ടീടാതേ മഹേന്ദ്രാദികൾ കടലുകട-
ഞ്ഞന്നെടുത്തിപ്പൊഴും സാ-
പ്പിട്ടീടും വസ്തുവും കൂടുകിലൊരു ഗുണമി-
ന്നേതിനെന്നോതിടേണ്ടു? 180

ഇത്ത്രൈലോക്യത്തിലിന്നുള്ളൊരു കവികളിൽ വെ-
ച്ചിത്ര മുമ്പായതെന്നീ
വിദ്വാനെന്നോർത്തു കൊണ്ടിട്ടിതുവരെയുമുഴ-
ന്നിന്നു ഞാനൊന്നുരച്ചു:
നിത്യം ഗൌരീകടാക്ഷം തരമൊടു തടവു-
ന്നുണ്ടതാണെന്റെ കൊട്ടാ-
രത്തിൽ ശങ്കുണ്ണിതാനിക്കവനമഹിമകൈ-
ക്കൊള്ളുവാനുള്ള മൂലം 181

(ഭാഷാപോഷിണി)

(൧൦൭൭ ൽ കോട്ടയത്തു കൂടിയ രണ്ടാം ദിവസത്തെ
യോഗത്തിൽ ചൊല്ലിയതു്)

സുരുചിരതരഭാഷാപോഷിണീശ്രീസദസ്സിൽ
സരസതരമിണങ്ങും പണ്ഡിതന്മാർ മററാന്മാർ
അറിവതിനറിവേറും രാജരാജക്ഷിതീശൻ
തിരുവടിയുടെ വാണീനർത്തനം വൃത്തിയായി 182

ധന്യശ്രേഷ്ഠകിരീടകോടിയിൽ വിള-
ങ്ങീടും മഹാനാകമാ-
പ്പുന്നശ്ശേരിയിൽ നമ്പിതന്റെ സരസ-
ച്ചൊല്ലിന്നു കില്ലെന്നിയേ
നന്ദ്യാ നാടു ജയിച്ചുവെന്നാറികയാൽ
വന്നെന്നെയും വെന്നപോ-
മെന്നോർത്താ ഗുരുചിത്തവും കിടുകിടു-
ത്തീടുന്നു വാടുന്നപോൽ 183

(മൂന്നാം ദിവസത്തെ യോഗത്തിൽ ചൊല്ലിയതു്)

ഇബ്ഭാഷാപോഷിണീശ്രീസഭ ശുഭമധികം
തിങ്ങിവിങ്ങിത്തുളുമ്പി-
ട്ടിബ്ഭാഷയ്ക്കിന്നുമേലാക്കവുമഴകൊടഹോ
നില്ക്കുവാൻ നിഷ്കളങ്കം
സൽഭാഗ്യം ചേർന്നിരിക്കും സരസതരസദ-
സ്യർക്കൊരുത്സാഹമമ്പോ-
ടുൽഭാസിപ്പിച്ചിടട്ടേ കുവലയകുശല-
സ്തോമദൻ രാമചന്ദ്രൻ 184

(മലയാളമനോരമയ്ക്കു്.)

ഒരു പ്രാർത്ഥന

എഴുത്തിൽച്ചൊല്ലീടിൽക്കള്ളമതിൽ വഴക്കില്ലറിയണം
മുഴുത്തീടും കമ്പത്തൊടുമിവ കഥിക്കും കവിയുടെ

പാരാതൊക്കെ വിശേഷമാരുടെയതാ-
ണാക്കാളിദാസാദികം
ധീരന്മാരുടെ തന്നെയും ചിലതു ന-
ന്നാകാതെയാകില്ലയോ? 188

ചങ്ങാതിത്തമതോർത്തു ചൊറു ഗ്ഗുണദോ-
ഷം ഞാനരസ്സുന്ന കേ-
ളുന്നേറെക്കവിയാണു സംശയമതി-
ല്ലെന്നാലുമിന്നാശയേ
മങ്ങാതേ മറുഭാഗിതൻ ബഹുമതി-
ഞ്ഞീടാതെ വല്ലാതെ ക-
ണ്ടങ്ങേറെക്കവിയേണ്ട തോഷകളത്തിൽ
താങ്കൾക്കതായും വരാം 189

ഇപ്പോളുള്ളൊരു കൂട്ടുകെട്ടിവിടെ ഞാൻ
ഭംഗം ഭവിപ്പീടുമാ-
റിപ്പോരിട്ടു മുഷിച്ചിലിന്നൊരിടയു-
ണ്ടാക്കേണ്ടതെന്നും സഖേ!
ഇപ്പാവത്തൊടെതൃക്കിൽ മാനമിവനെ-
ന്താണെന്നുമോർത്തിന്നു യോ-
ജിപ്പാവാൻ കരുതുന്നു വന്നു വെറുതേ
നോക്കേണ്ട തോല്ക്കേണ്ടടോ 190

---

(കോടശ്ശേരി കുഞ്ഞൻ തമ്പാൻവർകൾക്ക്.)

ക്ഷമാശീലം ചേരും ക്ഷണതരകവേ! സ്നേഹമെഴുമീ
ക്ഷമാദേവൻ ഞാനെൻ പരമസുമതേ! പാരമുഴിതേ

സമാധാനശ്ലോകം സരസമിഹ കണ്ടേൻ കവികളിൽ
സമാനന്മാരാരാണെരിയൊരു ഭവാനോടു ഭുവനേ 191



(കുഞ്ഞൻ തമ്പാനവർകളുടെ കവിതാപിശാചിക്ക്)

കോടന്തൻ കോളുകൂട്ടും കൊടിയൊരു കമല-
ക്കാടിളക്കിപ്പുറപ്പെ-
ട്ടീടും ദുർവ്വൃത്തമത്ത്യൾ കടവികടകൃതി-
പ്പിള്ളതാമപ്പിശാചേ!
ആട്ടേ പോകിന്നി നീ ഞാനരിശമൊടിഹ നാ-
ധിക്കയേറ്റുന്ന സത്യം
വാടാതേ ചെയ്തുഴിഞ്ഞീടുക പരമതുകൂ-
ടാതെ കൂട്ടാക്കുമോ ഞാൻ? 192

സത്യം ചെയ്തൊഴിയായ്കിൽ നിന്നുടെ സമൂ-
ഹത്തോടുമങ്ങത്തൽ പൂ-
ണ്ടത്യന്തം ശരണം വിളിച്ചുകലയായ്-
മാറുന്നമാറങ്ങനെ
പത്ഥ്യം വിട്ടു പുലങ്ങിടാതെ പരമി-
ഞ്ഞാൻ മന്ത്രവാദങ്ങളെ-
കൃത്യംപോലിഹ ചെയ്യുമുണ്ടതിനു നൽ-
ക്കയ്യോക്ക നിശ്ചോക്കണം 198

(ഭാഷാന്തരങ്ങൾ.)

ഏകസ്ത്രീനാലവാലേ യുഗപദഭവതാം
മാലതീ പൂതപോതാ.

ക്കൂടീടും നിശമോകാന്തിസാരമധുവു-
ണ്മാനോ വ്രജപ്പെൺമുല-
പ്പാടീരപ്പൊടിയൊട്ടു പോക്കുവതിനോ
സാമോദമോരോമൽഗമം
കൂടും പൊന്മുരളീരവാൽ പശു തിര-
ഞ്ഞെത്തീട്ടു നക്കിത്തുട-
ച്ചീടും കൈതവഗോപബാലചരണ-
ത്താർ നിങ്ങളെത്താങ്ങണം 197

സന്മാർഗ്ഗികൾ സഹായിക്കും സന്മാനിച്ചു മൃഗാദിയും
തെമ്മാടിയെവിവർജ്ജിക്കും ചെമ്മതന്നുടെ തമ്പിയും 198

തൻവംശത്തിൻ വലിപ്പം തുടച്ചിതനായവി-
ദ്യാവിവേകാദിയാം-
ച്ചൊവ്വല്ലാതായ നാണം പരമിവ മറവായ്
മന്നവൃത്ത്യാ മഹാനാം
ദുർവ്വേശ്യാവീട്ടിലുണ്ണിക്കളിയതിനു കര-
ഞ്ഞുണ്ണിരാമൻ കണക്കേ-
പ്പോവുന്നിങ്ങനെ മോഹാൽ വിധിവിരുതു വിചി-
ത്രം വിചാരിച്ചു കണ്ടാൽ 199

ഒട്ടേറെപ്പോന്ന വംശോന്നതിനിയമമഹാ-
വിദ്യതൻ താഴ്മയെന്നി-
മട്ടൊക്കെപ്പോയി നാണം പരമിതുകൾ മറ-
ന്നാക്കുപലന്മാർ കണക്കേ
ദുഷ്ടസ്ത്രീവീടുതോറും ഭ്രമമൊടൊരു കളി-
ച്ചിങ്കുളംപോലെ കാഷ്ഠം

ശിഷ്ടന്മാരും കളിക്കുന്നിതു മിന്നമിന്നസം
പത്മയോനിപ്രയോഗം 200

(പ്രശ്നം)

ശ്രീഭാഷാസൽക്കവിവൃന്ദപ്രവരരഖിലരും
മുഖ്യമായ് കേൾക്കുവാനി-
യാഭാസൻ ഞാനിദാനീമൊരു വികടമതി-
പ്രീതിയോടോതിടുന്നേൻ
ശോഭിച്ചീടുന്ന ചേതോരമയതിലൊരുവ-
ന്മത്തനാം മദ്യപാനി-
സ്തോഭശ്ലോകം ചൊടുത്തീടുവിനാഴകിൽ മ-
നോധർമ്മമായ് നന്മമല്ലേ? 201

(മദ്യപാനിസ്തോഭം.)

നാടോടുന്നെന്തിനെന്നും നടവഴിയിതിൽ വേ-
ലി! തിരക്കേണ്ടിതെന്നും
പാടിക്കണ്ടും ചുവത്തിക്കിറിയിൽ നരയൊലി-
ച്ചിച്ചുടൻ പിച്ചുകേറി
ആടിച്ചാടി ഹാഹാരവമൊടിഹ വരു-
ന്നുണ്ടഹോ തുല്യബന്ധം
കൂടാതെ കള്ളുത്തേട്ടിക്കുടിക്കുന്ന വെളിവി-
ല്ലാതെ വല്ലാതൊരുത്തൻ 202

കൊല്ലം ചൊല്ലുകിലായിരത്തിയറുപ-
ത്തേഴാണു മേടത്തിലാ-
ണല്ലോ നല്ല വെളുത്ത വാവൊടു വിശാ-
ഖം നാളു വാരം ബുധൻ
എല്ലാമീവിധമൊത്തൊരുത്തമമതാം
ത്രിംശദ്ദിനത്തിൽപ്പകൽ
സ്വർല്ലോകത്തിനു യാത്ര ചെയ്തു നടുവ-
ത്താശാനഹോ! സ്വയം 203

(ശരൽകാലവർണ്ണന)

ശാന്തയാകിയൊരു ശൈവലക്കുഴലി! നിമ്ന-
ഗേ! നിഭൃതമാസ്സരിൽ-
കാന്തനിന്നു തവ മാറു വാങ്ങി വിരുതൻ കി-
ടന്ന വിധമോർക്കിൽ നീ
താന്തയായ് ചരണമന്ദഗാമിനിയതാട്ടെ-
പോട്ടേ സരസം ശരൽ-
കാന്തകഞ്ജമുഖഭാപ്രസാദമിളകുന്ന
നിർമ്മലമത്ഭുതം 204

(കൈകൊട്ടം)

കാശീനാഥപ്രിയരേഖക്കൈത്തളിരതിൽ-
ക്കാണുന്ന കാർവേണിമാർ-

ക്കാശങ്ക്യാത്തൊരു കാന്തനൊത്തു വളരെ-
ക്കാലം സുഖിച്ചങ്ങനേ
കാശിൽ ചെന്നഥ ഗംഗതന്നിൽ മുഴുകി
സ്നാനത്തിന്നും കൈകവതും
വൈശാഖത്തിലകപ്പെട്ടും മരണം മ-
നല്ലെങ്കിൽ വല്ലപ്പോഴും 205

ഡംഭോടിത്ഥം ഭയം വിട്ടിട്ടിയടി പെട്ടുമാ-
മ്മാറു സംഭാഷണം ചെ-
സ്തംഭോധിപ്രൌഢി തേടും ഭേരോടുമുടനേ-
നീചനാം മേചകൻതാൻ
ജംഭപ്രദ്വേഷിവാഴും പുരമതിൽ വിലസും-
ഗോപുരദ്വാരി പുക്കാ-
സ്തംഭത്തേലിട്ടടിച്ചാനലറി മറിയൊടാ-
യാഥവായന്നൊരാപ്പം 206

(ഇട്ടിരിമൂസ്സയർകളുടെ കട്ടിപ്പുട്ടരെ കുറിച്ച്)

പോക്കോ തോൽക്കുടമോ കട്ടിക്കാക്കാനോ വല്ല കല്ലനോ
മാക്കാച്ചിമകനോ കണ്ടിട്ടാക്കാനാമിളകുന്ന മേ 207

തോണിപ്പുള്ളക്കു തുല്യം കുടവയറുമഹോ
പപ്പടപ്പുല്ലിനോറം
നാണം നൽകുന്ന ചപ്രക്കട്ടമയുമെല്ലിയും
തോൽക്കുടംപോലെ മെയ്യും
കാണുന്നോരത്താപ്പാനിവ പല വിഭവം
ചേർത്തു തട്ടിപ്പടച്ചി-

നാണുനെത്തീൎത്ത കഞ്ജാസനനതിസരസൻ
നമ്മളെത്തീൎത്തതല്ല. 208

---

(സന്ധ്യാകാലവൎണ്ണന)

താരാഹാരമലങ്കരിച്ചു തിമിര-
ദ്രുച്ഛായൽ പിന്നാക്കമി-
ട്ടാ രാകേന്ദുമുഖത്തിൽനിന്നു കിരണ-
സ്മേരം ചൊരിഞ്ഞങ്ങഹോ
ആരോമൽക്കനകാംബുജകോരകകുചം
തുള്ളിച്ചാരാമോദമോ-
ടാരാലംഗനയെന്നപോലെ നിശയും
വന്നാളതന്നാളഹോ. 209

---

(വെണ്മണി ഇല്ലത്തിനടുത്തുള്ള നയ്മ്പിള്ളി ആറിനെ
കുറിച്ച്)

മേത്തേച്ചീടും മെഴുക്കും മെഴുവിനുസമമായ്
മെയ്യിലേറുന്നഴുക്കും
വിത്തത്തൊക്കിൽ പുഴുക്കും വ്രണവുമിവകളും
ദാഹമോഹക്കുഴക്കും
തീൎത്തിന്നൊക്കെപ്പുഴസ്സും തെളിവുടയൊരു നയ്-
മ്പിള്ളിയാറാസ്സുഴക്കി-
ന്നോൎത്തീടൊല്ലുണ്ടൊഴുക്കും അരയുമയിപടി-
ഞ്ഞാറതല്ലേ കിഴക്കും. 210

അപ്പിത്താക്ഷന്റെ നൽച്ചെഞ്ചിടയതിലരുളും
ഗംഗയായിജ്ജനങ്ങൾ-
ക്കപ്പിത്തശ്ലേഷ്മവാതോത്ഥിതഗദമഖിലം
മാററുമാമാറെറാരച്ചാൽ
അപ്പത്ര്യന്തം തെളിഞ്ഞിട്ടൊഴുകുമഴകെഴു-
ന്നോരു നയ്മ്പിള്ളിയാറി-
നപ്പോൾ തിണ്ണം ജയത്തോടഹഹ തഖ്യയതൊ-
ന്നങ്ങു പൊങ്ങുന്നു കാണാം. 211

പാറക്കൂട്ടങ്ങൾ പാടേ കിടുകിടെയിളകി-
പ്പോമ്പടിക്കമ്പിതനോടീ-
യാറിൽക്കത്തിക്കലങ്ങിക്കടുകടെയൊഴുകും-
വെള്ളമത്തള്ളലോടെ
പാറസ്സും പാശ്ചാദേശത്തുടയൊരിടമര-
ത്തിന്നുമുൾക്കമ്പമേറെ-
ക്കുറിക്കാലം കുറച്ചോ ഹഹഹ! ബത കൊടു-
ക്കുന്നതിന്നിന്നു തെല്ലും. 212

(ഏ.കു.) വഴിവാടുകൾചെയ്തിടാം വഴിപോലെ രമാപതേ
(മകൻ) ഏഴമാവിലെഴും കുഞ്ഞൻ കഴവേറി നശിക്ക
ണം 213

(ഏ.കു.)പിടിയാതെന്നോടീവണ്ണംതടിയാ നീ കഥിക്കൊലാ
(മകൻ) പിടിയാനപൊറും കുട്ടി കടിയാകിടിയാകുമോ?
114

പൊട്ടിക്കാം തേങ്ങ ഭൂതേശ മുട്ടിക്കാതെയൊരാണ്ടു ഞാൻ
പൊട്ടശ്ലോകങ്ങളുണ്ടാക്കും ദുഷ്ടക്കൂട്ടം നശിക്കണേ 215

(വല്ല സംഗതിയും ആരെങ്കിലും മനസ്സിൽ വിചാരിച്ചാൽ, വിചാരിച്ച കാര്യവും അതിന്നുത്തരവും ഉമാമഹേശ്വരസംവാദരൂപേണ നമ്പൂരിപ്പാട്ടിന്നു പദ്യമായി പറഞ്ഞിരുന്നു)

മുല്ലത്താർശരവൈരിയാം വരകയ-
ത്തിപ്പൊട്ടനിന്നമ്മയെ-
ത്തല്ലത്തക്കൊരു ദോഷമെന്തു ബത മു-
ജ്ജന്മം പ്രവൃത്തിച്ചതും
ചൊല്ലിത്തന്നരുളേണമെന്നൊരു പുമാൻ
ചോദ്യപ്പെടുന്നുണ്ടെടോ
മെല്ലെത്താനിഹ ചെയ്ത പാപഫലമാ-
ണെന്നോർത്തുകൊള്ളോമലേ! 216

(ഫലിതശ്ലോകങ്ങൾ)

(കൊടുങ്ങല്ലൂർ കൊച്ചുണ്ണിത്തമ്പുരാൻ തിരുമനസ്സിലെ കുറിച്ച്)

കാലല്ലും നീണ്ടു കണ്ഠാലരകുടുകി വിരി-
ഞ്ഞുള്ളമാർ തെല്ലുവള്ള-
ക്കാലക്കാളീകടാക്ഷോദിതകവിത മന-
ശ്ശുദ്ധി ബുദ്ധിപ്രസിദ്ധി

ഫാലം പാരം കുറഞ്ഞാപ്പിരിയമിണ്ണപിണ-
ഞ്ഞുന്തലായ് രണ്ടരക്കോൽ-
ക്കോലപ്പൊക്കം ഗഭീരസ്വനമിവ പെടുമാ-
പ്പൂരുഷൻ ഭൂരിയോഗ്യൻ. 217

(കറവങ്കരെ നീലകണ്ഠൻ നമ്പൂരി (രാജാവ്)
അവർകളെ കുറിച്ച്)

അപ്പംപോലെ വിടൎന്ന പൊക്കിളുരസി-
ത്തല്ലുന്ന വൻചന്തി മെ-
യ്യല്ലും പിൻഞെളിവാക്കവിൾത്തടമതിൽ
ചേരുന്ന തോടൊന്നഹോ
ശില്പം പൊന്തനടി സ്വഭാവഗുണമീ-
ജ്ജാതിത്തമാക്കേവമായ്
ത്തുപ്പിത്തുപ്പിവരുന്ന തുംഗകവിയാ-
മിയ്യാളിതയ്യാ രസം 218

---

സ്ഥൂലിച്ച കുത്തമുഖമുണ്ടൊരു തേറയുണ്ടു
വാലുണ്ടു ഭംഗിയിൽ വളൎന്നൊരു വഡ്ഢിയുണ്ട്
മേലൊക്കെ രോമവുമതുണ്ടൊരു പാച്ചിലുണ്ട്
കോലാംഗമാണു പരമാൎത്ഥമതല്ല നൂനം. 219

---

(ഒരു കവിയോടുള്ള ഗുണദോഷം.)

മുമ്പിൽ താനഥ മുക്രകുത്തി വഷളായ്
സൃഷ്ടിച്ച പദ്യങ്ങൾ ക-

ണ്ടമ്പിൽ കമ്പമതായിതോ ബത! ഭവാ-
നെന്നൊന്നു ശങ്കിച്ചു ഞാൻ
ഇമ്പത്തോടടനിപ്പൊൾ വിട്ട കൃതിക-
ണ്ടപ്പോളുറപ്പായ് മഹാ-
കമ്പംതന്നെയതെന്നുമുഷ്ണമില്ലകി-
ട്ടാണെന്നുമേതെങ്കിലും. 220

എന്നോ വിസ്മയമേതുമില്ല കവിതാ-
സാമർത്ഥ്യമെന്നാൽ ഭവാ-
നിന്നേറെക്കഷണിച്ചുവണ്ണമുളവാ-
ക്കീട്ടെന്തു സാദ്ധ്യം സഖേ!
മുന്നം ഗർഭിണിയായനാൾ മുദിതയാ-
യ്മാതാവു നേർന്നിട്ടതു-
ണ്ടെന്നോ? താൻ കവിയായ് ജനങ്ങളെ ഞെരു-
ക്കീടേണമെന്നിങ്ങനെ. 221

തുറുക്കണ്ണും തുംഗസ്തനികളുടെ ഗർഭങ്ങളലസി-
പ്പെറുംവണ്ണം കോംക്രസപനവുമടവും വട്ടമുഖവും
കരിന്തൊണ്ണുംകൈപ്പുസ്തകവുമിടചേർന്നോതൊരുവനീ
വരുംപൊണ്ണൻക്രൂരൻകുമതിബകനോ തസ്യ മകനോ?

---

പൊക്കം പൂണ്ടുള്ള മൂക്കിൻപുറമൊരുകുരുവും
ശ്രുണ്ഠിയും ചുണ്ടുകൂട്ടാൻ
പൊക്കീടും കൂത്തപല്ലും മുഖമതിനൊരു കൂ-
പ്പും കരംചേർന്ന കാപ്പും
വക്കാണിച്ചുള്ളവാക്കും വലിയൊരുകരിനാ-
ക്കും പെരുംചന്തിയും വൻ-

പൊക്കത്തിൽ തന്നിരിപ്പും തെളിവുമരതവും
ചേരുമീ ഭീരുവാരോ! 223

ധരിച്ചീടെൻകണ്ണാ! വിജയനൊടെതിർത്തീടിലിഹനീ
തിരിച്ചോട്ടം നാട്ടംവെടിയുമുടനേ കാട്ടതിരയും
ഉരച്ചീടാതേവം വിരുതുകളരയ്ക്കുന്നവർ വൃഥാ-
കരച്ചീട്ടം ശപാവുണ്ടൊരുവക കടിക്കില്ലനിയതം.

കാലേ കാലാത്മജൻതന്നൊട്ട കലഹമത്തും
വിട്ടുയോജിച്ചു രാജ്യം
ചാലേ ഭാഗിച്ചു പാലിച്ചിട്ടുകയി! കരുവീ-
രപ്രഭോ! ക്ഷ്വസലൊന്യേ
ആലോചിക്കേണ്ടതല്ലാതവരൊട്ട ചതിചെ-
യ്തിനിയും വാണുകൊൾവാൻ
മേലാ മേലാലിവന്നം കസ്തതികൾ വെറുതേ
കൂട്ടിയാൽ ക്കുട്ടകില്ല. 225

താഴെ ചേക്കുന്ന ശ്ലോകം അച്ഛൻ നമ്പൂതിരിപ്പാട്ടിന്നു
ണ്ടാക്കിയതാണ്. ഒടുവിൽ കിട്ടിയതാകയാൽ ഇവി
ടെ ചേക്കുന്നതാകുന്നു.

കോഴിക്കോട്ടു മഹാമൃത്യുഞ്ജയനെക്കുറിച്ച്

ഉണ്ടന്തിക്കുടയപ്പവും മലരുമിങ്ങല്ലേതരം പാകവും
പണ്ടേകുട്ടിവരുത്തിവെച്ചസിതയും നല്ലാലിളന്നീർകളും
കണ്ടാലത്ഭുതമാംപടിക്കിതുവിധം നിത്യം നടക്കുന്നുകേ-
ളുണ്ടസ്സക്കരകൂടിയുണ്ടെഴുതുവാനോത്തില ധാത്രീപതേ!

# ഗണപതിപ്രാതൽ

## ശീതങ്കൻ തുള്ളൽ.

പണ്ടൊരു ദിനം വിത്തേശപാലൻ ശ്രീല-
കണ്ഠനു കാഴ്ചയായ് വെച്ചു പഴക്കുല
മണ്ടിവന്നാശു ഗണേശനെടുത്തു
തൊണ്ടോടുകൂടിബ് ഭുജിച്ചുടനാദരാൽ
കണ്ടുനില്ക്കുന്ന ധനാധിനാഥൻ ശിതി-
കണ്ഠനെത്താണുതൊഴുതുണർത്തീടിനാൻ.
കാലാന്തകാ! ഭവൽകാരുണ്യമല്ലാതൊ-
രാലംബനം നമുക്കില്ലെന്നറിക നീ.
ഒന്നുണ്ടെനിക്കു മനക്കാമ്പിലാഗ്രഹം
ചന്ദ്രചൂഡാ! വിഭോ! കേട്ടരുളേണമേ.
പ്രാലേയപർവ്വതപുത്രിയോടൊന്നിച്ചു
ബാലകന്മാരെയും കൊണ്ടൊരു വാസരം
കാലത്തുതന്നെയെഴുന്നള്ളി നമ്മുടെ-
യാലയംതന്നിൽ ഭുജിച്ചുപോന്നീടണം.
എന്നാലതുകൊണ്ടെനിക്കു മേന്മേൽ ഗുണം
വന്നീടുമല്ലോ മഹാദേവ! ശങ്കര!
എന്നതു കേട്ടു മഹേശൻ കുറഞ്ഞൊന്നു
മന്ദസ്മിതംപൂണ്ടു ചൊന്നാൻ ധനേശ്വരം
നിന്നുടെയുള്ളിലെ ഭക്തിയും സ്നേഹവു-
മെന്നെക്കുറിച്ചാറമുണ്ടെന്നറിഞ്ഞു ഞാൻ

എന്നതുകൊണ്ടു നമുക്കു സന്തോഷവും
നിന്നിൽ പ്രതിദിനമേററം ധനപതേ!
എന്നതു കേട്ടു ധനേശ്വരൻ പിന്നെയും
പന്നഗഭൂഷണനോടറിയിച്ചിതു.
ഭക്തികൊണ്ടീശ്വരൻ പ്രീതനാമെങ്കിലും
ഭുക്ത്യാദി നല്ലവസ്തുക്കൾ നൽകും ജനം.
എന്നതുകൊണ്ടങ്ങെഴുന്നള്ളി നമ്മുടെ
മന്ദിരം ശുദ്ധമാക്കേണം വിഭോ! ഭവാൻ
ഇങ്ങിനെ ചൊന്നതു കേട്ടു മഹേശ്വര-
നങ്ങിനെതന്നെയെന്നും പറഞ്ഞീടിനാൻ.
യാത്രയുംചൊല്ലിത്തൊഴുതു ഗണേശ്വര-
മൂർത്തിയെ നോക്കിച്ചിരിച്ചു പോന്നീടിനാൻ
ആലയംതന്നിലകത്തു വന്നോരോന്നു
കാലേ വരുത്തിത്തുടങ്ങി പൌലസ്ത്യനും
തുമ്പക്കുസുമത്തിനൊത്തൊരു തണ്ഡുലം
സംഭരിച്ചീടിനാനേററം ധനേശ്വരൻ
സദ്യയ്ക്കു വേണ്ടുന്ന വസ്തുക്കളൊക്കയു-
മുദ്യോഗമുള്ള ജനങ്ങൾ വരുത്തിനാർ.
നീളെ നെടുമ്പുര കെട്ടി ശ്രമിപ്പതി-
നാളുകളേയും ക്ഷണിച്ചു വരുത്തിനാൻ
ചോററിന്നു വേണ്ടും കറിസ്സാധനങ്ങളു-
മേററം പലതരം തത്ര വരുത്തിനാൻ
വിത്തം വളരെക്കരത്തിലുള്ളാളുകൾ-
ക്കൊത്തതിൻവണ്ണം വരും കാര്യമൊക്കയും
വെപ്പും തുടങ്ങിച്ചു പിന്നെ ധനേശ്വരൻ

കല്പിച്ചു വേണ്ടുന്ന കാൎയ്യങ്ങളൊക്കയും
വെട്ടുവഴികളടിച്ചുതെളിച്ചതിൽ
പട്ടുകൾ നീളെ വിരിച്ചുകൊണ്ടീടണം
നാലുനിറമുള്ള പട്ടുകൾ കൊണ്ടതിൻ
മേലേ വിതാനം ചുരുക്കരുതൊട്ടുമേ
മുത്തും പവിഴവും ചേൎത്ത മാലാഗ്രണം
പത്തുനൂറായിരം തോരണം തൂക്കണം.
രണ്ടുപുറത്തും നിറപറദീപവും
രണ്ടുലക്ഷം കുലവാഴയും തൂക്കണം.
പൊന്നണിഞ്ഞാനക്കഴുത്തിൽ പെരുമ്പറ
പിന്നെയും വേണ്ടവാദ്യം വരുത്തീടണം.
മിന്നുന്ന പൊന്നിൻതളികയിൽ നൂൽത്തിരി
തന്നെ നനച്ചു കൊളുത്തിപ്പിടിക്കണം.
മങ്കമാർവേണമതിന്നവർ നല്ലൊരു
തങ്കപ്പതക്കമണിഞ്ഞു വന്നീടണം.
കങ്കണം കൈവിരൽമോതിരം മാലയും
കൊങ്കദ്വയങ്ങളിൽ മുത്തുരത്നാവലി
കുങ്കുമം നല്ല മലയജംതന്നുടെ
പങ്കവും നന്നായണിഞ്ഞെതിരേല്ക്കണം.
ശങ്കരീശങ്കരന്മാരുടെ യാത്രക്കു
കിങ്കരന്മാരേറെ വേണമകമ്പടി
ആലവട്ടങ്ങളും വെൺചാമരങ്ങളും
കാലമൊട്ടും കളയാതെ വരുത്തണം.
ബാലമട്ടോൽമൊഴിമാൎക്കു വാണിടുവാൻ
നാലുകെട്ടിന്നിയും നാലഞ്ചു തീൎക്കണം

നന്ദിമുമ്പായ ഗണങ്ങൾക്കിരിക്കുവാൻ
മന്ദിരം മന്ദിയാതൊന്നു നിർമ്മിക്കണം
എന്നുതന്നെയല്ല വേണ്ടുന്നതൊക്കെയു-
മൊന്നൊഴിയാതെ വരുത്തിവച്ചീടണം.
ഇങ്ങിനെയെല്ലാം പറഞ്ഞുറപ്പിച്ചുകൊ-
ണ്ടങ്ങറിയിപ്പാൻ ഗമിച്ചു ധനാധിപൻ
തമ്പുരാനേ! ഹര! നിൻകൃപകൊണ്ടു ഞാൻ
സമ്പ്രതി വേണ്ടുന്ന കോപ്പുകൂട്ടീ വിഭോ!
വെക്കമവിടേയ്ക്കെഴുന്നള്ളി നമ്മുടെ
സൽക്കാരമേററു തുണച്ചരുളേണമേ.
കാളകണ്ഠനതുകേട്ടോരനന്തരം
കാളപ്പുറത്തു കരേറിപ്പുതുക്കവേ.
പേട വിലോലവിലോചന പാർവ്വതി
കൂടവേ കാളമുകളിൽക്കരേറിനാൾ
സ്കന്ദൻ ഗണേശ്വരൻ നന്ദിമുമ്പായുള്ള
വൃന്ദങ്ങളൊന്നൊഴിയാതെ പുറപ്പെട്ടു.
പട്ടുവിരിച്ച വഴിയിൽ ചവിട്ടാതെ
പെട്ടന്നു കാള നടന്നുതുടങ്ങിനാൻ
നല്ലൊരു പട്ടു വിരിച്ച സ്ഥലങ്ങളി-
ലെല്ലാം ചവിട്ടി നടന്നു വിനായകൻ
എന്നതു കണ്ടു ധനാധിനാഥൻ പുന-
രൊന്നുമേ മിണ്ടാതെ നിന്നാനരക്ഷണം
കാളപ്പുറത്തുന്നിറങ്ങി മഹേശ്വരൻ
മാളികതന്നിലിരുന്നു മൃഡാനിയും
മുപ്പതുനാഴികകൊണ്ടു വരുത്തിയ

കോപ്പുകൾ കണ്ടാൽ വിചിത്രമല്ലോ! സഖേ!
കയ്യിൽപ്പണമുള്ളവൻ നിനച്ചീടുന്ന
കാൎയ്യം വരുത്താൻ പ്രയാസമുണ്ടാകുമോ?
എല്ലാമൊരുങ്ങിയെന്നാകിലും താമസം
തെല്ലുണ്ടതുകൊണ്ടു ബാലകന്മാരുടെ
ഭക്ഷണം വേഗം കഴിപ്പിച്ചു നമ്മുടെ
ഭക്ഷണത്തിന്നു ശ്രമിച്ചുകൊണ്ടാൽമതി
എന്നതു കേട്ടു വിളിച്ചു ഗണേശനെ
സ്കന്ദനേയും വിളിച്ചങ്ങിരുത്തീടിനാൻ
നല്ലയിലക്കെട്ടെടുത്തതിലോരോന്നു
നല്ലവണ്ണം തുടച്ചാശു വെച്ചാദരാൽ
പൊന്നുകൊണ്ടുള്ളൊരു കോരികതന്നില-
ങ്ങന്നം നിറച്ചതു കണ്ടു വിനായകൻ
ചട്ടുകം ചോറുമിലയുമിലയുടെ
കെട്ടുമാക്കോരികയും ഭുജിച്ചാദരാൽ
യക്ഷാധിനാഥനോടേവം പറഞ്ഞിതു
ഭക്ഷണത്തിന്നിലവെച്ചു വിളമ്പുക
രണ്ടാമതുമൊരു കെട്ടില വെച്ചതും
കൊണ്ടന്ന ചോറും ഭുജിച്ചുടൻ പിന്നെയും
കൊണ്ടുവാ പത്രവും ചോറുള്ള പാത്രവു-
മുണ്ടു വിശപ്പതു തെല്ലുതീൎന്നാൽ മതി.
അച്ഛനോടൊന്നിച്ചു പിന്നെ ഞാൻ സദ്യയി-
ലിച്ഛിച്ചവണ്ണം ഭുജിച്ചുകൊള്ളാം സുഖം.
പിന്നെയും പിന്നെയുമേവം പറഞ്ഞുകൊ-
ണ്ടന്നം വളരെ ഭുജിച്ചോരനന്തരം

ചോറുവിളമ്പി വിളമ്പി വലഞ്ഞവർ
മാറിപ്പുതുക്കെയൊളിഞ്ഞുതുടങ്ങിനാർ.
നല്ലവണ്ണം നമുക്കന്നം വിളമ്പുവാ-
നില്ലാ മനസ്സു ധനാധിനാഥന്നഹോ
ഏറെപ്പണം കെട്ടിവെച്ചും ജനങ്ങൾക്കു
ചോറു കൊടുപ്പാൻ മുഷിച്ചിലുണ്ടാശ്ചര്യം
എന്നാലടുക്കളതന്നിൽ കടന്നു ഞാ-
നൊന്നൊഴിയാതേ ഭുജിക്കുന്നതുണ്ടിനി.

(മട്ടുമാറി)

മനതളിരിലിതി കരുതി മദനരിപുനന്ദനൻ
മന്ദം മഹാനസംപുക്കു നോക്കുംവിധൌ
അതിധവളരുചികലരുമധികതരമന്നവും
അത്ഭുതമായോരെരിശ്ശേരി വെച്ചതും
അമൃതിനൊടുസദൃശമഥ പലപല ചരക്കില-
ങ്ങഞ്ചാറുകൂട്ടം പ്രഥമനും കണ്ടിതു
പരമഗുണഗണമുടയ സിതയൊടിടചേർന്നൊരു
പാൽപ്പായസം നല്ലതന്തികേ കാൺകയാൽ
ഇതിലധികമധുരമിനിയപരമൊരു വസ്തുവി-
ന്നില്ലെന്നുറച്ചതു ഭക്ഷിച്ചനന്തരം
നലമൊടതിനരികിലഥ വളരെ മധുരക്കറി
നാലെട്ടു വാർപ്പിൽ കിടന്നതും പാത്രവും
അഴകിനൊടു സവിധഭുവിയരികഴുകിവെച്ചതും
അന്നവും പിന്നെക്കറിപലതുള്ളതും
ഏലപലകവിറകുകടുമുളകുമുപദംശവും
എണ്ണയും നെയ്യും വെളിച്ചെണ്ണതേങ്ങയും

അതികഠിനമരനിമിഷമതിനിടയിലമ്മിയും
അമ്മിക്കുഴിയുമുരലും ചിരകയും
അടപലകകയറുകളുമധികമരിവട്ടിയും
അത്ഭുതമായുള്ള പപ്പടക്കൂട്ടവും
വടിവിനൊടുഗജവദനനഴകൊടു ഭുജിച്ചുടൻ
വന്നു കലവറതന്നിൽ കടന്നുടൻ
രസകദളി കദളികളുമഴകൊടഥ പൂവനും
രണ്ടുനാലായിരം നേന്ത്രക്കുലകളും
കനിവിനൊടു കരിവദനനതികുതുകമോടുടൻ
കണ്ണൻകറുങ്കാളിവണ്ണൻപഴങ്ങളും
ഇതുപലതുമവിടെയഥ ഭരണികളിലേറ്റവു-
മിച്ഛിച്ചിരുന്നോരു തേനും ഗുളങ്ങളും
അതിമധുരമുടയ സിത ഘൃതവുമഥ കണ്ടുടൻ
ആനന്ദമോടു ഭുജിച്ചാനശേഷവും
പുനരപിച ഭരണി കുടമനവധികലങ്ങളും
കണ്ടു കറിയ്ക്കുള്ള കോപ്പു ശേഷിച്ചതും
അതു സകലമപിച കരിവദനനഥ തിന്നുട-
നാനനമുഖൻതാൻ പുറത്തിറങ്ങീടിനാൻ
അതുസമയമരികിലഥ ധനദനെ വിളിച്ചുകൊ-
ണ്ടാഭാഷണംചെയ്തു ചൊല്ലിനാനിങ്ങിനെ
അയികുടില! ധനദ! മമ തരിക പുനരന്നവു-
മല്പമെന്നാകിലും കൂട്ടുവാനുള്ളതും
പെരിയ പരവശത മമ കളവതിനു ചോറു നീ
പ്രാതല്ക്കു മാത്രമെന്നാകിലും നൽകണം
അശനമതിനൊരുവനിലയഴകിനൊടു വെച്ചുകൊ-

ണ്ടന്നം കൊടുക്കാതയയ്ക്കുക യോഗ്യമോ?
അതിലധികമധികധനമുടയ ധനദ! ഭവാ-
നാമന്ത്രണംചെയ്തു കൊണ്ടുപോന്നിങ്ങനെ
ജഠരഫലമതിന്നു സമമൊരു കബളമെങ്കിലും
ബാലനായിട്ടും നമുക്കു തരാത്തതു്
ഉചിതമിതി തവ മനസി കരുതിടുക വേണ്ട നീ-
യ്യുണ്ണമുടക്കിയയയ്ക്കുക നിന്ദിതം
അയിധനദ! പുരുഷനിഹ പെരിയ ധനമുണ്ടെങ്കി-
ലായവൻ ചെയ്കതു നല്ല നേരാസ്ത്വതും
ഹൃദയമതിലിതു കരുതി മദമധികമുള്ള നീ
ഹൃദ്യമിബ്ബാലനാമെന്നെച്ചതിച്ചതും
വചനമിദമതിപരുഷമനവധി പറഞ്ഞുടൻ
വായും പിളർന്നോടിയെത്തി വിഘ്നേശ്വരൻ
അതുസമയമധികഭയമുടയ നിധിനായക-
നാധിയും പൂണ്ടങ്ങുമിങ്ങുമോടീടിനാൻ
അടിയനിഹ കരുതിയതു സകലവുമൊടുങ്ങിയി-
ന്നാവോളമിന്നിയും വേഗമുണ്ടാക്കുവൻ
അതിനു പുനരൊരു വചനമവനൊടുരചെയ്യാതെ
ആർത്തനായ് പിന്നാലെ മണ്ടിയോടിസ്സുയാൽ
കരിവദനകലഹമതു കളവതിനു നമ്മുടെ
കാലാരിപാദം പിടിക്കനല്ലു ജവാൽ
ഇതി മനസി ബത കരുതി സപദി നരവാഹനൻ
ഇന്ദുചൂഡാന്തികേ ചെന്നുവീണേററവും
വിനയമൊടു വിമലതരനുതിവചനമോതിനാൻ
വിശ്വൈകനാഥ! നമസ്തേ യമാന്തക!

അടിയനിഹ പിഴപലതുമധികമയി ചെയ്തില്ല-
മാശ്രയം മററാരുമില്ലെനിക്കീശ്വര!
ജനനിയുടെ ജഠരമതിൽ മരുവുമൊരു ബാലകൻ
ജാതനാം മുമ്പിൽ ചവിട്ടിയെന്നോക്കയാൽ
മനതളിരിലതിന്നു ബത കലഹമൊരുനാളുമാ-
മാതാവിനുണ്ടാകയില്ലെന്നു നിർണ്ണയം
അടിമലരിലടിമപെട്ടമടിയനുടെ സങ്കട-
മഷ്ടമൂർത്തേ! ഭവാൻ നീക്കി രക്ഷിക്കണം
തവ ചരണയുഗളമതു ശരണമണയും ക്ഷണേ
താപം ശമിക്കുമെന്നല്ലോ ബുധമതം.
കുസുമശരദഹന! ദിവസകരബിംബവും
കൂരിരുട്ടും കൂടിയൊന്നിച്ചിരിക്കുമോ?
കരലസിതകനകമൃഗ! കലവായിലുള്ളതും
കാലാന്തകാ! കറിവെച്ചതു മന്നവും
ചെരക ശിവ!വിറകുരുളി കരകമിവ പാത്രവും
ചെമ്പും ചരക്കും നെടുമ്പുരയുള്ളതും
പരമശിവ! പരിചിനൊടു ജഗമുഖനശേഷവും
പാരാതെ ഭക്ഷിച്ചൊടുക്കി പുരാന്തക!
പുരമഥന പുനരധികമരിശമൊടടുത്തുടൻ
പുഷ്കരംകൊണ്ടു പിടിക്കുന്നു ഹന്ത!മാം
ജിതശമന!തവ മനസി ബഹുകരുണകൊണ്ടു ഞാൻ
ജീവിച്ചിനിച്ചിരകാലമിരിക്കണം
അമൃതകരശകലധരനതികളിതിചെയ്തുട-
നഞ്ജലികൂപ്പി നമസ്കരിച്ചാദരാൽ
അചലവരമകളുടയ ചരണകമലങ്ങളു-

മത്യന്തഭക്ത്യാ വണങ്ങിനിന്നീടിനാൻ
അതുപൊഴുതു ശിവനുമഥ ശിവയുമരുളീടിനാർ
ആധി നിനക്കിനി വേണ്ടാ ധനേശ്വര!
പലകുറവു പലദിവസമധികമിഹ ചെയ്കിലും
പാദം പിടിച്ചാൽ ക്ഷമിക്കും മഹത്തുകൾ
ഇതിനുതവ പിഴ കിമപിയൊരുവഴി നിനയ്ക്കില്ലു-
മില്ലെന്നു നിശ്ചയമുണ്ടു ഞങ്ങൾക്കഹോ
കരിവദന! വിരവിനൊടു വരിക മമ സന്നിധൌ
കഷ്ടം കണക്കല്ല നിന്നുടെ ചേഷ്ടിതം
അയി തനയ ധനദനിഹ മമത പെരുകീടിനോ
രക്ഷിക്ക നമ്മെ ക്ഷണിച്ചുവരുത്തിയാൽ
ഉചിതമതു മൃദുവചനമവനൊടുരചെയ്തുകൊ-
ണ്ടുണ്ണിനീ തന്നെ ചോറുണ്ടുപോയീടണം
അപരനിഹ തരുമശനമമൃതിനുസമാനമെ-
ന്നാസ്വദിച്ചീടണമെന്നോ ഗുണം വരും.
അതിദുരിതഫലമതിനു പരിചൊടു ധരിക്ക നീ-
യന്നദാതാവിനെ നിന്ദചെയ്യുന്നതും
ഇതു സപദികരുതി ഹൃദിധനദനെവിളിച്ചു നീ-
യിച്ഛിച്ചതെല്ലാം കൊടുത്തയച്ചീടണം
സകലജനപരമഗുരു പരമശിവനിങ്ങിനെ
സാധുവാംവണ്ണം പറഞ്ഞതു കേൾക്കയാൽ
അയിധനദ!മയി കിമപി പരിഭവമൊരിക്കലു-
മാധിയുമുണ്ടാകവേണ്ടാ ഹൃദന്തരേ
ഇതിമൃദുളവചനമതു ഗണപതി പറഞ്ഞുട-
നാശാധിനാഥനെച്ചേർത്തു വക്ഷസ്ഥലേ

സകലപതിശിവനമഥ പരിചരണഭൃത്യരും
സ്കന്ദനും ഞാനും മൃഡാനിയാം ദേവിയും
സരസമിഹ തവ മനസി കരുതിയതിലപ്പുറം
സാധുവാംവണ്ണം പൂജിച്ചുസന്തുഷ്ടരായ്
ചതുരതയൊടതു സകലമറിവതിനു ദിവ്യമാം
ചക്ഷുസ്സുകൊണ്ടു വിലോകനം ചെയ്കനീ
സകലജനനാഥചരണം താഴകൊടു ഗണേശ്വരൻ
സാദരം ചൊന്നതു കേട്ടു ധനേശ്വരൻ
ഹൃദയതലമതിലമരുമമലതരദൃക്കിനാ-
ലീക്ഷിച്ചനേരമറിഞ്ഞു സമസ്തവും
അതുപൊഴുതു ഹൃദി കുതുകമധികമുളവാകയാൽ
ആനനമുഖനൊത്തൊഴുതുനിന്നു ചിരം
അതുസമയമചലമകൾ ഗിരിശനുമുരസ്സയാ-
ലന്നവും സ്വാദുള്ളതും നീക്കിയൊക്കയും
വടിവിനൊടു കരിവദനവദനകമലാന്തരാൽ
വീണതുണങ്ങി സമസ്തവസ്തുക്കളും
പുരമഥനനതുപൊഴുതു നിധിപതിയൊടിങ്ങനെ
പുഞ്ചിരിതൂകിയരുൾചെയ്തു സാദരം
ഇഭവദനമുഖഗളിതമിതു തവ സമസ്തവു-
മീക്ഷണംചെയ്തു കണക്കുനോക്കി ദ്രുതം
പരിചിനൊടു ഭരണികളുമഖിലമിഹ പാത്രവും
പണ്ടിരുന്നേടത്തു വച്ചിച്ചുകൊള്ളുക
അമരകുലമഖിലമിഹ ഹവിരനലനാവുകൊ-
ണ്ടാസ്വദിക്കുന്നതുപോലെയെല്ലാവരും
തവ സകലവിഭവമിഹ ഗണപതിമുഖംകൊണ്ടു

താല്പര്യ്യമോടേ ഭുജിച്ചു സന്തുഷ്ടരായ്
തവ ഭവതു ശുഭമിനിയുമഖിലധനവൃദ്ധിയും
താമസമില്ലിനിപ്പോകുന്നു ഞാനെടോ
ഇനിയുമിഹ പിരിവിനൊടു പറക തവ വേണ്ടതെ-
ന്നീശ്വരൻ ചൊന്നതു കേട്ടവൻ ചൊല്ലിനാൻ
പരിചിനൊടു ജടമുടിയിലണിമതിയണിഞ്ഞതും
പാമ്പും പലതരം തുമ്പയും ചാമ്പലും
സരസതരമൊഴുകുമൊരു സുരതടിനിതന്നുടെ
സാരമായുള്ളൊരു കാന്തിപ്രവാഹവും
നിടിലതടനയനമതുമപരനയനങ്ങളും
നെറ്റിത്തടം നല്ല നാസികാഭംഗിയും
ദളിതമണിപവിഴമതിലധികമിഹ രക്തമാം
ദന്തവാസസ്സിന്റെ സൌഭാഗ്യമുള്ളതും
മുകുരമതിലതിധവളനിറമുടയ ദന്തവും
മൂല്യമായുള്ളൊരു കുണ്ഡലദ്വന്ദ്വവും
പരശുവരമഭയമൃഗമിവ പലതുമുള്ളൊരു
പാണിപത്മങ്ങളും നീലമാം കണ്ഠവും
മടിയിൽ മലമകളു പുനരഴകൊടു വസിപ്പതും
മത്തദ്വിപത്തിന്റെ ചർമ്മമുടുത്തതും
തുടയിണയുമടിമലരുമടിയനു ഹൃദന്തരേ
തോന്നേണമെന്നും മഹാദേവ! ശങ്കര!
തൊഴുതു പുനരിതു പറയു * * * * കുമാരനോ-
ടീശ്വരൻ പിന്നെയും ചൊല്ലിനാനിങ്ങനെ
"ഇതുസതതമഥ ഭവതിഭവതു" ഭവനിങ്ങനെ
ഈപ്സിതം നൽകി മറിഞ്ഞു ഭവാനിയും

തദനു പുനരിഭവദനപദയുഗള പത്മവും
താരകാരാതിപാദാംഭോരുഹങ്ങളും
അതിവിനയമൊടു തൊഴുതു ധനപതിയൊടാദരാൽ
അസ്തു തേ മംഗളമെന്നവർ ചൊല്ലിനാർ
പുനരവരുമെഴുതുമഥ പരിജനമശേഷവും
പുണ്യജനേശ്വരൻ കാൺകെ മറഞ്ഞിതു.

ശുഭം

വെണ്മണി വിഷ്ണുനമ്പൂതിരിപ്പാട്.

## രഘുവംശം.

ചെന്താർശരാന്തകനെന്നുടെ ദൈവത-
മന്തരംഗത്തിലുമയോടുകൂടവേ
സന്തതം വാണരുളീടേണമായതി-
ന്നന്തികേ വീണു നമസ്കരിക്കുന്നു ഞാൻ
തുമ്പിക്കരത്തിൽ സുവൎണ്ണകുംഭം പുന-
രൊമ്പതുമൊന്നും ഭുജങ്ങളിലൊക്കയും
കൊമ്പും കരിമ്പും ഗദയും ശരാസനം
ജംബീരപാദപംതൻെറഫലമതും
നീലോല്പലം നല്ല പാശവും നല്ലൊരു
ശൂലവും ചക്രവും കൈക്കൊണ്ടു നാരതം
തൻപദം സേവിച്ചമേവും ജനങ്ങൾക്കു
സമ്പത്തു നൽകിയനുഗ്രഹിച്ചീടുവാൻ
കുംഭിമുഖാകൃതികൊണ്ടു വസിക്കുന്ന

തമ്പുരാനെന്നെത്തുണച്ചരുളേണമേ.
വാണിയും മൽഗുരുനാഥനും വ്യാസനും
പാണിനിമുമ്പായ മാമുനിവർഗ്ഗവും
ദക്ഷിണാമൂർത്തിയും കാരുണ്യമോടെന്നെ
വീക്ഷണംചെയ്യാൻ തൊഴുന്നു ഞാനെപ്പൊഴും
ശ്രീഭൂതമന്ദിരംതന്നിൽ വിളങ്ങുന്ന
ശ്രീദേവിഭൂദേവിമാരുടെ വല്ലഭൻ
ശ്രീനാരദാദിമുനിജനസേവിതൻ
ശ്രീവാസുദേവൻ തുണച്ചരുളേണമേ
കാലാരിതന്നുടെ ഫാലനേത്രാനല-
ജ്വാലാകരാളാളിമാലാസമാകൃതി
കാലാഹികല്പാസിധാരയാ ദൈതേയ
ജാലമറുത്തു നിണം കുടിച്ചീടുന്ന
കാളീഭഗവതിതന്റെ പദദ്വയ-
നാളീകമാശ്രയിക്കുന്നു ഞാൻ സന്തതം
ഈരേഴുലോകം മുടിപ്പാനൊരുമ്പെട്ട
താരകദൈത്യശരീരം ശരംകൊണ്ടു
ദാരണംചെയ്തു പിളന്നവൻതന്നുടെ
മാരണംചെയ്തു ജഗദാർത്തിതീർത്തൊരു
കാർത്തികേയൻതന്റെ പാദാംബുജമുള്ളി-
ലോർത്തു നമസ്കരിച്ചീടുന്നു നിത്യവും
സൂര്യാന്വയമാം സുധാവാരിരാശിയി-
ലീരേഴുലോകപ്രസിദ്ധൻ ദിലീപനാം
ശാരദചന്ദ്രൻ ജനിച്ചു കുവലയ-
കോരകപുഷ്ടിവരുത്തി ദിനേദിനേ

സത്തുകൾക്കാനന്ദമേററം വളൎന്നിതു
വൃത്തം തദീയം വിലോകനം ചെയ്കയാൽ
ശത്രുജനത്തെജ്ജയിച്ചു ഭൂമണ്ഡല-
മത്രയും രക്ഷിച്ചവാണാനയോദ്ധ്യയിൽ
മന്നവമൌലി സുദക്ഷിണയാകുന്ന
കന്യകതന്നെ വിവാഹം കഴിച്ചുടൻ
കന്നൽക്കുഴൽമണിയാളാമവളോടു-
മൊന്നിച്ചിരുന്നു സുഖിച്ചുവാഴുംവിധൌ
ഭൂമിയിലെങ്ങുമധൎമ്മമെന്നുള്ളതു
കാണ്മതിനില്ല നൃപാലശിക്ഷാവശാൽ.
തസ്കരന്മാരിൽനിന്നുള്ള ഭയമതു-
മക്കാലമില്ലാ ധരിത്രിയിലെങ്ങുമേ
നെല്ലും പണവും നരന്മാൎക്കുവൎദ്ധിച്ചു
ചെല്ലവുമില്ലവും പൂൎണ്ണമായീതുലോം
ധാതാവുപണ്ടു വിധിച്ചകൎമ്മം നാലു-
ജാതിയുമാദരാൽ ചെയ്യുന്നു സൎവ്വദാ
കൎഷകന്മാരും നിനച്ചവണ്ണംതന്നെ
വൎഷിയ്ക്കുമന്നു നവാംബുദജാലവും
ഭൂമിയിൽ വാരിവിതയ്ക്കുന്ന വിത്തുകൾ
സീമകൂടാതെ വിളയുന്നു സൎവ്വദാ
ആധിയും ബാധയും ദുൎബ്ബോധവും മഹാ-
വ്യാധിയുമക്കാലമില്ല ഭൂമണ്ഡലേ
നേരുവെടിഞ്ഞു നടക്കുവാനാഗ്രഹം
പാരിടവാസികൾക്കില്ലൊരുനേരവും
തന്നുടെ ഭൎത്താവു ദൈവമെന്നുള്ളതു

തന്വംഗിമാരുടെ ചിത്തത്തിലെപ്പൊഴും
വാരിധി ചുററി വളഞ്ഞൊരു ഭൂമിയിൽ
കാൎയ്യമല്ലാതൊരു വസ്തുവില്ലെങ്ങുമേ
രാജഗുണംകൊണ്ടു വൎദ്ധിച്ച ഭൂമിയും
രാജധാനിയ്ക്കുള്ള സമ്പൽസമൃദ്ധിയും
സന്തതം കണ്ടു സുഖിക്കുന്ന ഭൂപതി-
ക്കെന്തൊരു കഷ്ടം! സുഖം കുറഞ്ഞൂതുലോം
സന്തതം സൌഖ്യേന വാഴും ജനത്തിനും
സന്താപമുണ്ടാക്കിവെയ്ക്കുമല്ലോ വിധി
സന്തതിയില്ലായ്കമൂലം ഹൃദന്തരേ
ചിന്തിച്ചുചിന്തിച്ചൊരുദിനം ഭൂപതി
പന്തണിക്കൊങ്കമാർമൌലിയാം തന്നുടെ
കാന്തയോടേവം പറഞ്ഞിതു രാത്രിയിൽ
"പുണ്ഡരികായതലോചനേ!നമ്മുടെ
പുണ്യം പരിപൂൎണ്ണമായതില്ലോട്ടുമേ
കണ്ണിന്നു സൌഖ്യം വരുത്തും സുതാനന-
പുണ്ഡരികം നമുക്കില്ല കാണ്മാൻ പ്രിയേ!
മേലിൽപിതൃക്രിയ ചെയ്യുതിന്നും നാലു
വാരിധിതന്നകം കാപ്പതിന്നുമൊരു
ബാലകനുണ്ടായതില്ലതിനെന്തൊരു
മൂലമെന്നുള്ളതറിവാൻ മുനീശ്വര-
കാലിണ കണ്ടു നമസ്കരിച്ചീടുവാൻ
കാലവിളംബനം വേണ്ടാ നമുക്കിനി
പണ്ടുകഴിഞ്ഞതുമിന്നു ദൂരസ്ഥല-
ത്തുണ്ടായ വൃത്താവും മേലാൽ വരുന്നതും

കണ്ടറിഞ്ഞാശു പറവാൻ വിലോചനാ-
മുണ്ടു തപോധനന്മാൎക്കറിഞ്ഞീടുക
എന്നല്ല നമ്മുടെ വംശത്തിലിന്നോള-
മുണ്ടായ മന്നവന്മാരെഖ്ബരിച്ചൊരു
പങ്കജസംഭവനന്ദനൻ നമ്മുടെ
സങ്കടം തീൎക്കമതിന്നില്ല സംശയം"
എന്നു പറഞ്ഞങ്ങുറങ്ങി നിശാന്ത്യയം
വന്നൊരുനേരമുണൎന്നു കുളിച്ചുടൻ
സന്ധ്യയ്ക്കു വേണ്ടുന്ന കൎമ്മം കഴിച്ചു തേർ-
ബന്ധിച്ചുകൊണ്ടന്നതിൽകരേറീടിനാൻ
തേരതിൽത്തന്നേ കരേറി സുദക്ഷിണ
പാരാതെ തേരും നടന്നുതുടങ്ങിതേ
അക്ഷതം തീയും കയറിട്ട കാളയും
അക്ഷിസൌഖ്യം വരുത്തീടും പശുക്കളും
അക്ഷിതിപാലനു കാളേം മദ്യവും
തൽക്ഷണം വിപ്രദചയവും ശകുനമായ്
വന്നതു കണ്ടു തെളിഞ്ഞു ഹൃദന്തരം
മന്നവനും മധുവാണിക്കുമേറവും
വണ്ടാർകുഴലിമണിയോടു മന്നവൻ
കണ്ടിലയോ നീ വിപിനമെന്നിങ്ങിനേ
കൊണ്ടാടിയുള്ളിൽ കുതുകേന കാണിച്ചു-
കൊണ്ടു സവിസ്മയം പൂണ്ടുചൊല്ലീടിനാൻ
"പണ്ടു നീ കണ്ടറിവില്ലാത്ത കാനനം
കണ്ടാൽ ഭയം തേടുമേവനെന്നാകിലും
കണ്ടാലതിശയമായ വഴിയുടെ

രണ്ടുപുറവും കറുത്തിരുണ്ടങ്ങിനെ
നീണ്ടുയൎന്നുള്ള മരങ്ങളും മാനത്തു
കൊണ്ടുരുമ്മീടും മലകളും കാൺക നീ.
കണ്ടകജാലം നിറഞ്ഞുള്ള വല്ലികൾ
കൊണ്ടുവിതാനിച്ചമാൎഗ്ഗത്തിലുള്ളൊരു
കുണ്ടും കുഴിയും തിരിച്ചറിഞ്ഞീടുവാ-
നുണ്ടു വളരെ പ്രയാസം മമ പ്രിയേ!
തണ്ടാരിലുണ്ടാം മധുരസത്തെണ്ണിമുങ്ങി-
ച്ചുണ്ടായ മോദേന മണ്ടിപ്പറക്കുന്ന
വണ്ടിൻെറ ഝങ്കാരമങ്ങുമിങ്ങുംമഴ-
ക്കൊണ്ടൽവേണിമണേ! കേൾക്കുന്നതില്ലയോ?
കണ്ഠീരവത്തിൻെറ കണ്ഠധ്വനി കേട്ടു
മണ്ടിത്തിരിക്കുന്നു മാതംഗസഞ്ചയം
ഇണ്ടൽപൂണ്ടോടുന്നു മാനും കലകളും
പണ്ടുകാണാത്തുള്ള സത്വജാലങ്ങളും
കണ്ടാലുമിന്നു രഥധ്വനി കേൾക്കക്കൊ-
ണ്ടുണ്ടായ സംഭ്രമാൽ പാഞ്ഞൊളിച്ചീടുന്ന
കണ്ഠീരവാദിയായുള്ള മൃഗങ്ങളെ
കണ്ടിവാർകേശി! നീ കണ്ടാലുമന്തികേ
ആദിത്യരശ്മികളിട്ടിക്കിലെങ്ങുമേ
ബാധിക്കയില്ലെന്നു ബോധിക്കമെൽപ്രിയേ!
ഖേദിക്കവേണ്ടാ കൃശോദരി!നിന്മനം
മോദിച്ചുകൊണ്ടാലുമിവനം ശോഭനം
മത്തദ്വിപത്തോടടുത്തുടൻ കേസരി
മസ്തകംതന്നിലടിച്ചുപിളൎക്കയാൽ

മുത്തുരത്നം വഴിനീളെക്കിടക്കുന്ന-
തത്ഭുതം മൃഗലോചനേ! കാണുക നീ
പത്തരമാററുള്ള തങ്കവുമിവക
മുത്തുമൊരുമിച്ചു മാലയുണ്ടാക്കി നിൻ-
കുത്തുമുലയിലലങ്കരിച്ചീടുവാൻ
ചിത്തേ കുതൂഹലമുണ്ടോ വരാനനേ!
ഉത്തുംഗപീനസ്തനഭരേ! കേകികൾ
നൃത്തം തുടങ്ങി രഥരവം കേൾക്കയാൽ
അത്യുഗ്രശാർദ്ദൂലവൃന്ദമശേഷവും
മത്തമാതംഗസമൂഹം വരാഹവും
പഞ്ചാസ്യവൃന്ദങ്ങൾ പഞ്ചാമരമൃഗ-
സഞ്ചയം മാൻപേടമാത്രം കലകളും
കാടകംതന്നിൽ കടന്നിവയൊക്കയും
പാടേ മുടിപ്പാനൊരുമ്പെട്ടുനില്ക്കുന്ന
വേടജനത്തിൻറെ ചാപശിക്ഷാബല-
പാടവം കണ്ടുകൊണ്ടാലും കൃശോദരി!
നീരദഘോഷധ്വനിപോലെ മുഴങ്ങുന്ന
തേരുരുളിൻറെ നിനാദങ്ങൾ കേൾക്കയാൽ
ആരുടെ തേരെന്നറിവാൻ വരും വേട-
നാരീജനങ്ങളെക്കണ്ടിതോ സുന്ദരി!
ഇങ്ങിനേയോരോന്നു കണ്ടുകൊണ്ടുമവർ
തങ്ങളിലോരോന്നു ചൊല്ലിയും മെല്ലവേ
തേരിൻറെ വേഗമതുകൊണ്ടു ദിക്കുക-
ളോരോന്നു ലംഘനം ചെയ്തതറിയാതെ
അമ്ഭോജസംഭവനന്ദനൻതന്നുടെ

പർണ്ണശാലാന്തികേ ചെന്നു മഹാരഥം
പണ്ടു താൻ കാണാത്ത വസ്തുക്കളോരോന്നു
കണ്ടു മൃഗേക്ഷണയോടു ചൊന്നാൻ നൃപൻ
മൂർത്തിത്രയത്തോടു തുല്യനാം താപസൻ
പാർത്തരുളീടും പ്രദേശമടുത്തു കേൾ
തേർത്തടംതന്നിൽനിന്നമ്പോടിറങ്ങുവാ-
നോർത്താൽ സമയമടുത്തു നൃപാത്മജേ!
മാന്യരാം താപസന്മാരുടെയാശ്രമേ-
യന്യോന്യവൈരം ഭവിക്കയില്ലാർക്കുമേ.
പഞ്ചാനനന്റെ സമീപത്തു മാതംഗ-
സഞ്ചയം സഞ്ചരിക്കുന്നതു കാൺക നീ
ശല്യം ശരങ്ങളും മാനും കലകളും
കൊല്ലും പുലിയുടെ സന്നിധൌ വാഴുന്നു.
കീരിയും പാമ്പുമൊരുമിച്ചു തങ്ങളിൽ
ചേരുന്നതന്തികേ കണ്ടിതോ സുന്ദരി!
തീയിൽക്കിടന്നു ദഹിക്കാതെ പിന്നെയു-
മീയൽ പറന്നു വരുന്നതും കാൺക നീ
ഒന്നുമസാദ്ധ്യമായല്ല തപോബല-
ധന്യരായുള്ള മുനിജനങ്ങൾക്കഹോ
ഏവം പറഞ്ഞുടൻ ഭാര്യയോടൊന്നിച്ചു
സാവധാനം നൃപൻ തേരിന്നിറങ്ങിനാൻ
പിന്നെയും മന്നവൻ ഭാര്യയോടൊന്നിച്ചു
മന്ദം നടന്നങ്ങു ചെന്നോരു നേരത്തു്
വല്ക്കലം ദർഭകുശവും ചമതയും
കൃഷ്ണനീവാരജാലം ഫലങ്ങളും

വൈലത്തു ചിക്കിയുണക്കി നില്ക്കും മുനി-
ബാലകന്മാരെസ്സമീപത്തു കാൺകയാൽ
വന്ദനം ചെയ്തുടൻ പിന്നെക്കുറഞ്ഞൊന്നു
മന്നവവീരൻ നടന്നോരനന്തരം
ആഹുതിഗന്ധവുമാകാശമാർഗ്ഗത്തി-
ലാകവേ ഹോമധൂമങ്ങളും കാൺകയാൽ
ആശ്രമദ്വാരമടുത്തു ജലാശയേ
വിശ്രമിച്ചാശു വിശുദ്ധി വരുത്തിനാൻ
മാർത്താണ്ഡവംശശ്രുവരൻതന്നോടു
വാർത്തകളെല്ലാമറിയിച്ചുകൊള്ളുവാൻ
വാസ്തവമെല്ലാം മുനിവരശിഷ്യന്റെ
ചിത്തത്തിലാക്കിയയച്ചോരനന്തരം
പ്രാജ്ഞനാവനാങ്ങറിയിച്ചു തൽക്ഷണ-
മാജ്ഞയും കൊണ്ടങ്ങു കൊണ്ടുപോയീടിനാൻ
അംഭോജസംഭവപുത്രൻ നൃപതിയെ-
സ്സംഭാവനം ചെയ്തു ചൊല്ലിനാനിങ്ങിനെ:—
"സ്വാഗതം ഭൂപതേ! സൌഖ്യമല്ലേ പുരേ
സാകേതവാസിജനത്തിന്നശേഷവും
പൌരജനത്തിനും ജാനപദത്തിനും
പാരമറിവുള്ള മന്ത്രിജനത്തിനും
സേനാധിനായകന്മാർക്കുമവരുടെ
സേനാജനത്തിനും മിത്രവർഗ്ഗത്തിനും
കീർത്തിയാകുന്ന ധനത്തിന്നു നിത്യവും
പൂർത്തി വരുത്തി വസിക്കുന്നതില്ലയോ?
രക്ഷിച്ചിടേണം ധനമതെന്നു ഹൃദി

ശിക്ഷയിൽച്ചിന്തിക്കവേണം മഹീപതേ!"
ഇത്യാദി മാമുനി തന്നുടെ വാക്യങ്ങ-
ളത്യാദരാൽ കേട്ട നില്ക്കും നൃപനോട
വിസ്തരം തന്നിലിരുന്ന മാഗ്ഗശ്രമം
നഷ്ടമാക്കിടേണമെന്ന ചൊന്നാൻ മുനി
"അന്തഃപുരത്തിലരുന്ധതിതന്നുടെ-
യന്തികേ ചെന്നു വസിക്ക നൃപാംഗനേ!
എന്തൊരു കാൎയ്യം നിനച്ചു ഭവാനെൻെറ-
യന്തികേ വന്നിതു രാജചൂഡാമണേ!
ഭാൎയ്യയൊന്നിച്ചുമിവിടെ വന്നീടുവാൻ
കാൎയ്യം വലുതായതുണ്ടെന്നു നിണ്ണയം
ക്ഷോണിസംരക്ഷണം ചെയ്യും നൃപന്മാൎക്ക
കാണിനേരമിട കിട്ടുകില്ലാനിനാം
കാൎയ്യങ്ങളെല്ലാമുപേക്ഷിച്ചു താന്തന്നെ
പോരുവാൻ കാരണമെന്തെന്നു കേൾക്കുവാൻ
പാരം കുതൂഹലമുണ്ടതുകൊണ്ടു നീ
പാരാതെ കേൾപ്പിക്ക വേണം മഹീപതേ!"
ഇത്തരം മാമുനിശ്രേഷ്ഠൻ പറഞ്ഞതി-
നുത്തരം മെല്ലെത്തൊഴുതു ചൊന്നാൻ നൃപൻ
"ആദിത്യവംശത്തിലുള്ള നൃപന്മാൎക്കൊ-
രാധിവന്നാലതു നീക്കി രക്ഷിക്കുവാൻ
ആലംബനാം ഭവാനെന്നു മഹാജന-
മാഭാഷണംചെയ്തു പോരുന്നു സന്തതം
സന്തതിയില്ലായ്ക്കകൊണ്ടു ഹൃദന്തരേ
സന്താപമേററം വളരുന്നു മാമുനേ!

എന്തിന്നതിന്നു തടവെന്നു മാനസേ
ചിന്തിച്ചറിഞ്ഞരുളേണം കൃപാനിധേ!
സങ്കടം തീൎക്കേണ്ടവരോടു തന്നുടെ
സങ്കടം ചെന്നു പറയണം ദുഃഖിതൻ
എന്നതുകൊണ്ടറിയിക്കുന്നു താവക-
സന്നിധൌ വന്നു ഞാൻ കാരുണ്യവാരിധേ!”

(മട്ടു മാറി)

ധരണിപതിതിലകനൊട വരവചനമിങ്ങിനെ
ധാതാവുതന്മകൻ കേട്ടാനനന്തരം
മനതളിരിലമരുമതി വിമലതരദൃക്കിനാൽ
മാൎഗ്ഗണംചെയ്തങ്ങറിഞ്ഞു സമസ്തവും
സരസമതു സകലമപി നൃപനൊടരുൾചെയ്തിതു
സാക്ഷാൽ പിതാമഹനോടു തുല്യൻ മുനി
അസുരവരനിധനമതിനമരകുലനായകൻ
ആദരാൽ നിന്നോടു മുന്നം പറകയാൽ
അതിനു പുനരമരവരപുരിയിലഥ ചെന്നു നി-
യാദയാധനം ചെയ്തവരെ വധിച്ചുടൻ
സുരവരനൊടതു സകലമഴകോടറിയിച്ചുടൻ
സുതനോടൊന്നിച്ചു പോരുംവഴി ഭവാൻ
സുരഭി സുരതരുനികരതണലിൽ മരുവുന്നതു
സൂക്ഷിച്ചറിഞ്ഞു തൊഴുതുപോന്നില നീ
കഴിയുമതുസമയമതു കരുതി നൃപനെന്നുടെ
കാലിണവന്ദനം ചെയ്യാതെ പോകയാൽ
കരുണയിനിയിവനിൽ മമ പരിചൊടുളവാകുന്ന
കാലം ജനിയ്ക്കും സുതനിവനിങ്ങിനെ

മാനതളിരിലതുസമയമവളഥ നിനയ്ക്കയാൽ
മാന്ദ്യം ഭവിച്ചു സുതോത്ഭവത്തിന്നു തേ.
അതിനു പുനരവളുടയ പരിഭവമശേഷവു-
മാശ്രയിച്ചമ്പോടു തിക്കണം ഭൂപതേ!
അതിനു ബഹുവിഷമമിഹ സുരഭിയുടെ സേവനാ-
മായിരം വത്സരം ചെന്നേ കഴിവതു
അതുവരെയുമവനിതലവലമഥനാ! വാഴുവാ-
നായുസ്സു പോരാ ഭവാനെന്നു നിർണ്ണയം
വരുണനൊരു യജനവിധിയഴകൊടു തുടങ്ങി കേൾ
വത്സരമായിരംകൊണ്ടതു പൂർണ്ണമാം
അതിനു കുശസമിധഹവിരിവ പലതു വേണ്ടതി-
ന്നായവളുണ്ടാക്കി നൽകുന്നു നിത്യവും.
അതിനിടയിലപരദിശി ഗമനമതു ചെയ്കയി-
ല്ലായതുറച്ചവൾ വാഴുന്നു തൽപുരേ
വരുണനുടെ വിമലപുരവരമതിലടുക്കുവാൻ
വൈഷമ്യമുണ്ടാം വിശിഷ്ടനെന്നാകിലും
അതികഠിനവിഷമുടയൊരഹിനികരമാദരാ-
ലപ്പുരം കാക്കുന്നു ദർപ്പമോടെപ്പൊഴും
അവരൊടടർ പൊരുതി ജയമഴകൊടു ലഭിക്കുവാ-
നാരും വിചാരിക്കവേണ്ടാ മഹീപതേ!
പുനരതിനു പല വഴിയുമഴകൊടു നിനച്ചു ഞാൻ
പൊത്തുവരുത്തൊന്നു കണ്ടു ഹൃദന്തരേ!
അമരപുരസുരഭിയുടെ മകളിവിടെയുണ്ടെടോ
ആശ്രയിച്ചാലുമവളെ നീ സാമ്പ്രതം
വിധിവിഹിതകരണമതിനധികതരദുർഘടം

വന്നാൽ കഴിയും പ്രകാരമുണ്ടാം വിധി
മകളുടയ മനതളിരു തെളിയുമളവേററവും
മാതാവിനും പ്രീതിയുണ്ടാമസംശയം
അവളുടയ പദകമലഭജനവിധി കേട്ടു നീ
യാവതുപോലെ ഭജിച്ചുകൊൾക നൃപ!
വിപിനഭുവി മരുവുമവളുഴകൊടു ദിനക്ഷയേ
വത്സസമീപേ വരും ഭൂപ! നിത്യവും
നിശി നൃവര! പശുനിലയമതിലഥ ശയിക്കുമാ-
നന്ദിനിതന്റെ സമീപത്തു നിങ്ങളും
സരസി ശുഭസലിലമതിലഴകൊടു കുളിച്ചുടൻ
സായന്തനകർമ്മമെല്ലാം കഴിക്കണം
ദിവസകരകുലതിലക! കുശയതു വിരിച്ചുടൻ
ദമ്പതിമാരും ശയിക്കു വിശുദ്ധരായ്
അപരദിനമവളുടയ പദകമലവന്ദന-
മാശു കുളിച്ചു വിശുദ്ധരായ് ചെയ്യണം
വിപിനഭുവി പശു ഗമനമതിനു മതിയും വിധൌ
വീതശങ്കം ഭവാൻ കൂടേ ഗമിക്കണം
തൃണസലിലമിവ പലതുമഴകൊടു കൊടുത്തു നി
താല്പര്യമോടിച്ചയാട്ടിയിരിക്കണം
ഹരികരടി പുലി കിടികൾ മഹിഷവൃകമിവകൾ
ഹാനി വരുത്താതെ കാത്തുകൊണ്ടീടണം
പ്രതിദിനവുമമലഗുണ! പശുവിനുടെ പാലനം
പാർത്ഥിവമൌലേ! ഭവാൻ ചെയ്തുകൊള്ളുക
മനുജവര! തവ മനസി വളരുമഭിവാഞ്ഛിതം
ഉണ്ടുഫലംകൊണ്ടറിഞ്ഞീടാം നൃപോത്തമ!

മുനിതിലകവചനമിതി മുദിതമതിഭൂപതി
മൂർദ്ധാവുകൊണ്ടു തൊഴുതു കേട്ടിടിനാൻ
മുനിവൃഷഭവചനമതിനൊരുകുറവുകൂടാതെ
മുപ്പതുമൊമ്പതും വാസരം ചെയ്തിതു
അപരദിനമമരപശു തുഹിനഗിരിതന്നുടെ
അന്തികെ നിന്നുടൻ പുല്ലു തിന്നുംവിധൌ
ശിശിരഗിരികുഹരമതിലമരുമൊരു കേസരി
ശീഘ്രമടുത്തു പിടിച്ചിതു ഗോവിനെ
അതുസമയമധികതരപരവശത പൂണ്ടുകൊ-
ണ്ടാ ധേനു രോദനംചെയ്തതു കേൾക്കയാൽ
ത്വരിതമഥ നൃപനയനമവളിലഥ ചെന്നുടൻ
തൂണിമുഖത്തു കരവും പതിച്ചിതു
അവനിപതികുലവരനു കരയുഗമിളക്കുവാ-
നാവതില്ലാഞ്ഞു ചമഞ്ഞൊരനന്തരം
അതുസമയമധികതരമലരിയഥ കേസരി
സംഭാഷണംചെയ്തു ചൊല്ലിനാനിങ്ങിനെ
'നൃപതികുലതിലക! തവ ഹൃദി കലരുമുദ്യമം
നിഷ്ഫലം നിഷ്ഫലം നമ്മോടു ഭൂപതേ!
ക്ഷിതിപ! തവ കരബലവുമധികതരമസ്ത്രവും
ക്ഷിപ്രം ഫലം ചെയ്കയില്ല മൽസന്നിധൌ
പവനനുടെ പടുഗതികൾ മരമതു പറിക്കുന്നു
പർവ്വതത്തോടു ഫലിക്കുമോ ഭൂപതേ?
അടവിയതിലമരുമൊരു ഹരിണപതിയല്ല ഞാ-
നഷ്ടമൂർത്തിപാദസേവിയാം കിങ്കരൻ
ഇവനൊടടർപൊരുതു ജയമഴകൊടു ലഭിക്കുവാ-

നിത്രിലോകത്തിലൊരുത്തനുമില്ലെടൊ
സവിധഭുവി മരുവുമൊരു സുരവിടപി കാണ്കെടൊ
സാരമിതു പണ്ടു ശർവ്വാണി നട്ടതാം
ഗജനികരമിതിനുടയ തൊലികളയുമെപ്പൊഴും
ഗണ്ഡകണ്ഡൂതി കളവാനുരസ്സുയാൽ
അതിനു പുനരനുദിനവുമിതിനരികിലെങ്ങുമെ-
യാന വരാതെ തടുത്തു രക്ഷിക്കണം
മൃഗനിവഹപതിവടിവു വിരവൊടു ധരിച്ചു നി
മാതംഗസംഘം ഭയപ്പെട്ടുമേററവും
അരികിൽ വരുമതു സകലമഴകൊടുഭുജിച്ചുകൊ-
ണ്ടാത്രുഢമോദം വസിച്ചുകൊൾക ഭവാൻ.
സകലജനജനനി ശിവയരുളിയതുകാരണം
സാകേതഭൂപതേ! വാഴുന്നു ഞാനിഹ
പശുവിതിനു മൃതിസമയമഴകൊടു ഭവിക്കയാൽ
പാണിതലംതന്നിൽ വന്നുവീണൂ വിഭോ!
ഇവളുടയയുടൽമുഴുവനഴകൊടു ഭുജിച്ചുകൊ-
ണ്ടിന്നു സുഖേന വസിക്കുന്നതുണ്ടെടോ
ഭവചരണകമലയുഗപരിചരണം ചെയ്യുന്ന
ഭൃത്യൻ പറഞ്ഞതു കേട്ടു ചൊന്നാൻ നൃപൻ
പശുധരണിസുരനിധനമതിലധികമില്ലൊരു
പാതകമെന്നു ജഗൽപ്രസിദ്ധം ഹരേ!
പരമശിവസവിധഭുവി മരുവുമൊരു കിങ്കരൻ
പയ്യിനെക്കൊല്ലുന്നതത്ഭുതമത്ഭുതം!!
ദുരിതവിധികരണമിതിനഴകൊടു തുടങ്ങുന്ന
ദുഷ്ടനേ രാജാവു ശിക്ഷചെയ്തിടണം.

അതിനു ബലമവനിതലവരനു പുനരില്ലെങ്കി-
ലന്നു മരിക്കേണമെന്നുണ്ടു ശാസ്ത്രവും
സരസിരുഹഭവസുതൻ സമിധഹവിരാജ്യാദി
സംഭരിച്ചീടുന്ന കാമധേനുവിവൾ
അതു കരുതിയിവളുടയ നിധനമതു ചെയ്കൊലാ
ആഹാരവസ്തുക്കൾ വേറെത്തരാമഹം
നരവരനൊടതുസമയമവനഥ ചൊല്ലിനാൻ
നമ്മുടെ സന്നിധൌ വന്നതേ തിന്നു ഞാൻ
സവിധഭുവി പുനരണയുമവരവരുതങ്ങടെ
സൽഭാവമെന്തിന്നു ചിന്തചെയ്യുന്നു ഞാൻ
അരികിൽ വരുമതിനുടയ ഹനനമതു ചെയ്തുകൊ-
ണ്ടാഹരിച്ചീടാനരുളിയല്ലോ ശിവ
അഖിലജഗദധിപനുടെ രമണിയരുൾചെയ്തതു-
മാമ്നായവാക്യവും ഭേദമുണ്ടോ നൃപ!
പശുവിതിനെ വിടുവതിനു പകരമിഹ വിഗ്രഹം
പാർത്ഥിവ! താവകം തന്നുവെന്നാൽ മതി
നൃപതികുലമകുടമണി ഹരിണപതിയിങ്ങിനെ
നിശ്ചയിച്ചേവം പറഞ്ഞതു കേൾക്കയാൽ
പശുമരണമൊഴിവതിനു പകരമിഹ മാമകം
പാരാതെ ദേഹം തരാമെന്നു ചൊല്ലിനാൻ
അതിമൃദുലഹസിതമൊടു നൃപതിയെ വിളിച്ചുടൻ
ആപാദചൂഡം സമീക്ഷ്യ ചൊന്നാനവൻ
അറിവു തവ ഹൃദയമതിലധികതരമില്ലയെ-
ന്നാശയംതന്നിലുറച്ചു ഞാൻ ഭൂപതേ!
അഖിലയുവവിഭവമതിനഴകൊടിഹ പാത്രമാ-

മാകാരമിന്നു കളയുന്നിതോ ഭവാൻ?
സകലദിശി മരുവുമൊരു നൃപതികുലസേവ്യമാം
സാമ്രാജ്യസൌഖ്യവും ദേഹസൌഭാഗ്യവും
ശശിയൊടെതൃപൊരുതുമതിധവളനിറമായൊരു
ഛത്രവും ചാമരമാലവട്ടങ്ങളും
ഇതിനസമമധികസുഖവിഭവമൊരുകാലവു-
മില്ലീശ്ശരീരം കളഞ്ഞുപോയാൽ നൃപ!
അപരജനരക്ഷവിനടെയവനമതുചെയ്യുവാ-
നാത്മദേഹം കളഞ്ഞിടുന്നതത്ഭുതം.
ഇതുപറയുമവനുടയ വചനമതിനുത്തരം
ഇങ്ങിനെ ഭൂപതിതാനും പറഞ്ഞിതു:—
ക്ഷതമപരമനസിവരുമതുകളകകൊണ്ടെടോ
ക്ഷത്രിയരെന്നിജ്ജനത്തിനുനാമവും
അവനിതലഭരണമതിനബലതഭവിയ്ക്കിലി-
ന്നാരണഗോവൃന്ദപാലനം ചെയ്യണം
അതിനുമിഹ മമവിഷമമധികതരമാകയാ-
ലാലവട്ടാദിയ്ക്കു യോഗ്യനായീടുമോ?
വിഗതഫലവചനമതു മതി മതി പറഞ്ഞതു
വീതസന്ദേഹേ തടസ്ഥത നിഷ്ഫലം
മൃഗനിവഹപതിയൊടിതു പരിചൊടുപറഞ്ഞുടൻ
മാധവപാദേ മനസ്സുറപ്പിച്ചവൻ
അമലതരനതിവചനമഴകൊടുരചെയ്തുകൊ-
ണ്ടഞ്ജലികൂപ്പിപ്പറഞ്ഞിതു പിന്നെയും
അശിവഫലമൊഴിവതിനുശിവചരണസേവിത-
ന്നാനനാഗൌ ദേഹമാഹുതി ചെയ്തു ഞാൻ

പരവശതകലരുമൊരു പശുവിനുടെ ജീവിതം
പാരാതെ രക്ഷണം ചെയ്കയെന്നിങ്ങിനെ
ദിവസമണികുലജനൃപവൃഷഭനേരചെയ്തുടൻ
ഭണ്ഡനമസ്തുതി ചെയ്തു ഭൂമണ്ഡലേ
കരനഖരനികരരദതതികളിഹ നമ്മുടെ
കണ്ഠേ തറയ്ക്കുമെന്നോർത്തുവാഴുംവിധൌ
അമരതരുസുമനികരമമരവരശാസനാ-
ലപ്സരസ്ത്രീജനം കോരിച്ചൊരിഞ്ഞിതു
വിരവിനൊടു വിവിധതരമവനിപതിവിഗ്രഹേ
വീണിതു ചന്ദനവാരിസംസിക്തമായ്
വിവിധതരസുമനികരമുപരിമമശിതളം
വീഴുവാൻ കാരണമെന്തിതെന്നോർത്തവൻ
പശുവിനെയുമതിനുപരിമരുവുമതിഘോരമാം
പഞ്ചാസ്യവിഗ്രഹം തന്നെയും നോക്കിനാൻ
ഉചിതമിതു തവ വിമലകുലമതിനുസാമ്പ്രതം
ഉത്തിഷ്ഠ ഭൂപാല! തുഷ്ടയായേനഹം
ധരണിപതികുലതിലക! തവഹൃദയശുദ്ധിയും
ധൈര്യവുമാശ്രയരക്ഷണനിഷ്ഠയും
അറിവതിനുമനുജവര! ഹരിവരകളേബര-
മത്രമായാബലംകൊണ്ടുനിർമ്മിച്ചുഞാൻ
സരസതരമിതിവചനമഴകിനൊടുകേട്ടുതൽ-
സന്നിധൌ ചെന്നു പശുവിനെക്കാണ്കയാൽ
അതിരഭസമവനിപതി സരസമെഴുനേറ്റുടൻ
അഞ്ജലികൂപ്പി നന്ദിച്ചു ചൊല്ലീടിനാൻ
ജനനി!തവ മഹിമപുനരറിവതിനു വൈഭവം

ജീർണ്ണപർണ്ണാശനന്മാർക്കുമുണ്ടാകുമോ?
ജലധിയതിലമരുമതിവിമലമണിസഞ്ചയം
ജാലകന്മാരറിഞ്ഞീടുമോ കേവലം?
അടികളുടെ പൊടിപടലിമകുടതടകോടിയി-
ലാശാധിപന്മാരലങ്കരിക്കുന്നതെ.
അപരമൊരുഭുവനതലമഴകൊടുളവാക്കുവാ-
നാത്മമാഹാത്മ്യം ഭവിക്കുമല്ലോ തവ
പെരുകുമൊരുതവ ചിത്തമനതളിരിലോർക്കിലീ-
പ്പഞ്ചാസ്യനിർമ്മാണമെന്തിതിന്നത്ഭുതം?
കുശികസുതകരപരിലബ്ധബലവുമമലാസ്ത്രവും
കൂർത്തുമൂർത്തുള്ള ശരൌഘവും ശസ്ത്രവും
ജനനി! തവ സവിധഭുവി വിഫലതരമാകയാൽ
ജാതിയുംകൂടെ വെടിഞ്ഞു മഹാമുനി.
അനുദിവസമടിമലരുതൊഴുതു കൃപവേണമെ-
ന്നർത്ഥിക്കമാത്രമേയാവതുള്ളൂ ശുഭേ!
സരസമിതിനതിവചനമഴകൊടുരചെയ്യുന്ന
സാകേതഭൂപനോടാശു ചൊന്നാൾ പശു
അമലഗുണനൃവര!തവ ഭവതു ശിവമെപ്പൊഴു-
മായുസ്സുമേറിയ കാലമുണ്ടായ്‌വരും
ക്ഷിതിപവര! സരസിരുഹമതിനൊടു ദളേ ഭവാൻ
ക്ഷീരം മദീയം കറന്നു സേവിക്കണം
തപനകുലതിലക! തവ തപനസമനന്ദനൻ
താമസംകൂടാതെയുണ്ടാമസംശയം
വചനമിതു പറയുമളവവളൊടു നൃപോത്തമൻ
വന്ദനംചെയ്തു പറഞ്ഞിതു പിന്നെയും

വിപിനഭുവി മരുവുമൊരു തവ വരവുനോക്കുമാ-
വത്സപിതാഹൃതിശേഷം പയോസ്തുമേ.
നൃപവചനമുചിതമിദമമരപശു കേൾക്കയാൽ
മുൻപിൽ നടന്നു തുടങ്ങീ സകൌതുകം!!

## സംസാരിയുടെ പാരവശ്യം

വിശ്വോല്പത്തിസ്ഥിതിലയമതിന്നീശനുണ്ടെന്നു ചിത്തേ
പശ്വാദീനാം ജഠരജനനേ ബോധമുണ്ടാകയില്ലാ
ദിഷ്ട്യാ കഷ്ടം ദ്വിജകുലമതിൽ ജാതനായെങ്കിലും ഞാൻ
കഷ്ടം ദേവസ്മൃതിയഥ വെടിഞ്ഞീടിനേനിന്ദുമൌലേ!

2

സ്നാനം തീർത്ഥോദകമതിലഹോ ചെയ്തതില്ലാപത്തുനാം
ദാനം ചെയ്തീലയി ശിവതിലം ഭൂഹിരണ്യം ദ്വിജേഭ്യഃ.
ധ്യാനംചെയ്തീലൊരുദിനമപി ത്വൽപദാംഭോജയുഗ്മം
കേനാപ്യേനോനിചയമഖിലം നീങ്ങുവാൻ പാർവ്വതീശ!

3

കൃത്യം വിധിച്ച സമയം വഴിപോലെ ചെയ്തു
ചിത്തത്തിനുള്ള പരിശുദ്ധി വരുത്തിയെങ്കിൽ
മൃത്യുഞ്ജയന്റെ ചരണാംബുരുഹം തദീയ-
ചിത്തോ വിളങ്ങുമതിനാം കഴിവന്നതില്ലാ!

4

ഭൂമീസുരൻ വഴി നടന്നു വലഞ്ഞു വന്നാൽ
കാമിച്ചപോലെയവനഷ്ടി കൊടുത്തു പിന്നെ.

താമ്പൂലമായ ദുരിതം കളവാനവന്നു
താംബൂലപൂഗമഴകോടു കൊടുത്തിടേണം!!

5

ഈവണ്ണമുള്ള ഗുണമമ്പോടു ചെയ്തുവെങ്കിൽ
ജീവാവസാനസമയത്തൊരു പേടി വേണ്ട;
ശ്രീവാസുദേവ! ഭഗവന്നഹമത്രമൂഢ-
ഭാവാദഹോ സുകൃതമീവക ചെയ്തതില്ലാ.

6

പണ്ടേയുള്ളതുമിന്നുമിന്നിയുളവാ-
 യീടുന്ന പാപങ്ങളെ
ക്കൊണ്ടും ഭീതിനമുക്കു പാരമധുനാ
 മുഗ്ദ്ധേന്ദുചൂഡാമണേ!
ഉണ്ടല്ലോ തിരുനാമമായതു ജപി
 ച്ചീടാനെനിക്കീശ്വരാ!
തണ്ടാർബാണരിപോ!ഭവാദിയകരുണാ
 ലേശം ഭവിച്ചീടണം.

7

നാമംകൊണ്ടിഹ പാപജാലമഖിലം
 പോമെന്നഹോ ശ്രീശുകൻ
സാമോദം നൃപനോടജാമിളകഥാം
 കേൾപ്പിച്ചതും കേട്ടു ഞാൻ
സന്ദേഹം പുനരില്ലതെല്ലുമതിനാൽ
 നാമാമൃതോച്ചാരണം
നന്നായിട്ടു തുടങ്ങുവാൻ മുരരിപോ!
 കാരുണ്യമുണ്ടാകണം.

8

ദക്ഷാദ്ധ്വരേ കുപിതയായ മഹേശപത്നി
ദക്ഷപ്രജാപതിയൊടേവമുരച്ചു മുന്നം
ദക്ഷാത്മജാഖ്യയ ശിവേതി തദീയനാമം
കക്ഷേണിവൽസകലപാപമൊടുക്കുമല്ലോ.

9

ചാവാനടുക്കുമതിനുള്ളിലഹോ ഗുണങ്ങ-
ളാവുന്നവണ്ണമഴകോടു തുടങ്ങിടേണം
കത്തും പുരത്തു കിണർകുത്തി ജലം വരുത്തി
വിഴ്ത്തിക്കെടുക്ക വിഷമം മനുജൻ നിനച്ചാൽ.

10

ഇവ്വണ്ണമുള്ള മഹതാം വചനങ്ങൾ കേട്ടി-
ട്ടാവുന്നപോലെ തിരുനാമജപം തുടങ്ങി
ദൈവം നമുക്ക വിപരീതമതല്ലയെങ്കിൽ
ഭാവിച്ചപോലെ വരുമെന്റെ മനോരഥങ്ങൾ.

11

വിഷ്ണോ കൃഷ്ണ ഹരേ മുകുന്ദ നരസിംഹാനന്തനാരായണ
ശ്രീശേശാച്യുത രാമ രാമസഹജ ശ്രീവാസുദേവ പ്രഭോ
വൃഷ്ണീശേശ്വര പത്മനാഭ നരകാരാതേ മുരാരേ കൃപാ-
രാശേ പാപവിനാശമദ്യ കൃപയാ കുർവ്വംബുദശ്യാമള!!

12

ശംഭോ ശങ്കര ശർവ്വ പർവ്വതസുതാനാഥ ത്രിണേത്രേശ്വര
ശ്രീകണ്ഠ ത്രിപുരേക്ഷുചാപദഹനശ്രീനീലകണ്ഠപ്രഭോ!
ഗംഗാചന്ദ്രകലാവതംസ ഗരളാഹാരേഭചർമ്മാംബര
പ്രേതാധീശരിപോ പ്രസീദ സതതം തുഭ്യന്നമസ്സുംഭവേ!!

13

ദണ്ഡം പിടിച്ചു വലയുന്നൊരു നേരമുള്ളിൽ
ഖണ്ഡേന്ദുചൂഡഭഗവാൻ വിളയാടവേണം
പുണ്യം നമുക്കു പുനരില്ലതിനെങ്കിൽ ഞാനി-
ന്നെണ്ണി ത്വദീയതിരുനാമമുരുക്കഴിയ്ക്കാം.

14

ഇന്നിന്നലത്തിലധികം പുനരുണ്ടു ദണ്ഡ-
മെന്നന്തികത്തിൽ വരുമാളുകൾ ചൊല്ലുമപ്പോൾ
വെണ്ണീറു തേച്ച തിരുമേനിയടുത്തു കാണ്മാൻ
കണ്ണിന്നു പുണ്യമുളവാകണമംബികേശ!

15

മുററും പുത്രകളത്രബന്ധുസുഹൃദോ
ദുഃഖേന മൽസന്നിധൌ
ചുററുംനിന്നു കരഞ്ഞീടുന്ന സമയേ
മററെന്തു ചെയ്യുന്നു ഞാൻ
ഏററെററീടിന കണ്ണുനീരുമൊഴുകി-
ത്തെററെന്നു നാമാമൃതം
പോററീ കൃഷ്ണ! മുകുന്ദ! മാധവ! രമാ-
നാഥേതി ചൊല്ലീടണം.

16

കണ്ടീലയോ പലരുമിന്നു ഭവൽസമീപേ
കണ്ടിട്ടു പോവതിനു വന്നിഹ നിന്നിടുന്നു
മിണ്ടാമതെങ്കിലുരചെയ്യണമെന്തു ഞങ്ങൾ
വേണ്ടുന്ന കാര്യമിതി തദ്വചനേ ഹൃഷീശേ.

17

ആർത്ത്യാന്തകാലമധികം വലയുന്ന നേരം
കാർത്തസ്വരം, പശു, തിലം, വസനം ദ്വിജാനാം
ഹസ്തേഷു നൽകി വഴിപോലെ സഹസ്രനാമ-
തീർത്ഥോദപാനമതിനും കഴിവന്നിടേണം.

18

മിണ്ടുന്നില്ല വിളിക്കുമപ്പൊളധുനാ പാരം പകർന്നൂമുഖം
കണ്ടാലും പുനരേല്പതിന്നൊരുവനുംവേണ്ടാസഹായങ്ങളും
തൊണ്ടെല്ലും ചിലഭേദമുണ്ടിരുപുറം താനേ തിരുമ്മീടുവാ-
നുണ്ടുത്സാഹമിതീരിതേ കുരുകൃപാം കാരുണ്യവാരാന്നിധേ!

19

ശ്വാസം പകന്നു പുറാരിന്നു കരങ്ങൾകൊണ്ടു
നാസാഗ്രമയ്മ്പൊടുതൊടാൻ തുടരുന്നിതേറ്റം
ദാസാദിപോലുമിവിടന്നു ഗമിയ്ക്കവേണ്ട
വാസോയുഗം പരിചിനോടു വരുത്തിടേണം.

20

നേരത്തുപോണമതിനായിത്തു മൂത്തതേങ്ങ-
നീരിൽക്കൊടുക്കു ശമനം വരുമിഷലില്ല
പാരാതെയേവമുരചെയ്തഹ വൈദ്യനാകും
ക്രൂരൻ മഗിയ്ക്കുമളവിശ്വരനാശ്രയം മേ.

21

പ്രാണൻ പോവാനടുക്കുന്നൊരു സമയമഹോ
മൃത്യുഭൃത്യസ്വരൂപം
കാണും കാലാഹികല്പും കയറുമൊരുകരേ
മറ്റതിൽ കാലദണ്ഡും

ക്ഷോണീദേശം കലുക്കീട്ടവരഥ വരവു-
ണ്ടാകുമന്നോരമെന്നെ
ത്രാണംചെയ്യേണമെന്നാലപരനൊരു പുമാ
നില്ലഹോ നീലകണ്ഠ!

22

ദക്ഷാരേ രക്ഷ മാം ത്വം യമഭടരരികേ
വന്നു രൂക്ഷാക്ഷരത്താൽ
പ്രക്ഷോഭിച്ചങ്ങടിപ്പാൻ തുടരുമളവെനി-
ക്കാരുമില്ലേ സഹായം
രക്ഷസ്സേവ്യാം കൃപാലോ തവ ചരണയുഗം
ചിത്തതാരിങ്കലെന്നും
നിക്ഷേപംപോലെ വാണിടണമതിനു തൊഴാം
ത്വല്പദം ചന്ദ്രമൌലേ!

23

ചന്തംചേരുന്ന കുന്തം കരപരിഘമതിൽ
കണ്ടിതോ ഘോരഘോരം
ചെന്തീക്കട്ടയ്ക്കുതുല്യം നരജനരുധിരാ-
സക്തമത്യന്തരൂക്ഷം
ദന്തിന്ദ്രൻ കീറുമാറപ്പനയൊടു സദൃശം
കത്തി ഞാൻ മാറുകീറി
സ്വാന്തേ മേവുന്ന ജീവൻ പരിചിനൊടധുനാ
കൊണ്ടുപോം കണ്ടുകൊൾക.

24

ചൊല്ലേറും കാലദണ്ഡും നിരവധി മനുജ-
ന്മാരെ ഞാൻ തല്ലിയെല്ലും
പല്ലുംകൂടിക്കൊഴിക്കും പ്രതിദിവസമഹം
ധർമ്മരാജാജ്ഞകൊണ്ട്
കൊല്ലാനും തെല്ലുപോലും മടി പുനരിവനി-
ല്ലിജ്ജനാം ചെല്ലുമപ്പോൾ
കല്ലുംകൂടിബ്ഭയത്താൽ കരയുമതിനഹോ
തെല്ലു സന്ദേഹമില്ലാ.



25

അടിയിലൊ പുഷ്പൌഘം സുരമുനിജനൈരർച്ചിതമഹോ
മുടിയിലുമേവം തേ സുരജനനദീചന്ദ്രശകലം
മടിയിലും കാമാരേ! തുഹിനഗിരികന്യാതിമൃദുലാ
കടിയിലെന്തിവണ്ണം കഠിനവിഷമുള്ളോരഹിവിഭോ?

26

നാഗാധിനാഥാഭരണം സ്മരേഭ്യോ
നാഗാധിരാജാത്മജയാദ്ധദേഹ.
നാഗാധിനാഥാജിനവാസസംസൊ
നാഗാഭവേദീശപരസന്നികഷേ.

27

ദാനവാരി സതതം ചായനുഖേ
ദാനവാരിരപി യദധ്യ്ദന്തരേ
ദാനവാരി കരപങ്കജേ സദാ
തം ഗണേശമഹരൌ നമാമ്യഹം.

28

കാലംകൊണ്ടുവരും ഗുണം പുനരിനി-
ക്കൊന്നൊത്തിരിക്കും വിധൌ
കാലങ്കൊണ്ടുവരും ഗുണം ഗളതലേ
ബന്ധിച്ചിഴച്ചീടുവാൻ
കാലാരാതിപദാരവിന്ദഭജനം
കാലേ തുടങ്ങീടുകിൽ
കാലംകൊണ്ടു വരുംഗുണം വിമലമാം
കൈവല്യവും സിദ്ധമാം

29

പേരായിരത്തിലധികം ശുഭദം മുരാരേ!
പേരാറുരണ്ടു നിയമേന ജപിച്ചുകൊണ്ടു
പേരാറുതന്നിൽ മുഴുകിത്തിരുനാമകുന്ദ-
മീരാറുനാളുതൊഴുതാലവനില്ല പാപം

30

പോന്നാലുംശം! ഭൂമിയും ഭവനവും
പുത്രാത്മമിത്രത്തെയും
കുന്നിൻമാതിനുതുല്യയെന്നുഹൃദയേ
ചിന്തിച്ചിടും കാന്തയും
ഒന്നും നിന്നൊടുകൂടിയിന്നുവരുമെന്നോ-
ർക്കേണ്ട താനേകനായ്
ചെന്നാലും യമസന്നിധൌ പുനരഹോ
വീഴാം തമിസ്രാമിയിൽ

31

കുത്തിത്തല്ലിയിടിച്ചിഴച്ചു വളരെ
ദുർഭാഷണംചെയ്തുകൊ-
ണ്ടെത്തിസ്സം ബത ധർമ്മരാജസവിധേ
വിസ്രസ്തചിത്താം ഹരേ!
അത്യുഗ്രാരുണലോചനം പുനരസൌ
മാം വീക്ഷ്യ, നീ ചെയ്തഘം
ചൊല്ലെന്നായ്മ്പൊടു ചൊല്ലുമപ്പൊളഖിലം
ചൊല്ലീടുമെല്ലാവരും.

32

കേൾക്കേണം ബത ചിത്രഗുപ്ത,യിവനി-
ച്ചൊല്ലുന്നതും, സാക്ഷിത-
ദാക്കും, പത്രവിലേഖവും, മുനിഗണം
ചൊല്ലുന്ന ശാസ്ത്രോക്തിയും
ഒക്കെക്കണ്ടൊരു ഖണ്ഡപത്രമെഴുതി-
ട്ടിപ്പോളിവൻതന്നുടേ
കൈക്കൽത്തന്നെ കൊടുത്തയച്ചു നരകാ-
ധീശൻ കരേ നൽകുക.

33

അഷ്ടാവിംശതി കോടിയുണ്ടു നരകം
ഘോരം മദീയേ പുരേ
കഷ്ടം മർത്ത്യന്മാരോർത്തുകൊണ്ടു ദുരിതം
ചെയ്യുന്നതത്ത്യത്ഭുതം!

ചെയ്താലും പല പുണ്യകർമ്മമതുകൊ-
ണ്ടയ്യോട തീക്കാമതും
ചെയ്വാൻ ശക്തനതല്ലയെങ്കിലവനും
ചൊല്ലാം ഹരേന്നാമകം.

34

ദുഷ്കർമ്മമൂലമുളവായൊരു പാപമെല്ലാം
സൽക്കർമ്മജാലമതുകൊണ്ടു കളഞ്ഞിടേണം
അന്ധന്തമസ്സു കളവാൻ വഴിപോലെ നല്ല
പന്തം കൊളുത്തുകതന്നെയുപായമോർത്താൽ.

35

പോവേണമിന്നു മരണാവധി വന്നവൻെറ
ജീവൻ ക്ഷണത്തിലിഹ കൊണ്ടുവരേണ്ടതിന്നു്
പുണ്യങ്ങൾ ചെയ്ത ജനമോട കലമ്പിയെങ്കിൽ
ഖണ്ഡിച്ചുമിന്നു ഗളനാളമറിഞ്ഞുകൊൾവിൻ

36

ഈവണ്ണമൊക്കെയുരചെയ്തഥ ധർമ്മരാജൻ
ഭാവം പകന്നു സഭ തന്നിലിരുകൊണ്ടു്
ദേവാധിനാഥസദൃശൻ മുനിമാരു ചൊല്ലും
ശ്രീവാസുദേവചരിതം ബത കേട്ടിരുന്നാൻ.

37

എന്തിന്നിന്നിഹ ലോകരെന്നു യമനെ-
ച്ചൊല്ലുന്നു മൌഢ്യാദഹോ
താന്താൻ ചെയ്തൊരു ദുഷ്കൃതങ്ങളവിടെ-
ച്ചേരുന്നു പേടിപ്പുവാൻ

ചിന്തിച്ചീടുകിലക്കനോടു സദൃശൻ
തൽസൂനുവെന്നെപ്പൊഴും
സ്വാന്തം തന്നിലുറച്ചുകൊണ്ടു സുകൃതം
ചെയ്യാലഹോ ശാന്തനാം.

38

പൊന്നു തീയ്യിലഥ വെച്ചുകൊണ്ടധികമൂ-
തി തൽക്കറ കളഞ്ഞിടിൽ
നന്നിതിന്നു നിറമേറിയിന്നി വി-
ലകൂടുമെന്നു പറയും ജനം
എന്നപോലെ മനുജാഘരാശി ബഹുശിക്ഷ
ചെയ്യധികശുദ്ധി വ-
ന്നന്നതിന്നു വഴി നൽകുമായമനെന്നിയു
നല്ലതു വരുത്തണം.

39

ദുഷ്ടപോവതിനു ഘോരമൌഷധമരച്ചു
തേയ്ക്കിലെരിയെങ്കിലും
കഷ്ടമെന്നു പറയേണ്ടതത് വ്രണമുണങ്ങു-
മെന്നു കരുതീടണം
ദുഷ്ടപാതകമൊഴിപ്പതിന്നു വിധികണ്ട-
മണ്ഡമതു ചെയ്കയാൽ
നഷ്ടപാതകനതാകുമാ യമനു തുഷ്ടി-
യെങ്കലുളവാകണം.

40

ഏറിയോരു ബലമുള്ള നമ്മുടെ രിപുക്ക-
ളാറു ജനമെപ്പൊഴും
കേറിവന്നു ഹൃദി മന്ദിരമേരുവി ഘോഷ-
മിശ! തുടരുന്നു മേ
ആറു ചൂടിയൊരു നിമ്പദാംബുരുഹമിപ്പോ-
ളായവരെ നീക്കി മേ
മാറുതന്നുടെയകത്തുതന്നെ ശിവ കാത്തു
കൊണ്ടു മരുവീടണം.

41

കുന്നൊടൊത്തു കുട ചൂടിനിന്നു നിജനന്ദ-
ഗോപ പുരവാസിനാം
വന്ന താപമൊടുക്കുടിയന്നു മദമിന്ദ്ര-
നുള്ളിലുള്ളവായതും
ഒന്നുപോലെയഥ രണ്ടുമയ്മ്പൊടു കളഞ്ഞു
തന്നുടെ കരാംബുജാൽ
കുന്നുവെച്ചു കുഴലൂതിനിന്ന ഹരിതന്നു-
ടേ കരുണ വേണമേ

42

ചൊല്ലിടുന്നൊരു വിഷ്ണുതന്റെ ചരിതം
നന്നെപ്പിഴച്ചെങ്കിലും
അല്ലാതുള്ളതിലേറെയുണ്ടു ഫലമെ-
ന്നല്ലോ മതം യോഗിനാം
ചൊല്ലേറുന്ന വിഭൂഷണങ്ങൾ വിധവാ
കെട്ടുന്നതിൽ കൌതുകം

തെല്ലേറുന്ന സുമംഗലീടെ ചരടി-
ന്നെന്നിന്നു ചൊല്ലും ജനം.

43

ഇന്നു ഞാനിതു പറഞ്ഞതിന്നു പിഴയേ-
റെയുണ്ടു പുനരെങ്കിലും
വന്ദ്യരായ ബുധവര്യരായതു സഹിക്കു-
മെന്നു കരുതുന്നു ഞാൻ
ഇന്നു ഭൂതലമശേഷമയ്മ്പൊടു കഴി
ച്ചുശ്രുധിയതിലാക്കിയാൽ
ഇന്നു ദേവി ഹരിവല്ലഭാ ക്ഷിതിയൊരിക്ക-
ലും പരിഭവിക്കുമോ?

44

ഇപ്രകാരമതിവിപ്രിയം ഗിരമുരത്തു
കൊണ്ടരികിൽ നില്ക്കുമാ-
ക്ഷിപ്രകാരി യമരാജകിങ്കരരെ നീക്കു-
വാൻ കരുണ വേണമേ
സുപ്രസന്നമുഖപത്മ! പത്മനിലയാമ-
രാധിപതിസേവിതം
ത്വൽപദാംബുരുഹമെപ്പൊഴും ഹൃദിയിരിക്കു-
ണം ഗരുഡവാഹന!

45

ഒന്നുംതന്നറിയാത്ത ഞാൻ ഹരശിവേ-
ത്യേവം ഭവന്നാമമി-
ന്നൊന്നയ്മ്പോടു ജപിക്കിലാശു കരുണാ
ലേശം ലഭിക്കും ദൃഢം

കുന്നിൻമാനിനി മുന്നമേറിയ ദിനം
സേവിയ്ക്കയാൽ കാൽക്ഷണം
പിന്നെത്താമസിയാതെ നിന്നുടലഹോ
നേർപാതി നൽകീലയോ?

46

മുന്നം ചെയ്തോരു പുണ്യമിന്നു സകലം
തീരുന്നു കാലം ധരാ-
തന്നിൽത്തന്നെ പതിച്ചു പിന്നെ മനുജാ-
കാരം ലഭിയ്ക്കും ചിരാൽ
അന്നോരോ ദുരിതങ്ങൾ ചെയ്തു നരകം
തന്നിൽ പതിയ്ക്കും ക്ഷണാ-
ലെന്നാൽ സംയമിനീപുരത്തിൽ നരകം
കാണ്മാൻ പ്രിയേ! പോക നാം.

47

ഏവം പറഞ്ഞു പുനരമ്പൊടു സിദ്ധനേകൻ
ഭാവജ്ഞയാമവളൊടൊത്തു വിമാനമേറി
പോവുന്ന നേരമനിലോപമവേഗമങ്ങു
ജീവൌഘമേറെമരുവും നരകങ്ങൾ കണ്ടാൻ.

48

ചെമ്പിച്ചുഗ്രം ചുരണ്ടുള്ളൊരു കചഭരവും
ചെമ്പരത്തിപ്രസൂനം
കമ്പിട്ടീടുന്ന കണ്ണും കഠിനത കലരും
കയ്യിലാക്കാലദണ്ഡും
വമ്പിച്ചീടുന്ന നാസാപുടവുമുടലുമാ
ദംഷ്ട്രയെന്നല്ല മീശ.

ക്കൊമ്പും ഗംഭീരസിംഹദ്ധ്വനിയൊടുമധികം
വങ്കരാം കിങ്കരന്മാർ.

49

എണ്ണം കൂടാതണഞ്ഞങ്ങതികഠിനതരോഷാ
കണ്ണും രണ്ടും ചുവപ്പി-
ച്ചണ്ഡം പാടെ നടുങ്ങുംപടി വികടരവൈ-
രുച്ചരിച്ചും ചിരിച്ചും
ദണ്ഡം ചെയ്യുന്നു ഹാഹാ! ദുരിതനിരതരാം
ദുഷ്ടജീവങ്ങളേ നീ
തിണ്ണം കണ്ണാലെ കണ്ടീടുക കഠിനമഹോ
കാലഭൃത്യപ്രയോഗം.

50

കണ്ടില്ലയോ കഠിനമേകനെ വാളുകൊണ്ടു
രണ്ടായറുത്തു പിളരുന്നിതു പങ്കജാക്ഷി!
പണ്ടീയിവൻ പല ശിശുക്കടെ കണ്ഠനാളം
രണ്ടായറുത്തെറികയാലിതു വേണ്ടിവന്നു

51

തിയ്യിൽത്തല്ലിയിറാക്കി നിർത്തിയൊരുവൻ
തന്റെ തലേൽ കൊട്ട വെ
ച്ചിയ്യം കോരി നിറച്ചതിപ്പൊളുരുകി-
ദ്ദേഹേ പതിക്കുന്നഹാ
ഇയ്യാളേറിയനാൾ സവർണ്ണതരുണി
മാരെക്കൊതിച്ചേററവും
മെയ്യിൽ ചേർത്തു പുണന്നുപോലപരയാം
വിപ്രസ്ത്രീയം കാമനം.

52

ചൊട്ടച്ചാൺ നീണ്ടു ചന്നിച്ചിതറിന മുടിയും
വട്ടമൊത്തുള്ള കണ്ണിൽ
പൊട്ടിച്ചാടുന്ന നൽക്കട്ടയുമതികുടില-
ക്രൂരദംഷ്ട്രങ്ങളോടും
ചട്ടറ്റീടും കരത്തിൽക്കയറുമതിരുഷാ-
ഖണ്ഡുമോങ്ങിപ്പടന്മാർ
തട്ടിക്കേറുന്നു പാരം ദുരിതനിധികളോ-
ടിത്തരം ബദ്ധരോഷം.

53

ചെമ്പേറെക്കാലുള്ള തിയ്യിലധുനാ
വെച്ചിട്ടഹോ സീസകം
മുൻപേതന്നെ തിളച്ചതിൽ പുനരിവൻ
മുങ്ങിക്കിടന്നീടണം
മുൻപിൽ തന്നുടെ ഭാൎയ്യതന്റെ ഹൃദയം
പാരം മുടിച്ചന്യയിൽ
കമ്പംവിട്ടഥ ചെന്നതിന്റെ ഫലമി-
ന്നിവണ്ണമെന്നോൎക്കണം.

54

വമ്പേറുന്നൊരു നിയ്യ വേട്ടദയിതേ-
ത്തള്ളീട്ടഹോ മാതൃമാം
കുംഭംപോലെയശുദ്ധിയുള്ള കുലടാ-
സംഗം പുരാ ചെയ്കയാൽ
ചെമ്പിൽ തൈലമൊഴിച്ചു പിന്നെ വളരെ
ത്തിയ്യിട്ടു കത്തിച്ചതിൽ

തുമ്പില്ലാത്തൊരു മൂഢനെ പ്രതിദിനം
നന്നാസ്സ്വദുത്തിടണം.

55

കൈക്കൂലി വാങ്ങിയധികം ധനവാന്റെ പങ്കിൽ
നില്ക്കുന്നവന്റെ കരയുഗ്മമതിൽ ക്ഷണേന
വച്ചോണമിന്നു തലതന്നിലുമേറെ നേരം
തീയ്ക്കൽ പഴുത്ത കനകം പ്രതിവാസരം കേൾ.

56

കണ്ടാലും പണ്ടിവൻ താനൊരു ദിനമൊരു പ-
ഞ്ചിന്റെ കയ്യും കഴുത്തും
കണ്ടിച്ചിട്ടുണ്ടതിന്റെ ഫലമതിനു മഹാ
പാപിയേക്കൊപി ദൂതൻ
ശുണ്ഠിച്ചുംകൊണ്ടണഞ്ഞിട്ടൊരു കഴുവിലുടൻ
കേററി നിർത്തിക്കിടത്തി-
ക്കൊണ്ടാത്തൊണ്ടെന്നു ചേരും മിഴിയിണ കഴുവെ
ക്കൊണ്ടു കൊത്തിച്ചിടുന്നു.

---

## 'വരിക കണികാണ്മാൻ'

---

അമരവരദിശി നിറമൊന്നുയരുന്നു-
അരുണനുദിപ്പാനായ് ഹിതമോടൊരുമ്പെട്ടു
കരുണാകര! വരകമലവിലോചന!
അരികെ പരവീര! വരിക കണികാണ്മാൻ;
പദതാരകതാരിൽ കരുതും ജനത്തിന്റെ
പരിതാപത്തെ നീക്കിപ്പരിപാലിച്ചുകൊള്ളും

'തുളുവംകുള'ത്തന്നിൽ തെളിവോടമന്നീടും
നയനമനോഹര! വരിക കണികാണ്മാൻ.

കമലമുകുളങ്ങൾ വിരിവാൻ തുടങ്ങുമ്പോൾ
വരിവണ്ടുകൾ മുരണ്ടണഞ്ഞു തുടങ്ങിനാർ
കരംകൊണ്ടരമണികിങ്ങിണിയതും താങ്ങി-
യരികെ വരികെൻെറ പൈതലേ! കണികാണ്മാൻ

പുലന്നുതുടങ്ങിതേ മയങ്ങി കുമുദിനി
കുമുദജനത്തിനു കുഴപ്പം പെരുത്തുടൻ
പുന്നീർരാഗം പാടിക്കുഴലും വിളിച്ചുടൻ
പുരുഷോത്തമ! വരികരികെ കണികാണ്മാൻ

ഉറങ്ങും ജനങ്ങളോടുദയമണഞ്ഞു വെ-
ന്നുണർത്തുന്നതുപോലെ കൂകുന്നു പൂങ്കോഴികൾ
ഉലകിരേഴും ഭരിച്ചീടിന പരദൈവം
ഉഴറിവരികെൻെറ കൺമുന്നിൽ കണികാണ്മാൻ.

തരുണിതടമുലനടുവിലിട ചേന്ന
തരുണക്കമലരുലയുന്നതുപോലെ
അരുണപ്രഭ ചേന്നുതെളിഞ്ഞു ദിശിദിശി
കരുണാകരാ! വര! വരിക കണികാണ്മാൻ.

മുറികേലൊളിവായോടമൃതു പൊഴിച്ചുനിൻ
മുഖമാം മുഴുമതി മുൻപിൽ വന്നുദിച്ചെൻെറ
നയനം കുളുപ്പിയ്ക്കു മനവും തെളിയിയ്ക്കു
നയനമനോഹര! വരിക കണികാണ്മാൻ.

കമലം തൊഴും മിഴിമണിമാരുണന്നിട്ടു
കലിതാദരം മണിവിളക്കു കുളുത്തുന്നു

കദളിപ്പഴം കരതളിരിൽ പിടിപ്പിച്ചു
കരുണാകര! വരികരികെ കണികാണ്മാൻ.

മണികാഞ്ചികൾ വള തള താലി മോതിര-
മണിഞ്ഞു കാറിൻനിറം തൊഴുന്ന തിരുമേനി
മമ കണ്ടിടാഞ്ഞയ്യോ മനതാരുഴലുന്നു
മധുസൂദന! വരികരികെ കണികാണ്മാൻ

പൊന്നിറമടിക്കുപ്പും മഞ്ഞപ്പൂഞ്ചേല ചാർത്തി-
പ്പൊന്നരഞ്ഞാളുംകൊണ്ടു ഭംഗിയിലലങ്കരി-
ച്ചന്പെഴും യശോദയ്ക്കോരോമനമകനായ
തമ്പുരാൻ താനിങ്ങെഴുന്നള്ളുക കണികാണ്മാൻ

പശുപാലമങ്കമാർ പരിചിൽ വിളിച്ചു പാൽ-
പണയം പറഞ്ഞുമങ്ങെടുത്തു പുണന്നുടൻ
അവധികൂടാതൊരു പരമാനന്ദം തേടും
പശുപാലനന്ദന! വരിക കണികാണ്മാൻ.

എടുപ്പാൻ തുടങ്ങുമ്പോൾ തിരിച്ചോടിയുമുടൻ
തിരിഞ്ഞു നോക്കിക്കൊണ്ടു ചിരിച്ചാക്കളികളും
പേടമാൻമിഴിമാർക്കു കൗതുകം വളക്കുന്നാ
വസുദേവനന്ദന! വരിക കണികാണ്മാൻ.

ഉറക്കം വരുന്നേരമെടുത്താദരിച്ചമ്മ
ഓരോരോ കഥകളെപ്പാടിത്താലോലിക്കുമ്പോൾ
വാരിജദളമിഴി പരിചിലടച്ചീടും
വാരിജവിലോചന! വരിക കണികാണ്മാൻ

അച്ഛന്റെ മുമ്പിൽമെല്ലെക്കൈത്തളിർകുത്തികൊ
പിച്ച പിച്ചയെന്നെഴുന്നേററു നില്പതിന്നായി (ണ്ടു

പുഞ്ചിരിയിട്ടു രണ്ടുമൂന്നാടിവെച്ചും വീണ-
മിറ്റയിൽകളിക്കും കാർവർണ്ണാ! വാ കണികാണ്മാൻ

കൂത്താടീടുക കണ്ണാ! ഞങ്ങൾക്കു കണ്ടീടുവാൻ
കൂത്താടുന്നാകിൽ പാലും തൈരും വെണ്ണയും തരാം
ഇത്തരം ചൊല്ലും ഗോപകന്യമാരുടെ മുന്നിൽ
കൂത്താടും പൈതലേ! നീ വരിക കണികാണ്മാൻ.

കിങ്ങിണി കിലുങ്ങുമാറാനന്ദം വിയൾമ്മാ-
റാനായപ്പെൺകൊടിമാരാനന്ദക്കടൽ തന്നിൽ
മുങ്ങിടുമാറു മെല്ലെപ്പാടിക്കൊണ്ടാടീടുന്നോ-
രാനായപ്പൈതലേ! നീ വരിക കണികാണ്മാൻ.

വെള്ളത്തിൽ തിട്ടിൽക്കാലിക്കൂട്ടത്തിൽ വനത്തിലും
ഇസ്ഥലങ്ങളിലെല്ലാം കാത്തുകൊള്ളുവാനായി
വല്ലാതെ വലഞ്ഞിടുമമ്മമാർ ഭാവം കണ്ടാൽ
പുഞ്ചിരികൊള്ളും നാഥ! വരിക കണികാണ്മാൻ.

ഇന്നാലെപ്പുലർകാലേ 'തൈർ കട്ടുപോയെനിക്കു-
വെണ്ണ കണ്ടില്ലെനിക്കു പാൽകട്ടു കണ്ണനൊന്നു
നാരിമാരമ്മതന്നോടന്യായം പറയുമ്പോൾ
ഓമനമുഖം താഴ്ത്തുമുണ്ണി! വാ കണികാണ്മാൻ.

കുലത്തെപ്പാലിപ്പാനും കുതുകം വളപ്പാനും
ഗുണമേറീടുന്നോരു മകനെയിരന്നപ്പോൾ
കള്ളനാം നിന്നെത്തന്നു ദൈവമെന്നെനിക്കമ്മ
ചൊല്ലുമ്പോൾ ചിരിക്കും കാരുണ്ണി! വാ കണികാ
(ണ്മാൻ

ചാരവെ കണ്ണാടിയിൽ തന്നുടെ രൂപമെ കണ്ടു
മറെറാരു ബാലനെന്നു കല്പിച്ചു കൗതുകത്താൽ
ഉണ്ണീ വാ വാ വാ യെന്നു കോമളക്കയ്യുകാട്ടി-
വിളിയ്ക്കും മുകിൽവൎണ്ണ! വരിക കണികാണ്മാൻ

കേട്ടാലും കാർവൎണ്ണ! നീയാദിനാഥൻെറ കഥ
കേട്ടോളും പാപം കെടുമെന്നച്ഛൻ വിളിക്കുമ്പോൾ
ഇഷ്ടമായ് മടിയിൽച്ചെന്നിരുന്നു കൗതുകത്താ-
ലിഷ്ടമായ് കേൾക്കുംനാഥാ! വരിക കണികാണ്മാൻ

ഉണ്ണി!വന്നാലും കണ്ണാ! മണ്ണെന്തു തിന്നീടുവാ-
നെന്നമ്മ കോപിച്ചങ്ങു ശാസിച്ചു ചോദിക്കുമ്പോൾ
മണ്ണു ഞാൻ തിന്നില്ലെന്നു വാപിളന്നുലകേഴും
വായിൽ കാട്ടിടുംനാഥ! വരിക കണികാണ്മാൻ

നാരിമാർമണികൾ തൈർകടവാൻ തുടങ്ങുമ്പോൾ
കടകോലെടുത്തുംകൊണ്ടോടിപ്പോയ് ദൂരെനില്ക്കും
വെണ്ണതന്നീടുന്നാകിൽ തരുന്നുണ്ടിതു ഞാനെ-
ന്നമ്പോടു ചൊല്ലുംനാഥ! വരിക കണികാണ്മാൻ

കായാമ്പൂ,കരിമുകിൽ, കാളിന്ദികല്ലോലങ്ങൾ,
കാർവണ്ടു,കുവലയകുസുമ,മിവയെല്ലാം
കാണിയ്ക്കവെച്ചു കാല്ക്കൽ കുമ്പിടും തിരുമേനി
കാർവൎണ്ണ! വിധിയുണ്ടോയെനിക്കുകണികാണ്മാൻ

കാർകുന്തൽ പകുത്തുകൊണ്ടാദരവോടെ കെട്ടി-
യ്യൊംഗിയിൽ പലതരം പീലികൾ കുത്തിക്കൊണ്ടു
വാനവരർച്ചിച്ചിടും കല്പകമലർചൂടും
കാർവൎണ്ണാ! വിധിയുണ്ടോയെനിക്കുകണികാണ്മാൻ

കററമററുദിച്ചീടും പഞ്ചമിച്ചന്ദ്രനോടു
ചിററമേറിടുന്നോരു പൂനെററിത്തടം തന്നിൽ
മിന്നീടും തിലകവും ചില്ലികൾവിലാസവും
കാർവർണ്ണാ! വിധിയുണ്ടോയെനിക്കുകണികാണ്മാൻ

മുല്ലപ്പൂബാണനിട്ടുവല്ലാതെ വലച്ചീടും
വല്ലവമാനിനിമാർക്കല്ലൽ തീർപ്പതിനായി
വാരിജദളംപോലെ പൂരിച്ച തിരുമിഴി
കാർവർണ്ണാ! വിധിയുണ്ടോയെനിക്കു കണികാണ്മാൻ

മല്ലികാമുകുളത്തെ വെല്ലുമാത്തിരുമൂക്കും
ഉല്ലാസമാർന്നീടുന്ന ഗണ്ഡമണ്ഡലങ്ങളും
മംഗലമാർന്നീടുന്ന കുണ്ഡലമണികളും
കാർവർണ്ണാ! വിധിയുണ്ടോയെനിക്കു കണികാണ്മാൻ

ചെന്തൊണ്ടിപ്പഴത്തിനും ചെമ്പരത്തിപ്പൂവിനും
വെണ്മമേ നിറമേറും മഞ്ചാടിക്കുരുവിനും
ചന്തക്കേടേറും നല്ല ചോരിവായ്മലരതും
കാർവർണ്ണാ! വിധിയുണ്ടോയെനിക്കു കണികാണ്മാൻ

താമരമലരിന്മേൽ താർശരവീരനൊരു
വെൺകൊററക്കുടപോലെ വിളങ്ങും വെൺതിങ്കളും
ഒരുമ കലർന്നുകൊണ്ടടികൾ വണങ്ങീടും-
വരദ! മനോഹര! വരിക കണികാണ്മാൻ

ശംഖിനെ വെന്ന തിരുകഴുത്തിലണിഞ്ഞീടും
മംഗലമായ വനമാലയും മോതിരവും
ഭംഗിയേറിടും മുത്തുമാലയും കൌസ്തുഭവും
കാർവർണ്ണാ! വിധിയുണ്ടോയെനിക്കു കണികാണ്മാൻ

അരികെസ്സുരരിപുകുലത്തെക്കൊലചെയ്വാൻ
വിരുതുള്ള കോമളകരപല്ലവങ്ങളും
അലർമാനിനിയ്ക്കൊരു കളിരംഗമായുള്ള
തിരുമാറിടവുമിങ്ങരുൾക കണികാണ്മാൻ

അരയാലിലയോടു വിരുതു പറഞ്ഞുടൻ
പൊരുതു വിരവോടു ജയിച്ചോരുദരവും
ഉദിക്കും ഭഗവാനെജ്ജയിച്ചീടുമാടയും
ഉടുക്കുന്നിതെപ്പോഴും വരിക കണികാണ്മാൻ

വടിവിൽ കൊടിമരവടിവു തടവിയ
തുടകൾ രണ്ടുമഴകൊഴുകും മുഴങ്കാലും
ഇളകും കളഞ്ഞ നൽകണങ്കാലതുരണ്ടും
അകക്കാമ്പിലെപ്പോഴും വരിക കണികാണ്മാൻ

നന്മയിൽ വിളങ്ങീടും കൌസ്തുഭരത്നംകൊണ്ടും
കമ്രമാം രേഖാത്രയംകൊണ്ടുമുല്ലസിച്ചീടും
കംബുകണ്ഠവും തെളിഞ്ഞംബുജവിലോചന!
കാർവർണ്ണാ! വിധിയുണ്ടോയെനിക്കുകണികാണ്മാൻ

കങ്കണാദികൾകൊണ്ടു ഭൂഷിതമായ പാണി-
പങ്കജദ്വന്ദ്വംകൊണ്ടു മെല്ലവേ പിടിച്ചുടൻ
കോമളാധരേ ചേർത്ത വേണുവിൻ സൌഭാഗ്യവും
കാർവർണ്ണാ! വിധിയുണ്ടോയെനിക്കു കണികാണ്മാൻ

മിന്നുന്ന ഹാരാവലീവനമാലകൾകൊണ്ടും
അന്യോന്യപ്രഭപൊങ്ങും ശ്രീവത്സലക്ഷ്മംകൊണ്ടും
നന്നായിവിളങ്ങീടും തിരുമാറിടമതും
കാർവർണ്ണാ! വിധിയുണ്ടോയെനിക്കു കണികാണ്മാൻ

ഉല്ലസൽപത്രത്തിന്റെ വിഭ്രമത്തിനെ നല്ലോ-
രല്ലൽ വരുത്തീടും മദ്ധ്യവും സുനാഭിയും
ശില്പമായ് വിളങ്ങീടും ത്രിവലീവീഥികളും
കാർവർണ്ണ! വിധിയുണ്ടോ യെനിക്കുകണികാണ്മാൻ
കാഞ്ചനദ്യുതിവെല്ലും പട്ടുടയാടകൊണ്ടും
അഞ്ചിതകാഞ്ചികൊണ്ടുമെത്രയും ശോഭിച്ചീടും
തുംഗമാം കടിതടഭാഗവും തവ വിഭോ!
കാർവർണ്ണയെനിക്കുണ്ടോ കണികാണുവാൻയോഗം!
മത്തവാരണത്തിന്റെ ഹസ്തഭംഗിയെ വെല്ലും
തുത്തുടരണ്ടും പിന്നെ മോഹനജാനുക്കളും
കന്ദർപ്പതൂണിസ്സൊത്ത ജംഘായുഗവും തവ
കാർവർണ്ണ യെനിക്കുണ്ടോകണികാണുവാൻയോഗം
കൂർമ്മത്തിൻ ഭംഗിതേടും പ്രപദങ്ങളും പിന്നെ
നിർമ്മലനഖങ്ങളും മണിനൂപുരങ്ങളും
അംബുജദ്യുതിവെല്ലും ശ്രീപാദദ്വന്ദ്വങ്ങളും
കാർവർണ്ണ! വിധിയുണ്ടോയെനിക്കു കണികാണ്മാൻ
ചെന്തളിരടിതൊഴും പാദാദികേശത്തോളം
നിർമ്മലാസ്പദം കളായാവലീഘനശ്യാമം
ഗോഗോപഗോപീമദ്ധ്യേ വിളങ്ങും തവ രൂപം
കാർവർണ്ണ! വിധിയുണ്ടോയെനിക്കു കണികാണ്മാൻ
അരുണാംബുജംതൊഴും ചരണാംബുജം തവ
ഹൃദയാംബുജേ വരം മരണാർത്തി തീർത്തിടാൻ
കരുതീടുവാനെനിക്കരുളീടുക വരം
കരുണാകര! നിത്യം വരിക കണികാണ്മാൻ

അളിപാളിതൾതോല്ക്കുമൊളിമെ കാണാകുന്നു
മധുരം കുഴൽവിളിയിതല്ലോ കേൾക്കാകുന്നു;
വളകൾ കിങ്ങിണികൾ തളകൾ കിലുങ്ങവേ
വെളിച്ചത്തെഴുന്നള്ളു കാർവർണ്ണാ! കണികാണ്മാൻ

കരുതും ജനത്തിന്റെ പരിതാപത്തെ നീക്കി
പരിപാലിച്ചുകൊള്ളും തുളുവംകുളന്തന്നിൽ
തെളിവോടമന്നിടും കരുണാകര! കൃഷ്ണ!
വരിക പരിചോടെന്നരികിൽ കണികാണ്മാൻ!






ഒന്നാംതരം

# പുസ്തകങ്ങൾ.

---

| | | |
|---|---|---|
| വെണ്മണിക്കൃതികൾ | 1_ാംഭാഗം | 1__4__0 |
| ,, | 2_ാംഭാഗം | 0_12__0 |
| ,, | 3_ാംഭാഗം | 1__0__0 |
| കഥാമൃതം | | 1__0__0 |
| ചെറുകഥകൾ 1_ാംഭാഗം | | 1__0__0 |
| വിനോദിനി നോവൽ | | 1__8__0 |
| ഐതിഹ്യമാല 6 ഭാഗം | | 6__0__0 |
| വെള്ളുവക്കമ്മാരൻ | | 1__0__0 |
| ഇന്ത്യയിലെ മഹാന്മാർ | 1_ാംഭാഗം | 1__4__0 |
| ,, | 2_ാംഭാഗം | 1__0__0 |
| ഭാഷാഭഗവൽഗീത | | 1__0__0 |

മാനേജർ,

മംഗളോദയം പ്രസ്സ്,

തൃശ്ശിവപേരൂർ.